വും വെള്ളിയും അഗ്നിബാധമുതലായതുകൊണ്ടു നശിച്ചുപോകയോ തുരുമ്പുപിടിച്ചു ക്ഷയിക്കുകയോ ചെയ്യാത്തതുകൊണ്ട് അതുകൾക്ക് ഈ ഗുണം അസാമാന്യമായി ഉള്ളതാകുന്നു.

൪. സമാനജാതീയത:— എന്തെന്നുവച്ചാൽ നാണ്യമായി ഉപയോഗിക്കുന്ന വസ്തു മുഴുവനും ഒരുപോലെയിരിക്കണം. പവനെല്ലാം ഒരേ മാററായിരുന്നില്ലെങ്കിൽ എല്ലാററിനും ഒരേ വിലയായിരിക്കയില്ല. രത്നങ്ങളെ നാണ്യമായി ഉപയോഗിക്കുന്നതിന്ന് ഇതാകുന്നു ഒരു പ്രധാനവിരോധം. ഒന്നുപോലെയുള്ള രത്നങ്ങൾ വളരെ ദുർല്ലഭമാണ്. സ്വർണ്ണവും വെള്ളിയുംമററു ലോഹങ്ങളുടെ സങ്കലനംകൊണ്ട് മാററു കുറയുകയും സ്ഫുടംചെയ്താൽ മാററു കൂടുകയും ചെയ്യാവുന്നതാകകൊണ്ട് അതുകളെക്കൊണ്ടുണ്ടാക്കുന്ന നാണ്യങ്ങൾക്കു തുല്യരൂപതയും തുല്യമൂല്യതയും വരുത്താവുന്നതാണെന്ന് അനുഭവസിദ്ധമാണല്ലൊ.

൫. വിഭാജ്യത:— നാണ്യമാക്കുന്നതിനുള്ള വസ്തു വിലയ്ക്കു ദോഷം വരാതെ വിഭാഗിക്കാവുന്നതായിരിക്കണം. സ്വർണ്ണവും വെള്ളിയും എത്രതന്നെ ഭാഗിച്ചാലും അതുകളുടെ വിലയ്ക്കു ന്യൂനതവരുന്നതല്ലല്ലോ. രത്നങ്ങൾക്ക് ഈ ഗുണം അശേഷം ഇല്ലതന്നെ. ആയിരം ഉറുപ്പിക വിലയുള്ള ഒരു വൈരക്കല്ലു രണ്ടായി ഭാഗിച്ചാൽ ഓരോ ഭാഗത്തിനു ൫൦൦ ഉറുപ്പികയിലധികവും നാലായി ഭാഗിച്ചാൽ ൨൫൦ ഉറുപ്പികയിലധികവും വിലയുണ്ടായിരിക്കയില്ല.

൬. സ്ഥിരമൂല്യത:— എല്ലാ പദാർത്ഥങ്ങളേയും ക്രയവിക്രയം ചെയ്യുന്നതിൽ മദ്ധ്യമതയെ വഹിച്ചിരിക്കുന്ന പദാർത്ഥം വിലയിൽ കൂടെക്കൂടെ ഏററക്കുറച്ചിൽ വരാത്തതായിരിക്കേണ്ടതു പ്രത്യേകം ആവശ്യമാണ്. ആറു മാസത്തെ അവധിയായി കുറെ നെല്ലു കടം വാങ്ങിയാൽ അതു തിരിയെ കൊടുക്കേണ്ടുംകാലം വരുമ്പോഴേക്കു നെല്ലു വില

വളരെ കൂടിയെന്നൊ കുറഞ്ഞുവെന്നൊ വരുന്നതാം. അപ്പൊൾ കടം കൊടുത്തവനൊ വാങ്ങിയവനൊ അധികമായ നഷ്ടം സംഭവിക്കുന്നതാണ്. വിലയ്ക്കു സ്ഥിരതയില്ലാത്ത പദാൎത്ഥങ്ങളെ പണമായി ഉപയോഗിച്ചാൽ ഇങ്ങിനെയുള്ള ദുൎഘടങ്ങളും വ്യാപാരങ്ങൾക്ക് അവ്യവസ്ഥയും ഉണ്ടാകുന്നതാണ്. എന്നാൽ വിലയിൽ ഏറ്റക്കുറച്ചിൽ വരാത്ത പദാൎത്ഥം ഏതെങ്കിലും ഉണ്ടൊ എന്ന് സംശയമാണ്. ഈ ദോഷം സ്വൎണ്ണത്തിനും വെള്ളിക്കും മറ്റെല്ലാ പദാൎത്ഥങ്ങളെക്കാൾ കുറവാണെന്നല്ലാതെ അശേഷമില്ലെന്ന പറഞ്ഞുകൂടാ. അവകളുടെ വിലയിൽ ഭേദഗതികൾ വരുന്നതു വളരെ സാവധാനത്തിലും അപ്പഴപ്പൊൾ നാം അറിയാത്ത വിധത്തിലുമാകുന്നു.

൭. സുജ്ഞേയത:—നാണ്യം കൃത്രിമമാണൊ എന്ന് അറിയത്തക്കതായിരിക്കണം. അതിന്നായി ഉപയോഗിക്കുന്ന പദാൎത്ഥം ഉറുപ്പികയും പവനും ഒരു പലകയിന്മേലൊ ഉറച്ച നിലത്തൊ എറിയുമ്പോളുണ്ടാകുന്ന ശബ്ദംകൊണ്ട് അതു കള്ളനാണ്യമൊ അല്ലയൊ എന്ന് എളുപ്പത്തിൽ അറിയാം. രത്നങ്ങളുടെയും മറ്റും ഗുണദോഷം ഇങ്ങനെ എളുപ്പത്തിൽ അറിയുവാൻ ഒരു വഴിയുമില്ല.

എല്ലാരാജ്യങ്ങളിലും സ്വൎണ്ണംകൊണ്ടും വെള്ളികൊണ്ടും ഉള്ള നാണ്യങ്ങൾ നടപ്പുണ്ടെങ്കിലും ഇതിൽ ഏതെങ്കിലും ഒരു ലോഹംകൊണ്ടുള്ളതുമാത്രമേ നിയമസമ്മതമായിട്ടുള്ളു. ആ ലോഹം ഇന്ത്യാരാജ്യത്തിൽ വെള്ളിയും ഇംഗ്ലണ്ടിൽ സ്വൎണ്ണവുമാണ്. ഈ രാജ്യത്തിൽ കുറെ ഉറുപ്പിക കടം വാങ്ങിയവൻ തിരിയെ സ്വൎണ്ണനാണ്യം കൊടുത്താൽ കടംകൊടുത്തവൻ നിയമപ്രകാരം അതു വാങ്ങേണമെന്നില്ല. ചെമ്പുനാണ്യങ്ങൾ കാശെന്നുള്ള ചില്ലറ വ്യാപാരങ്ങൾക്കുള്ള ആവശ്യത്തിന്നായിട്ടുണ്ടാക്കീട്ടുള്ളതെന്നല്ലാതെ വലിയ വ്യാപാ

ങ്ങൾക്ക് നിയമപ്രകാരം സമ്മതിച്ച നാണ്യമായി ഒരു രാജ്യക്കാരും സ്വീകരിച്ചിട്ടില്ല.



## ആഴിയുടെ അടിത്തട്ട്.

സമുദ്രത്തിന്റെ അടിവാരം അറിവിൽപെട്ടേടത്തോളം കരയോടു താരതമ്യപ്പെടുത്തി നോക്കുമ്പോൾ വളരെ വ്യത്യാസങ്ങൾ ഉണ്ടെന്നുള്ള സൂക്ഷ്മം ഇക്കാലത്തെ ശാസ്ത്രീയപരീക്ഷകൾകൊണ്ട് അറിഞ്ഞിരിക്കുന്നു. വായു, മഴ, മഞ്ഞു ഇവയെക്കൊണ്ടും, നദി, പുഴ ഇവ മൂലമായിട്ടും എപ്പോഴും ഏറ്റക്കുറച്ചിലുണ്ടാകുന്നതിനെയുള്ള ശീതോഷ്ണസ്വഭാവംകൊണ്ടും കടലോരങ്ങളിൽ തിരവന്നടിച്ചുകൊണ്ടും ഭൂമിയുടെ കരപ്രദേശങ്ങൾ വിവിധമാക്കിച്ചമയ്ക്കപ്പെട്ടിരിക്കുന്നു. എന്നാൽ കടലിന്റെ അടിവാരത്ത് ഇപ്രകാരമുള്ള കൃത്യങ്ങൾ യാതൊന്നും നടന്നുവരുന്നില്ല. അതിനാൽ ആ പ്രദേശങ്ങൾ പ്രായേണ ഭേദഗതിയുള്ളതായും കാണുന്നില്ല. സമുദ്രത്തിന്റെ അടിത്തട്ട് വിസ്തീർണ്ണമായ സമഭൂമിയായും താഴ്വരകളായും അങ്ങുമിങ്ങും കൂടക്കൂടെ ഉയർന്നുവരുന്ന ശിഖരങ്ങളുള്ള പർവതനിരകളോടുകൂടിയുമാണ് ആലിട്ടുനോക്കിയപ്പോൾ കണ്ടിരിക്കുന്നത്. അടുത്തകാലത്ത് ഈ വിഷയത്തെപ്പററി ഏററവും സൂക്ഷ്മമായ അന്വേഷണങ്ങൾ നടത്തുവാനായി ഏർപ്പെടുത്തപ്പെട്ടവർ ബങ്കാൾ ഉൾക്കടൽ പരിശോധിച്ചു നോക്കിയപ്പോൾ അതിന്റെ അധോഭാഗങ്ങൾ ഏകദേശം ആയിരം നാഴിക വിസ്താരമുള്ള സമനിലമായും, ആൻഡമാൻ ദ്വീപുകൾ സ്ഥലത്തുമാത്രം മേൽപ്പോട്ടു പൊങ്ങിവരുന്ന പർവതനിരകളോടുകൂടിയതായും കണ്ടറിഞ്ഞിരിക്കുന്നു. അത്ര അപരിമിതമായും ഏകരൂപമായും ഏകാന്തമായുമാണ് കിടക്കുന്നത്. വിവിധമാ

കിത്തീൎക്കാവുന്ന ശക്തികളോ, ശീതോഷ്ണവ്യത്യാസമോ, വായുസഞ്ചാരമോ, ഒഴുക്കോ യാതൊന്നും ആ പ്രദേശങ്ങളിൽ തീരെ ഇല്ല. ഇതിനുംപുറമെ കടൽസസ്യങ്ങളെന്നുവേണ്ട സസ്യങ്ങൾ വളരുവാൻ അത്യാവശ്യമായ സൂൎയ്യപ്രകാശമെങ്കിലും അവിടേയ്ക്കു സ്ഫുരിക്കുന്നതുമില്ല.

അഗാധമായ സമുദ്രങ്ങളുടെ അടിത്തട്ട് ഇപ്രകാരം സൂൎയ്യകിരണങ്ങൾ തട്ടാത്തവിധത്തിൽ ജലസമൂഹത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നു. വായുമണ്ഡലത്തിൽ ഘനംകൂടിയ കാർമേഘങ്ങൾ വന്നുനിറയുമ്പോൾകൂടി ലോകമാസകലം മൂടൽപിടിച്ചു സൂൎയ്യകിരണങ്ങൾ മങ്ങി, ഉഷ്ണാധിക്യം ശമിച്ചുവരുന്നതു നമുക്കു പ്രത്യക്ഷമാണല്ലോ. ഈ ഫലം സമുദ്രത്തിന്റെ അന്തൎഭാഗത്ത് ഏററവും അധികരിച്ചാണു കാണുന്നത്. എങ്ങിനെയെന്നാൽ, ഒന്നോ രണ്ടോ ദിവസം മാത്രം നില്ക്കുന്ന വായുപ്രായമായ മേഘത്തിനു പകരം വളരെ നാഴിക ആഴമുള്ളതും ചിരകാലം കിടക്കുന്നതുമായ ജലരാശികൊണ്ടാകുന്നു അടിഭാഗങ്ങൾ മറയ്ക്കപ്പെട്ടിരിക്കുന്നതു. ഏകദേശം തൊണ്ണൂറടിയോളം ആഴത്തിൽ ചെല്ലുമ്പോൾ തന്നെ പ്രകാശം മങ്ങി മൂടൽ പിടിച്ചു നിലാവുപോലെ ഇരിക്കുന്നു. എന്നുമാത്രമല്ല 930 അടിയിലധികം കീഴ്പ്പോട്ടു സൂൎയ്യരശ്മി പ്രവേശിക്കതന്നെയില്ലെന്നു പരീക്ഷിച്ചു നിശ്ചയിച്ചിരിക്കുന്നു. പുറങ്കടലുകളിലും, പ്രകാശം ഘോരമായുള്ള അയനപ്രദേശങ്ങളിലും (Tropics) ഏകദേശം 1200 അടിയ്ക്കപ്പുറം കിരണങ്ങൾ ചെല്ലുന്നില്ല. ഇതിനും കീഴ് അന്ധകാരംതന്നെ.

ഇതുപ്രകാരംതന്നെ സൂൎയ്യരശ്മി എന്നുവേണ്ട സൂൎയ്യന്റെ ഉഷ്ണവും ഈ പ്രദേശത്തെ ബാധിക്കുന്നില്ല. [illegible] ഉൾക്കടലിൽ അടിയിലേക്കു ചെല്ലുന്തോറും 60 അടിയ്ക്കു ഒരു ഡിഗ്രി (1 degree Fahr) വീതം ഉഷ്ണം കുറഞ്ഞു വരുന്നു. 1200 അടിയോളം ആഴത്തിൽ എല്ലാസമയത്തും

എന്തൊരുകാലത്തും 55 ഡിഗ്രി (Fahr) യിൽ ഒട്ടും അധികം ഉഷ്ണമുണ്ടായിരിക്കാറെന്നില്ല. 12000 അടി കീഴ്പ്പോട്ടു ചെന്നാൽ വെള്ളം കട്ടിപിടിക്കുന്ന പ്രായമായി (35. deg Fr) ആശ്ചൎയ്യമായ ഒരു സംഗതി എന്തെന്നാൽ വായുമണ്ഡലത്തിൽ ഉയരുംതോറും ഇപ്രകാരം ശൈത്യം കണ്ടുവരാറുണ്ട്. അതുകൊണ്ടു ആകാശമാൎഗ്ഗത്തിൽ പൊങ്ങുമ്പോഴും സമുദ്രത്തിൽ കീഴ്പ്പോട്ടു ഇറങ്ങുമ്പോഴും തണുപ്പു ക്രമേണ വൎദ്ധിച്ചുവരുന്നു. ഖനികളിൽ ഇതിന്നു വിപരീതമായിട്ടു അടിയിലേയ്ക്കു പോകുംതോറും ഉഷ്ണം ക്രമേണ വൎദ്ധിക്കുകയാണു ചെയ്യുന്നതു്.

കരയിൽ സമൃദ്ധിയായി കണ്ടുവരുന്ന സസ്യവൎഗ്ഗം സമുദ്രത്തിന്റെ അടിത്തട്ടിൽ തീരെ ഇല്ല എന്നാണു തോന്നുന്നതു്. എന്തുകൊണ്ടെന്നാൽ സസ്യങ്ങളുടെ വളരുന്നതിന്നു സൂൎയ്യരശ്മി അത്യാവശ്യമാണ്. അതുകൊണ്ടു് അപാരമായി അന്ധകാരം സ്വരൂപിച്ചു നിശ്ശബ്ദമായികിടക്കുന്ന ഈ താഴ്വരകളും സമഭൂമികളും സസ്യാദികളെ സംബന്ധിച്ചേടത്തോളം കേവലം നിൎജ്ജീവപ്രദേശങ്ങളല്ലെന്നുതന്നെ വിചാരിക്കണം. ഭയങ്കരമായ ഈ ശൂന്യസ്ഥലങ്ങളിൽ യാതൊരുപ്രകാരത്തെയുള്ള ജീവജാലങ്ങളും വസിയ്ക്കുമെന്നു വിചാരിക്കക്കൂടി പ്രയാസം. എന്നാൽ ഈ പ്രദേശത്തെ സമ്പ്രദായങ്ങളെപ്പററി ഇരുപതുകൊല്ലത്തോളം പരിശോധന നടത്തി നോക്കിയതിൽ മൃഗബാഹുല്യം പെരുത്തു കോടാനുകോടി ജീവികളുടെ ആവാസസ്ഥലമായിട്ടാണു കണ്ടതു്. കടലിന്നു പരിസ്ഥിതമായിരിയ്ക്കുന്ന വായുവിന്റെ ഭാരം മാത്രമെ വെള്ളത്തിൻ മേൽഭാഗത്തുള്ളു. ഇതു ഒരു ഇഞ്ചു സമചതുരത്തിൽ പതിനഞ്ചു റാത്തലോളം പോരും. എന്നാൽ വെള്ളത്തിന്നു വായുവിനേക്കാൾ തുലോം ഘനം കൂടുമല്ലോ. മുപ്പത്തിമൂന്നു അടിയോളം പൊക്കമുള്ള ഒരു ജലരാശി നാല്പത്തഞ്ചു നാഴികയോളം മേല്പോട്ടുയൎന്നു കിടക്കു

ന്ന വായുവിനോടു സമമായ ഭാരത്തെ പ്രയോഗിക്കുന്നുണ്ടു. അതുകൊണ്ടു ഏകദേശം 12,000 അടിയോളം ആഴത്തിലുള്ള ജലാശയം ഒരു ഇഞ്ചു സമചതുരത്തിലുള്ള സ്ഥലത്തു രണ്ടര ടൺ (1 ടൺ=2240 റാത്തൽ) ഭാരം പ്രയോഗിക്കുന്നുണ്ടെന്നു കണക്കുകൊണ്ടറിയാമല്ലോ. ഈ ഭാരവും പതിനഞ്ചുറാത്തൽ ഘനവും താരതമ്യപ്പെടുത്തി നോക്കാവുന്നതാണു്.

ഇങ്ങിനെ സ്ഥലാവസ്ഥ അനുസരിച്ചു മാത്രമെ കടലിന്റെ അടിയിൽ ജന്തുക്കൾക്കു ജീവിപ്പാൻപാടുള്ളു. ഈ ജലജീവികളുടെ മേൽഭാഗത്തു വെള്ളം അവയുടെ മേൽ അതികഠിനമായ ഭാരം ഏല്പിക്കുന്നുണ്ടു. വെള്ളം കട്ടിപിടിക്കുന്ന പ്രായത്തിലുള്ള ശൈത്യപ്രദേശത്താണു് ഇവയുടെ വാസം. ഇവിടെ അവയ്ക്കു പോഷണദ്രവ്യമായി സസ്യാദികൾ തീരെ വളരുന്നില്ലാത്തതിനാൽ അവയെ കേവലം മാംസഭോജികളായി അപഹരണസ്വഭാവികളായിത്തന്നെ വിചാരിക്കണം. ടാറിഡോഫിഡിയം (Tauredo Phidium) എന്നു പദാർത്ഥവിജ്ഞാനികൾ പറയുന്ന മത്സ്യത്തെ ദൃഷ്ടാന്തത്തിനായി എടുത്തു നോക്കുമ്പോൾ മേൽപറഞ്ഞ സംഗതികൾ പ്രത്യേകിച്ചും വെളിപ്പെട്ടു കാണാം. ഈ മത്സ്യത്തിനു കാഴ്ചയില്ല. തൊലിയുടെ അകത്തായി കണ്ണുകളെ സൂചിപ്പിക്കുന്ന ചില പാടുകൾ മാത്രമേയുള്ളു. വേറെ ഞണ്ടുവർഗ്ഗങ്ങളിൽപെട്ട ചില ജീവികളെ നോക്കുമ്പോൾ അവയ്ക്കും തീരെ കാഴ്ചയില്ലാതെയാണു കണ്ടുവരുന്നതു്. കണ്ണുകളെ വഹിക്കുന്ന ചില മാംസശകലങ്ങൾ ഉണ്ടെങ്കിലും ഇവയുടെ അഗ്രഭാഗത്തു കാഴ്ചക്കുള്ള അവയവങ്ങൾ തീരെയില്ലാത്തതുകൊണ്ടു ഇവയ്ക്കു വാസ്തവത്തിൽ കണ്ണുകൊണ്ടുപകാരമില്ലെന്നു ധരിക്കാം.

എന്നാൽ വേറെ ചില ജീവികൾ അവയ്ക്കു വേണ്ടു

ന്ന വെളിച്ചം തങ്ങൾതന്നെ നിൎമ്മിക്കുന്നുണ്ടത്രെ. മിന്നാമിനുങ്ങുകളുടെ ഇതുപോലെ ശരീരഭാഗങ്ങളിൽനിന്നു സദാ സ്രവിച്ചുകൊണ്ടിരിക്കുന്ന നാക്ടിലൂസിൻ (Noctilucine) എന്ന വസ്തുവിന്നു പ്രകാശം കൊടുപ്പാനുള്ള ശക്തിയുണ്ട്. ഈ തരം ജന്തുക്കളുടെ കണ്ണുകൾ സൂക്ഷ്മമുള്ളവയായും, അസാധാരണ വലിപ്പമുള്ളവയായും, രക്തക്കുഴലുകളാലും, നാഡികളാലും നല്ലവണ്ണം ഉപേക്ഷിക്കപ്പെട്ടവയായും ഇരിക്കുന്നു.

കരയിൽ ജന്തുക്കൾ ശ്വാസിക്കുന്ന വായു, ഔവസ്യസസ്യങ്ങളിൽനിന്നാകുന്നു കിട്ടുന്നതെന്നും, പകരമായിട്ട് ആ ജന്തുക്കൾ അംഗാരാമ്ലം എന്ന വായു സസ്യങ്ങൾക്കു കൊടുക്കുന്നുണ്ടെന്നും നമുക്ക് അറിയാമല്ലോ. സകല ജന്തുക്കളും നേരിട്ടോ, സഹായവഴിയായോ ഭക്ഷണദ്രവ്യം സമ്പാദിക്കുന്നതു സസ്യങ്ങളിൽനിന്നാകുന്നു.

മാംസഭോജികൾ സസ്യഭുക്കുകളെ തിന്നാണ് ഉപജീവിക്കുന്നത്. സമുദ്രത്തിൽ അഗാധമായിക്കിടക്കുന്ന പ്രദേശങ്ങളിൽ സസ്യാദികൾ ഇല്ലാതിരിക്കുന്ന സ്ഥിതിക്ക് ഈ ജലജന്തുക്കൾക്കു ഭക്ഷണവും പ്രാണവായുവും എവിടെ നിന്നാണ് കിട്ടുന്നത്? ഈ നിയമവിരോധം വളരെ ഊഹങ്ങൾക്കിടയാകയും ഇതിനെ സ്പഷ്ടമാക്കുവാൻ ഇപ്രകാരം ഒരു കാരണം പറയുകയും ചെയ്യുന്നു. സമുദ്രത്തിന്റെ മേൽഭാഗത്തു വലിയ ജന്തുക്കളും, കടൽസസ്യങ്ങളും ഉള്ളതിന്നു പുറമെ സൂക്ഷ്മവിഗ്രഹികളായ മററും അസംഖ്യം ജീവികൾ വസിക്കുന്നുണ്ട്. എന്നു മാത്രമല്ല, ഇവ നാദാലി കീഴ്പോട്ടു വീഴുന്നതുകൊണ്ടു കടലിന്റെ അടിഭാഗത്തേക്കു മഴ ചൊരിയുന്നപോലെ ഭക്ഷണപദാൎത്ഥങ്ങൾ പൊഴിയുന്നുണ്ട്. നദികളും അവ സമുദ്രത്തിൽ ചെന്നുചേരുന്നതോടുകൂടി അസംഖ്യം സസ്യവസ്തുക്കളെ വഹിച്ചെടുത്തു സമുദ്രാഴങ്ങളിലേക്കു അയക്കുന്നുണ്ട്. ഇങ്ങിനെ സമുദ്രത്തിന്റെ അധോഭാഗത്തു

സംഭരിച്ചിരിക്കുന്ന പദാൎത്ഥങ്ങളിൽ നിന്നാണ് ഈ കീടങ്ങൾക്കു അവയുടെ ഭക്ഷണം കിട്ടുന്നത്. അതിന്ന പ്രബലന്മാരായ വലിയ ജന്തുക്കൾ ഈ കീടങ്ങളെ തിന്നും കാലം കഴിച്ചുവരുന്നു. ചില ജാതി മത്സ്യങ്ങൾ നീചസ്വഭാവികളാണ്. അവയ്ക്കു വലിയ പല്ലുകൾ ഉണ്ട്. അവയുടെ വായ് അസാധാരണ വലിപ്പത്തിൽ തുറക്കുവാനും കഴിയും. പ്രായേണ ഈ ജന്തുക്കൾ അവയുടെ വാസസ്ഥലത്തിന്നനുരൂപമായി ഒരുപ്രകാരേണ ശ്യാമവൎണ്ണമുള്ളവയായും ഇരിക്കുന്നു. ഇങ്ങനെ നിറം സാധാരണയാണ്. എന്നാൽ ചിലപ്പോൾ ധൂമവൎണ്ണമുള്ളതായും അപൂൎവമായി ശ്വേതവൎണ്ണമുള്ളതായും കാണാം.

ഇവിടെ നാം സ്ഥൂലങ്ങളെ ദൃഷ്ടിഗോചരങ്ങളായ ജലജന്തുക്കളെപ്പററി മാത്രമെ പറഞ്ഞുള്ളു. എന്നാൽ സമുദ്രത്തിൽ സ്ഥിരവാസംചെയ്തു മരണശേഷം അടിയിലുള്ള ചളിയിലേയ്ക്കു താണുപോകുന്നവയായി അത്യാശ്ചൎയ്യങ്ങളായ അനവധി മറ്റു ജന്തുക്കളേയും ഭൂതക്കണ്ണാടിമൂലം കണ്ടുപിടിച്ചിരിയ്ക്കുന്നു. ഈ ജീവികൾ ചത്തുവീഴുന്നതുകൊണ്ടു ഇവയുടെ കക്കകൾ സ്വരൂപിച്ചു സമുദ്രത്തിന്റെ അടിയിൽ ഒരു മാതിരി പാറനിലം (Sedmentary rock) ഉണ്ടാകുന്നു. ഇതു കാലക്രമേണ സമുദ്രാഗ്രങ്ങളിൽനിന്ന് ഉയൎന്ന ഭൂമിയിലെ കരപ്രദേശമായിത്തീരുമെന്നു ഭൂതത്വജ്ഞന്മാർ പറയുന്നു.

൭

## മൂലധനം

മൂലധനമെന്നുവച്ചാൽ ധനോല്പാദനത്തിനുവേണ്ടി പ്രയത്നംചെയ്യുന്നകാലത്തെ ചിലവിന്നായി സമ്പാദിച്ചുവച്ചിട്ടുള്ളതും അങ്ങിനെ ഉപയോഗപ്പെടുത്തുന്നതുമായ ധന

മാകുന്നു. സകല വേലകളും തുടങ്ങീട്ട് കുറെക്കാലം കഴിഞ്ഞതിന്റെ ശേഷമെ അതുകളുടെ ഫലമനുഭവിപ്പാൻ കഴിയൂ. വേലക്കാൎക്ക് ആ കാലത്തെ ചിലവിന്ന് ആ പ്രയത്നംകൊണ്ടുണ്ടാകുന്നഫലം അനുഭവിപ്പാൻപാടില്ലെന്ന് സ്പഷ്ടമാണല്ലൊ. മുൻപ്രയത്നംകൊണ്ടുണ്ടായിട്ടുള്ള ഉപയുക്തസാധനങ്ങളിൽ നിന്ന് തങ്ങളുടെ ആവശ്യത്തിന്ന് വേണ്ടതെല്ലാം എടുത്തതിന്റെ ശേഷമുള്ളത് സമ്പാദിച്ചുവച്ച്, അതിനെയാകുന്നു പ്രയത്നം ചെയ്യുന്ന കാലത്തെ ചിലവിന്നായി ഉപയോഗപ്പെടുത്തുന്നത്. അങ്ങിനെ ഉപയോഗപ്പെടുത്തുന്നതും ഓരോ വേലകൾക്കു വേണ്ട ഉപകരണങ്ങളുണ്ടാക്കുന്നതിന്നുവേണ്ടി ചിലവുചെയ്യുന്നതുമായ ധനമാകുന്നു മൂലധനം.

ഈ മൂലധനം കൂടാതെ ധനോൽപാദനം അസാദ്ധ്യമാണെന്നു കുറെ ആലോചിച്ചുനോക്കിയാൽ സ്പഷ്ടമാകുന്നതാണ്. കൃഷിപ്പണി തുടങ്ങി വിളവെടുക്കുവാൻ ഏകദേശം മൂന്നുമാസത്തോളം വേണ്ടിവരുമല്ലൊ. ഈ മൂന്നുമാസം പ്രയത്നംചെയ്യുന്നവരുടെ ചിലവിന്ന് ആ വിളവ് ഉപയോഗപ്പെടുന്നതല്ലെന്നും അവരുടെയോ മറ്റുവല്ലവരുടെയോ മുൻപ്രയത്നംകൊണ്ടുണ്ടായിട്ടുള്ള ധനം ആവശ്യമാണെന്നും സ്പഷ്ടമാണല്ലൊ. ഇതിന്നു പുറമെ കൃഷിപ്പണിക്കുവേണ്ട കന്നുകാലികളെയും മററ് ഉപകരണങ്ങളെയും വാങ്ങുന്നതിന്നും കയ്യാലമുതലായത് പണിയിക്കുന്നതിന്നും മറ്റും കൂടി മുൻപ്രയത്നംകൊണ്ടുണ്ടായിട്ടുള്ള ധനം ആവശ്യമാണ്. ഇതുപോലെതന്നെ മറെറല്ലാ വേലകൾക്കും പൂൎവ്വാൎജ്ജിതമായ ധനം കൂടിയേ കഴിയൂ എന്ന് ആലോചിച്ചാൽ അറിയാവുന്നതാണ്. ഈ ധനത്തെയാകുന്നു ധനശാസ്ത്രജ്ഞന്മാർ മൂലധനമെന്ന് പറയുന്നത്. ഈ മൂലധനം സ്വത്തുക്കളിൽ വെറും നാണ്യങ്ങളല്ലെന്നും ഉപയുക്തസാധനങ്ങളാണെന്നും ധനവും പണവും തമ്മിലുള്ള വ്യത്യാസത്തെക്കുറിച്ച്

ഇതിന്നു മുമ്പിൽ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് സ്പഷ്ടമാകുന്നതാണല്ലൊ.

പ്രയത്നത്തിന്നും അതുകൊണ്ടുണ്ടാകുന്ന ധനോല്പാദനത്തിന്നും മൂലധനം ഇത്ര ആവശ്യമാകകൊണ്ടു് അതിന്റെ സമൃദ്ധിപോലെയും അതു് ചിലവു ചെയ്യുന്നതിന്റെ സമ്പ്രദായം പോലെയും ഇരിക്കും ഒരു നാട്ടിലെ ഐശ്വര്യവും. നമ്മുടെ നാട്ടിൽ മൂലധനത്തിന്റെ ബാഹുല്യമില്ലെന്നുതന്നെയല്ല ഉള്ളതു ക്രമേണ കുറഞ്ഞുപോകുന്നതിനുള്ള വഴിയും കൂടിയുണ്ടു്. കല്യാണം, ൧൬-ാംമാസം മുതലായ അടിയന്തിരങ്ങൾക്കും ഒരു വേലയും കൂടാതെ കാലക്ഷേപം ചെയ്യുന്ന അസംഖ്യം ജനങ്ങളെ പോററുന്നതിന്നും മററു പല പ്രകാരത്തിലും നമ്മുടെ ആളുകൾ നിഷ്ഫലവ്യയം ചെയ്യുന്നതിനാൽ അതാതുകൊല്ലത്തിലുണ്ടാകുന്ന ധനത്തിൽനിന്നു് അതാതു കൊല്ലത്തെ ചിലവു കഴിച്ചു് മേലാൽ ധനോല്പാദനത്തിന്നായി ഉപയോഗപ്പെടുത്താവുന്നതായ ബാക്കി ധനം ആണ്ടുതോറും കുറഞ്ഞുവരികയാണു ചെയ്യുന്നതു്. ധനവാന്മാരായിട്ടുള്ളവർ ധനം ഋജുവിധത്തിൽ ഉപയോഗപ്പെടുത്തിയാലാണു് നാട്ടിൽ അധികമായി ധനസമൃദ്ധിയുണ്ടാകുന്നതെന്നു് അറിയുകയൊ അറിഞ്ഞിട്ടുള്ളവർ ധൈര്യപ്പെട്ടു അപ്രകാരം പ്രവൃത്തിക്കയൊ ചെയ്യുന്നില്ല. സാധാരണയായി ഉപയുക്തസാധനങ്ങളെയെല്ലാം ഉൽപാദിപ്പിക്കുന്നതിന്നു് പല രാജ്യക്കാരും അനവധി ദ്രവ്യം ഇറക്കി ആവിയന്ത്രങ്ങളെ ഉപയോഗിക്കുന്ന ഈ കാലത്തിൽ നമ്മുടെ വർത്തകന്മാർ ഇതിന്നു വേണ്ട ധനവ്യയവും യത്നങ്ങളും ചെയ്യാഞ്ഞാൽ മററു രാജ്യക്കാരുമായിട്ടുള്ള വ്യവസായസങ്ഘർഷണത്തിൽ നമ്മുടെ നാട്ടിൽ കാലക്രമംകൊണ്ടു് ഇനിയും ദാരിദ്ര്യം വർദ്ധിച്ചുവരുന്നതാണെന്നു് പറയേണ്ടതില്ലല്ലൊ.

അങ്ങിനെ ചെയ്യാതെ നമ്മുടെ ധനികന്മാർ ഇപ്പോൾ അവരുടെ സമ്പാദ്യം മുഴുവൻ ഓരോ ആഡംബരങ്ങൾക്ക

വേണ്ടി ചിലവുചെയ്യുകയോ അല്ലെങ്കിൽ വെറുതെ കെട്ടിവയ്ക്കുകയോ ആണ് ചെയ്യുന്നത്.

ധനം വെറുതെ കെട്ടിവയ്ക്കുന്നത് ദോഷമാണെന്ന് എല്ലാവർക്കും സമ്മതമാണെങ്കിലും ഓരോ ആഡംബരങ്ങൾക്കും സുഖോപഭോഗങ്ങൾക്കുംവേണ്ടി ചിലവുചെയ്യുന്നതിനെ പററി അഭിപ്രായഭേദമുണ്ടായിരിക്കാം. ഒരുവൻ്റെ ആദായത്തിൽനിന്ന് തനിക്കാവശ്യമുള്ളത് കഴിച്ച് ബാക്കിയുള്ള ധനം ഏതുവിധത്തിൽ ചിലവുചെയ്താലും അത് വല്ലവരുടെയും ഉപജീവനത്തിന്നായി ഉപയോഗപ്പെടുന്നതാണല്ലൊ. അതുകൊണ്ട് ഒരാൾ ആ ധനം വല്ല ചെപ്പടിവിദ്യക്കാർക്കൊ സ്തുതിപാഠകന്മാർക്കൊ കൊടുക്കുകയൊ വല്ല വ്യവസായത്തിൽ ഇറക്കുകയൊ ചെയ്യുന്നതിൽ സാധുക്കളുടെ ഉപജീവനത്തെ സംബന്ധിച്ചിടത്തോളം എന്താണ് വ്യത്യാസമെന്ന് ചിലർക്ക് അഭിപ്രായമുണ്ടായിരിക്കാം. ഈ അഭിപ്രായം എത്രത്തോളം സ്വീകാരയോഗ്യമാണെന്ന് കാണിക്കുന്നതിന്ന് ഒരു ദൃഷ്ടാന്തം പറയാം. ഒരു വർത്തകനായ നാട്ടുവാഴി മരിക്കുമ്പോൾ തൻ്റെ സ്വന്ത സമ്പാദ്യമായി അനേകായിരം ഉറുപ്പിക കെട്ടിവച്ചിട്ടുണ്ടായിരുന്നു. അദ്ദേഹത്തിൻ്റെ പുത്രൻ ആ ധനം സാധുക്കൾക്ക് ഉപകാരമാകുന്നവിധത്തിൽ ചിലവു ചെയ്യണമെന്നുവച്ച് പലരോടും അഭിപ്രായം ചോദിച്ചതിൽ സേവകന്മാരിൽ ചിലർ ഒരു നാടകശാല കെട്ടിച്ച് ദിവസംതോറും ഓരോ നേരമ്പോക്കിൻ്റെ വട്ടംകൂട്ടിയാൽ പലരുടെയും ഉപജീവനത്തിന്നും വിനോദത്തിന്നുമുള്ള ഒരു മാർഗ്ഗമാകുമെന്നും മററു ചിലർ ആ ദ്രവ്യം വിശേഷമായ ഉടുപ്പുകളും ആഭരണങ്ങളും രത്നങ്ങളും വാങ്ങുന്നതിനായി ചിലവുചെയ്താൽ വളരെ വേലക്കാർക്ക് ഉപകാരമാകുമെന്നും വേറെ ചിലർ അത് ഊട്ടുപുരകളുണ്ടാക്കി ബ്രാഹ്മണർക്ക് ഭക്ഷണംകൊടുക്കാനായി ഉപയോഗിച്ചാൽ വളരെ മഹാബ്രാഹ്മണർക്ക് ഉപജീവന

ത്തിന്നും നാട്ടുവാഴിയുടെ ഇഹപരലോകങ്ങളിലെ ശ്രേയസ്സിന്നും വഴിയാകുമെന്നും പറഞ്ഞു. അപ്പോൾ അതിവൃദ്ധനും വിദ്വാനുമായ ഒരാൾ ഇങ്ങിനെ പറഞ്ഞു "അങ്ങയുടെ ഭൂമിയിൽ വെള്ളക്കുറവുകൊണ്ട് കൃഷിപ്പണിക്ക് ദോഷമുള്ളതായ ചില പ്രദേശങ്ങളുണ്ട്. ഈ ധനം അവിടങ്ങളിൽ തോടുകളും കുളങ്ങളും ഉണ്ടാക്കുന്നതിന്നായി ഉപയോഗിച്ചാൽ ദരിദ്രന്മാരായ അനവധി വേലക്കാരുടെ ഉപജീവനത്തിന് വഴിയാകുന്നതിന്ന് പുറമെ ഭൂമിയിൽ നിന്നുണ്ടാകുന്ന ധനവും അങ്ങയുടെ ആദായവും നാട്ടിലെ സമ്പത്തും വർദ്ധിക്കുന്നതാണ്. ഊട്ടുപുരയുണ്ടാക്കി ഒരു വേലയും കൂടാതെ കാലക്ഷേപം ചെയ്യുന്നവരെ പോററുന്നതായാൽ നാട്ടിൽ ദാരിദ്ര്യവും മടിയന്മാരും വർദ്ധിക്കുകയേ ഉള്ളൂ. നാടകശാലകളും ആഘോഷങ്ങളും ഉണ്ടാക്കുന്നതാണ് ഇതിൽ നല്ലത്. അതിനാൽ എന്തെങ്കിലും ഓരോ വേലകൾ ചെയ്യുന്നവർക്കാണ് ഗുണം സിദ്ധിക്കുന്നത്. എങ്കിലും ഈ ധനവ്യയംകൊണ്ട് പൊതുവെ ജനങ്ങൾക്ക് ഉപകാരമോ മേലാൽ ധനത്തിന്റെ വൃദ്ധിക്കുള്ള വഴിയോ ഉണ്ടാകുന്നതല്ല." ഈ പറഞ്ഞതു ശരിയാണെന്ന് ധരിച്ച് ആ നാട്ടുവാഴി അപ്രകാരം ചെയ്യുകയും അതിനാൽ അദ്ദേഹത്തിന്റെ ആദായത്തിന്ന് വൃദ്ധിയും വളരെ കുടിയാന്മാർക്കു സമൃദ്ധിയും അനവധി വേലക്കാർക്ക് ഉപജീവനത്തിന്ന് വഴിയും ഉണ്ടായി. ഈ ദൃഷ്ടാന്തംകൊണ്ട് മൂലധനം ചിലവുചെയ്യേണ്ടത് എങ്ങിനെ എന്ന് സ്പഷ്ടമാകുന്നുവല്ലോ.

ചിലവുചെയ്യാതെ കെട്ടിവെയ്ക്കുകയോ വല്ല നേരമ്പോക്കിന്നു വേണ്ടി ചിലവുചെയ്കയോ ചെയ്യുന്ന ധനം മൂലധനമല്ല. ധനത്തെ മൂലധനമെന്ന് പറയണമെങ്കിൽ അത് പിന്നെയും ധനം ഉല്പാദിപ്പിക്കുന്നതിന്നുവേണ്ടി ചിലവുചെയ്യുന്നതായിരിക്കണം. അങ്ങിനെ ചിലവുചെയ്യുന്നത് രണ്ടുപ്രകാരത്തിലാണ്. മൂലധനത്തിൽ ഒരു ഭാഗം ധനോൽ

പാദനത്തിന് ഒരിക്കലേ ഉപയോഗപ്പെടുകയുള്ളു. മറെറ ഭാഗം പലപ്രാവശ്യത്തേക്കും ഉപയോഗപ്പെടുന്നതാണ്. കൃഷിപ്പണിക്കുവേണ്ട വിത്തിനും വള്ളിക്കും ആവിയന്ത്രങ്ങൾകൊണ്ടും മററു സാമാനങ്ങളുണ്ടാകുന്നതിനു വേണ്ട വിറകിനും വേലക്കാരുടെ കൂലിക്കായി ചിലവുചെയ്യുന്ന ധനം ഒരിക്കലേയുള്ളു ഉപയോഗപ്പെട്ടു. എന്നാൽ കന്നുകാലി, കരി, കയ്യാല, ആവിയന്ത്രം, അതു വയ്ക്കാനുള്ള കെട്ടിടം, മുതലായതിനുവേണ്ടി ഒരിക്കൽ ചിലവുചെയ്യുന്നതുകൊണ്ട് പലകുറിയും ധനോൽപാദനത്തിന് ഉപയോഗപ്പെടുന്നതാണ്. ഒരിക്കൽ മാത്രം ഉപയോഗപ്പെടുന്ന ധനത്തെ വ്യാവർത്തകമൂലധനമെന്നും പലപ്രാവശ്യത്തേക്കുപയോഗപ്പെടുന്നതിനെ സ്ഥിരമൂലധനമെന്നുമാണ് ധനശാസ്ത്രജ്ഞന്മാർ പറയുന്നത്. ഒരുവൻ ചിലവുചെയ്യുന്ന വ്യാവർത്തകമൂലധനം അതാതുകൊല്ലത്തിലും സ്ഥിരമൂലധനം വളരെക്കാലംകൊണ്ടും തിരിയെ കിട്ടുന്നതാണ്. വിത്ത്, വള്ളി, മുതലായതിന് ചിലവുചെയ്യുന്നത് അതാതുകൊല്ലത്തെ വിളവിൽനിന്നും, കന്നുകാലി, കയ്യാല മുതലായതിന് ചിലവുചെയ്യുന്നത് അതുകൾ എത്രകാലത്തേക്ക് ഉപയോഗപ്പെടുന്നുവോ അത്രകാലത്തെ വിളവിൽനിന്നും ഉണ്ടാകണമെന്നാണല്ലോ ധനത്തിന്റെ ഉടമസ്ഥന്മാർ ഇച്ഛിക്കുന്നത്.

ജനങ്ങൾ അവരവരുടെ ആദായത്തിൽനിന്ന് ചിലവിനുള്ളത് കഴിച്ച് ശേഷമുള്ളത് സമ്പാദിച്ചു വെക്കുന്നതിനാലാണല്ലോ മൂലധനമുണ്ടാകുന്നത്. മിതവ്യയശീലവും, ദീർഘാലോചനയും ഉള്ളവരാണ് ഇങ്ങിനെ സമ്പാദിച്ചുവയ്ക്കുന്നത്. ഈ ഗുണങ്ങൾ സാധാരണയിലുള്ള ജനങ്ങൾക്ക് സിദ്ധിക്കുവാൻ വിദ്യാഭ്യാസത്തിന്റെ പ്രചാരം വളരെ ആവശ്യമാണ്. അതുകൊണ്ട് വിദ്യാഭ്യാസത്തിന്റെ പ്രചാരത്തിനുവേണ്ടി യത്നംചെയ്യുന്നത് നാട്ടിൽ ധനസമൃദ്ധിയും മററുമുണ്ടാകണമെന്ന് ഇച്ഛിക്കുന്ന രാജാക്കന്മാരുടെ കർത്ത-

വ്യകൎമ്മങ്ങളിൽ മുഖ്യമായിട്ടുള്ളതാണെന്ന് സ്പഷ്ടമാകുന്നു. ഇതുതന്നെയുമല്ല രാജ്യഭരണത്തിന്ന് വ്യവസ്ഥയും നീതിന്യായങ്ങളും ഉണ്ടാകുന്നതും മൂലധനവൃദ്ധിക്ക് വളരെ ആവശ്യമായിട്ടുള്ളതാണ്. പൂൎവ്വകാലങ്ങളിൽ നമ്മുടെ രാജാക്കന്മാർ ധനവാന്മാരുടെ കയ്യിൽനിന്നും ദ്രവ്യം ബലാൽക്കാരേണ അപഹരിക്കുന്നത് പതിവായിരുന്നു. അങ്ങിനെയാകുമ്പോൾ ധനം സമ്പാദിച്ചുവെയ്ക്കുന്നതിന്ന് ജനങ്ങൾക്ക് മനസ്സുവരാത്തതും ദുൎല്ലഭമായി ചിലർ അങ്ങിനെ ചെയ്യുന്നുണ്ടെങ്കിൽ അവർ അതിനെ വൎദ്ധിപ്പിക്കുന്നതിന്നുവേണ്ടി വല്ല വ്യാപാരങ്ങളിൽ മുടക്കാതെ വെറുതെ കെട്ടിവെയ്ക്കുന്നതും സ്വാഭാവികമാണ്. എന്നാൽ ഇപ്പോൾ ആവക ദോഷങ്ങളൊന്നുമില്ലെങ്കിലും നാട്ടിൽ ധനപുഷ്ടിയുണ്ടാകുന്നതിന്ന് ധനവ്യയം എങ്ങിനെയാണ് ചെയ്യേണ്ടത് എന്ന് ധരിച്ചിട്ടുള്ളവർ നമ്മുടെ കൂട്ടത്തിൽ വളരെ ചുരുക്കമാണ്. ഇംഗ്ലണ്ടിലും മറ്റും കച്ചവടത്തിന്നും മറ്റുമായി വളരെ ആളുകൾ കൂടിച്ചേൎന്ന് ചെറിയ ഓഹരികളായി പണമെടുത്ത് കൂട്ടുമുതൽ കമ്പനികൾ സ്ഥാപിക്കുന്നസമ്പ്രദായം ഇവിടെയും നടപ്പായാൽ അത് ജനങ്ങൾക്ക് ധനാൎജ്ജനത്തിന്നും, രാജ്യത്തുള്ള മൂലധനത്തിന്റെ വൃദ്ധിക്കും ഒരു ബലവത്തായ കാരണമാകുമായിരുന്നു.

---

## വിദ്യുച്ഛക്തി.

(അതുകൊണ്ടുള്ള അത്ഭുതമായ പ്രയോഗങ്ങൾ)

ശാസ്ത്രസൂക്ഷ്മാന്വേഷികളായ ആധുനികപണ്ഡിതന്മാർ വിദ്യുച്ഛക്തിയുടെ സൂക്ഷ്മതത്വഗ്രഹണത്തിന്നുവേണ്ടി വളരെ പ്രയത്നപ്പെട്ടിട്ടുണ്ടെങ്കിലും ഈ രഹസ്യമായ ശക്തിയുടെ പരമാൎത്ഥജ്ഞാനം ഇതേവരെ നമുക്കറിയത്തക്ക

സ്ഥിതിയിലായിട്ടില്ല. ഇതിനെപ്പററി നമുക്കു കിട്ടിയെടത്തോളം അറിവ് അതിൻെറ ബഹുവിധമായ വ്യാപാരങ്ങളെക്കുറിച്ചു മാത്രമാണ്. ഈ അറിവിനാൽ അതു മുഖ്യമായി ഉപയോഗപ്പെടുത്താവുന്നതും, എളുപ്പത്തിൽ ലഭിക്കാവുന്നതും, ആയ ഒരു ശക്തിയാണെന്നു കണ്ടിരിക്കുന്നതുകൊണ്ട് ഈ ശക്തി നാനാവിധപരിശ്രമങ്ങൾക്കും ധാരാളമായി ഉപയോഗപ്പെടുത്തിവരുന്നു.

അടുത്തകാലത്ത് ഈ ശക്തി സമ്പൂർണ്ണമായ അവധാനംകൊണ്ടു സ്വതന്ത്രമായി നിർമ്മിക്കാറാവുമെന്നും, തന്നിമിത്തം ലോകത്തിൽ പലവിധമായ അത്ഭുതങ്ങൾക്കിടയാകാമെന്നും, ഉള്ള സംഗതികൾ വിശ്വാസയോഗ്യമാണ്. കമ്പിത്തപാൽ, ടെലിഫോൺ, മുതലായ യന്ത്രങ്ങൾ ആദ്യകാലത്തു നമ്മുടെ രാജ്യങ്ങളിൽ നടപ്പാക്കിയപ്പോൾ അവ നമുക്ക് എത്രത്തോളം അത്ഭുതകരമായി തോന്നിയോ അത്രത്തോളംതന്നെ അത്ഭുതം തോന്നത്തക്കതായ അസംഖ്യം യന്ത്രങ്ങൾ ഇനിയും കണ്ടുപിടിച്ചു നടപ്പാക്കുവാനിടയുള്ളതാണ്. വൈദ്യുതയന്ത്രങ്ങൾ ധാരാളമായി ഉപയോഗിക്കുവാനുള്ള ജ്ഞാനം ഇന്ത്യാക്കാരെ പ്രാപിച്ചിട്ടില്ലെങ്കിലും, മുൻപ്രസ്താവിച്ച കമ്പിത്തപാൽ, ടെലിഫോൺ മുതലായ പ്രധാനകാര്യങ്ങൾക്ക് ഉപയോഗപ്പെടുത്തിവരുന്നതിനും പുറമെ ഈ ശക്തി ചില്ലറയായ മററനേകാവശ്യങ്ങൾക്കും ഉപകരിക്കുന്നുണ്ട്. തീവണ്ടിയുടെ യന്ത്രം, ചക്കാട്ടുന്നയന്ത്രം, ജലസൂത്രം, നൂൽപിരിക്കുന്ന യന്ത്രം, അച്ചടിയന്ത്രം, ഇങ്ങിനെയുള്ള അസംഖ്യം യന്ത്രങ്ങൾക്കു നാനാവിധ ചലനശക്തിയെ കൊടുക്കുന്നതിനു വിദ്യുച്ഛക്തി ആവിയുടെ സ്ഥാനത്തെ ധാരാളമായി വഹിക്കുന്നുണ്ട്. വിദ്യുച്ഛക്തിയുടെ നിർമ്മാണത്തിങ്കൽ ആവി ആദ്യം ആവശ്യമായി വരുന്നുണ്ടെങ്കിലും യന്ത്രസമുദായങ്ങളുടെ ഉദ്ദിഷ്ടകാര്യസാദ്ധ്യങ്ങൾ ഈ ശക്തികൊണ്ടു നിർവ്വഹിച്ചുവരുന്നുണ്ട്.

വിദ്യുച്ഛക്തി ഉപയോഗപ്പെടുത്തിവരുന്നതും, ഉപയോഗിപ്പാൻ വിരോധമില്ലെന്നു പരീക്ഷാമൂലം കണ്ടറിഞ്ഞിട്ടുണ്ടെങ്കിലും വാസ്തവത്തിൽ ഉപയോഗിച്ചു തുടങ്ങീട്ടില്ലാത്തതും, ആയ അനേകകാൎയ്യങ്ങളെപ്പററി ഇവിടെ വിസ്താരമായി പ്രസ്താവിപ്പാൻ സാദ്ധ്യമല്ലെന്നു വരികിലും തൽപ്രധാനങ്ങളായ ചില കാൎയ്യങ്ങളെ മാത്രം താഴെ ചേൎക്കുന്നു.

ഗൃഹകാൎയ്യങ്ങൾക്ക് ഈ ശക്തി ഉപയോഗിക്കാവുന്നതാണെന്നു കണ്ടുപിടിച്ചിട്ടുണ്ടെങ്കിലും വെളിച്ചത്തിനുമാത്രം ഉപയോഗിക്കുന്നതല്ലാതെ ഇപ്പോൾ മററാവശ്യങ്ങൾക്ക് അതിനെ ഉപയോഗിച്ചുതുടങ്ങീട്ടില്ല. ഈ ശക്തിയുടെ ചൂട് ഗൃഹങ്ങളിൽ യഥേഷ്ടം ഉപയോഗപ്പെടുത്താറാകുമ്പോൾ ഏറെവല്ലാ അത്ഭുതകരങ്ങളായ ഭേദഗതികൾ തൽക്ഷണം ഉണ്ടാവാമെന്ന് അനുഭവസിദ്ധമല്ലെങ്കിലും, പരീക്ഷിച്ചറിഞ്ഞിട്ടുണ്ട്. ഏതിൻപ്രകാരം ഈ ശക്തി ഉപയോഗിക്കാമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. വിദ്യുച്ഛക്തിയെ അതിനു തക്കതായ ഒരു അടുപ്പിൽകൂടി പ്രയോഗിച്ചാൽ തീ ചെയ്യുന്നതായ സകലകാൎയ്യങ്ങളെയും അതു ചെയ്യുമെന്നതന്നെയല്ല തീ കത്തിയ്ക്കുമ്പോളുണ്ടാകുന്ന പുക, ചൊടി, മുതലായ ഉപദ്രവങ്ങൾ ഉണ്ടാവുകയും ഇല്ല. പദാൎത്ഥങ്ങൾ പാകംചെയ്വാൻ എളുപ്പമായ പല സൂത്രങ്ങൾ കണ്ടുപിടിച്ചിട്ടുണ്ടെങ്കിലും, അവ പൊതുജനങ്ങൾക്കു സുലഭമായി ഉപയോഗിക്കത്തക്കവണ്ണം ആയിട്ടില്ലാത്തതുകൊണ്ടാണ് അവയ്ക്കു പ്രചാരം വരാത്തത്. ആ മാൎഗ്ഗങ്ങളിൽ ഒന്ന് ഇപ്രകാരമാകുന്നു. പാകപാത്രങ്ങളോടുകൂടി വിദ്യുച്ഛക്തിയെ പ്രവേശിപ്പിക്കുന്നതായ ഓരോ കമ്പിച്ചുരുളുകൾ ഘടിപ്പിച്ചാൽ അടുപ്പുകളുടെ ആവശ്യം അവ നിൎവ്വഹിക്കുന്നതാണ്. എങ്ങിനെയെന്നാൽ, ഈ പാത്രങ്ങളെല്ലാം നിരത്തി തൊടുവിച്ചുവെച്ച് വിദ്യുച്ഛക്തി

ജനകമായ യന്ത്രത്തോടു (Battery) ഘടിപ്പിച്ചാൽ ആവശ്യമുള്ള പദാൎത്ഥങ്ങളെ എളുപ്പത്തിൽ ഇഷ്ടംപോലെ പാകം ചെയ്യാവുന്നതാണ്. എന്നാൽ ഈ ഉപായമാൎഗ്ഗം പ്രചാരമായാൽ മടിയന്മാൎക്കു കുശാൽതന്നെ. എന്തെന്നാൽ ഈ കൂട്ടർ പിറ്റെദിവസത്തെയ്ക്കുള്ള ഭക്ഷ്യപേയങ്ങൾ തയ്യാറാക്കുന്നതിന്നു തലെദിവസംതന്നെ സാധനങ്ങളെ ശേഖരിച്ചു അതാതുപാത്രങ്ങളിൽ ആക്കുകയും രാവിലെ കിടന്നകിടപ്പിൽതന്നെ വൈദ്യുതയന്ത്രത്തെ തിരിയ്ക്കുകയും ചെയ്യുന്നതിനാൽ സാധനങ്ങൾക്കു വേണ്ടുന്നപാകം അനായാസേന ക്ഷണത്തിൽ വരുത്താവുന്നതാണ്. ന്യൂയാൎക്ക് പട്ടണത്തിൽ ഒരു സ്ത്രീ ഇപ്രകാരം ചെയ്തുവന്നതായി കേട്ടിട്ടുണ്ട്.

ആശ്ചൎയ്യത്തെ ഉണ്ടാക്കുന്നതായ ഈ വിദ്യുച്ഛക്തി ഇന്നു വളൎത്തുന്നതിന്നും, കാച്ചുന്നതിന്നും മററും വളരെ ഉപയോഗമായി വരുന്നുണ്ട്. ഉടുപ്പുകൾക്കു ഇസ്ത്രിയ്ക്കു ഇടുന്നതിന്നു വണ്ണാന്മാൎക്കു ഈ ശക്തി വളരെ സഹായമായി തീരുന്നു. വേലയ്ക്കാവശ്യമുള്ള ചൂടു വളരെ നേരത്തെയ്ക്കു ഒരുപോലെ നില്ക്കുന്നതുകൊണ്ടു സമയവും, പണച്ചിലവും, ചുരുക്കുവാൻ അവൎക്കു സാധിയ്ക്കുന്നു.

ഇത്തരം ചെറിയ യന്ത്രങ്ങൾകൊണ്ട് ആഭരണാദി അലങ്കാരങ്ങൾക്കു മനോഹരമായ കാന്തിയെ കൊടുപ്പാൻ വിദ്യുച്ഛക്തിയെ ഉപയോഗിയ്ക്കുന്നുണ്ട്.

വിദ്യുച്ഛക്തി വൈദ്യശാസ്ത്രത്തിന്നു പലവിധത്തിലും ഉപകാരമുള്ളതാകുന്നു. ശസ്ത്രപ്രയോഗങ്ങൾക്കുള്ള അനേകം ആയുധങ്ങൾ ഈ ശക്തികൊണ്ടു ചൂടുപിടിപ്പിക്കുന്നുണ്ട്. വൈദ്യുതപ്രകാശത്തെ ഉണ്ടാക്കുന്നതായ ഒരു മാതിരി ചെറിയതരം യന്ത്രങ്ങൾകൊണ്ടു മനുഷ്യരുടെ അന്തൎഭാഗങ്ങളുടെ സൂക്ഷ്മസ്ഥിതി ഇന്നപ്രകാരമെന്ന്, അന്യപ്രകാരേണ അറിയുന്നതിലധികം, അറിവാറുവരുന്നുണ്ട്. വൈ

മൈക്രാഫോൺ (Microphone) എന്ന യന്ത്രംകൊണ്ടു ശരീരത്തിന്റെ അകത്തുള്ള ഹൃദയം മുതലായ കോഷ്ഠങ്ങളുടെ അതിസൂക്ഷ്മമായ ശബ്ദങ്ങളെ അറിയുന്നു. ഈ വക ശബ്ദങ്ങൾ മുൻ ഉപയോഗിച്ചുവന്നിട്ടുള്ള യാതൊരു യന്ത്രങ്ങൾക്കും ഗോചരമല്ല. 'റന്ത്ഗ'രശ്മിയും തീരെ ഫലിച്ചപോയി എന്നുകരുതി ബന്ധുക്കൾ സംസ്കാരം ചെയ്വാൻ ഒരുക്കിട്ടുള്ള ഒരു സ്ത്രീയുടെ ശരീരം ഈ യന്ത്രംവെച്ചു ഒരു വൈദ്യൻ പരിശോധിച്ചപ്പോൾ ഹൃദയത്തിന്നു അന്യയന്ത്രങ്ങളാൽ തെളിക്കപ്പെട്ടു കണ്ടുപിടിപ്പാൻ സാദ്ധ്യമല്ലാത്തതായ ഒരു അതിലാഘവമായ അടിയുണ്ടെന്നു കണ്ടു സംസ്കാരം നിൎത്തിവെച്ചിട്ടു ചികിത്സിച്ചതിൽ ആ സ്ത്രീ രക്ഷപ്പെട്ടതായി കേട്ടിട്ടുണ്ടു്. കാന്തശക്തി വൈദ്യത്തിന്നുപയുക്തമായി വിശേഷിച്ചുവന്നിരുന്നതു് അസംബന്ധമാണെന്നു പണ്ഡിതന്മാരുടെ സൂക്ഷ്മദൎശനംകൊണ്ടു കണ്ടിരിക്കുന്നു എങ്കിലും, വിദ്യുച്ഛക്തിയുടെ ഫലം പലപ്രകാരത്തിലും രോഗഹരമായി കണ്ടിരിക്കുന്നു. വൈദ്യവിഷയത്തിൽ ഈ ശക്തികൊണ്ടുള്ള മറെറാരു പ്രയോജനം രോഗിയെ മോഹാലസ്യപ്പെടുത്തുന്നതിന്നുള്ള തൽപ്രയോഗമാകുന്നു. എന്നുമാത്രമല്ല, ശസ്ത്രക്രിയകൾ ഇതിന്റെ സഹായംകൊണ്ടു രോഗിക്കു യാതൊരു വേദനയും കൂടാതെ, നടത്തുന്നതിനാൽ അത്യാസന്നമായ ദീനങ്ങളിൽനിന്നു മോചനത്തിന്നും ഇതു കാരണമായിത്തീരുന്നു.

പാരിസ്സ് പട്ടണത്തിലെ ചാൎക്കോട്ട (Dr. Charcot) എന്ന ഒരു ഡാക്ടർ, പക്ഷവാതരോഗികൾക്കു് വിദ്യുച്ഛക്തികൊണ്ടു് അതിവേഗത്തിൽ ചലനംകൊടുക്കുന്നതായ ഒരു തരം കട്ടിൽ ഉണ്ടാക്കി അവരെ അതിൽ കിടത്തിയാൽ ആ രോഗികൾക്കു തോന്നാവുന്നതായ അസഹ്യത ദീനക്കാൎക്ക് ഉണ്ടാകയില്ലെന്നു തന്നെയല്ല അതു് അവൎക്കു വളരെ ആശ്വാസത്തെത്തന്നെ കൊടുക്കുന്നതാണു്, എന്നു പറഞ്ഞിട്ടു

ണ്ട്. ഇപ്രകാരം ഒരു യന്ത്രം കണ്ടുപിടിപ്പാൻ അദ്ദേഹത്തിന്നു തോന്നിയതു്, ഒരു പക്ഷവാതരോഗി ഒരു തീവണ്ടിയാത്രയിൽ സുഖമുണ്ടെന്നു പ്രസ്താവിക്കയാലാണത്രെ.

വിദ്യുച്ഛക്തികൊണ്ടു ചെടികളുടെ വളൎച്ചയ്ക്കും മറ്റും ഉണ്ടാകാവുന്ന അത്ഭുതകരമായ ഗുണങ്ങളെപ്പററി ഇനി കുറഞ്ഞൊന്നു പ്രസ്താവിക്കാം:—

കമ്പികൾകൊണ്ടു ബന്ധിച്ചിട്ടുള്ളതും; വിദ്യുച്ഛക്തിയെ പ്രവേശിപ്പിച്ചിട്ടുള്ളതും ആയ ദണ്ഡുകൾകൊണ്ടു ഒരു പ്രത്യേകമാതിരി വളച്ചുകെട്ടീട്ടുള്ള സ്ഥലത്തു ധാന്യം വിളയിച്ചാൽ ഇരട്ടിവിളവ് ഉണ്ടാവുമെന്നു മാത്രമല്ല നാലിരട്ടിച്ച വൈക്കോലിന്നു ഘനവും ഉണ്ടാവുന്നതാണെന്നു കീവ് (Kiev) പട്ടണത്തിലെ പ്രൊഫസർ സ്പെക്നെഫ് (Prof. Spechneff) എന്ന മഹാൻ കണ്ടുപിടിച്ചിരിക്കുന്നു. സൂൎയ്യപ്രകാശം വൃക്ഷാദികളുടെ വളൎച്ചയ്ക്കു് എത്രയോ ആവശ്യമായിട്ടുള്ളതാണെന്നുള്ളതും, ഈ വളൎച്ച മുഖ്യമായി പകൽസമയത്താണെന്നുള്ളതും, പറയേണ്ടതില്ലല്ലോ. സൂൎയ്യപ്രകാശത്തിന്നു പകരം രാത്രിയിൽ സന്ധ്യാദിപങ്ങൾ വൈദ്യുതപ്രകാശം കൊടുക്കുന്നതുകൊണ്ടു അവയുടെ വളൎച്ച എല്ലാസമയത്തും ഒരുപോലെ ആയിരിക്കുന്നതും, തന്മൂലം ഫലങ്ങൾക്കു വലിപ്പം ഉണ്ടാവുന്നതും, ആണ്. വിത്തുകൾ പാകുന്നതിന്നുമുമ്പു രണ്ടുമിനിട്ടുനേരം അവയിൽ വിദ്യുച്ഛക്തിയെ പ്രവേശിപ്പിച്ചാൽ അവയുടെ വളൎച്ച ഇരട്ടിക്കുന്നതാണെന്നും പാകുന്ന ഭൂമിയിൽ ഈ ശക്തി വ്യാപിച്ചാൽ കിഴങ്ങുകൾക്കു നാലിരട്ടി വളൎച്ചയും ഇലകൾക്കു രണ്ടുമൂന്നിരട്ടി വലിപ്പവും, ഉണ്ടാവുന്നതാണെന്നും ആ മഹാൻതന്നെ പ്രസ്താവിക്കുന്നു.

രാത്രിസമയം വണ്ടിയിൽകൂടി യാത്രചെയ്തിട്ടുള്ളവൎക്കു വണ്ടിയിലുള്ള വെളിച്ചംകൊണ്ട് മനുഷ്യർ അതിന്നകത്തു മാറിവീഴുന്നതു കണ്ടറിവാൻ സംഗതിയായിട്ടുണ്ടായി

ഭിക്കാം. ഈ സൂത്രം യൂറോപ്പുരാജ്യത്തെ മുക്കുവന്മാർ അറിയുന്നതുകൊണ്ടു സാധാരണ വെളിച്ചത്തിന്നു പകരം അവർ വൈദ്യുതപ്രകാശം ഉപയോഗിക്കുകയും, പ്രകാശം കൊണ്ടു അസംഖ്യം മത്സ്യങ്ങൾ ആ സ്ഥലത്തു വന്നുകൂടുകയാൽ അവയെ എല്ലാം വലവീശി എളുപ്പത്തിൽ പിടിക്കുകയും ചെയ്തുവരുന്നു.

കൊത്തുവേല, ചായപ്പണി, ലോഹങ്ങളെ ശുദ്ധിചെയ്യുക, ഈ തൊഴിലുകൾക്കു വിദ്യുച്ഛക്തിയെ വളരെ ഉപയോഗിക്കുന്നു. അലൂമിനിയം(Aluminium)എന്ന ലോഹം ഇത്ര സഹായത്തിൽ കിട്ടാറായതു് ഈ ശക്തിയുടെ സഹായം കൊണ്ടാണു്.

ജോസെഫ് ജർമ്മൻ.

## ധനവിനിമയം

കൃഷിക്കാർ അവരുടെ പ്രയത്നംകൊണ്ടു ധാന്യങ്ങൾ മാത്രമേ ഉണ്ടാകുന്നുള്ളു. ഒട്ടുമായി ചിലൎക്കു പാലും കറിസ്സാമാനങ്ങളും കൂടെ ഉണ്ടാകും. ഇതുകളൊഴിച്ചു് അവൎക്കു് ആവശ്യമുള്ള മറെറല്ലാ സാധനങ്ങളും മററുചിലരുടെ പ്രയത്നംകൊണ്ടുണ്ടാകേണ്ടതാണെന്നു സ്പഷ്ടമാണല്ലൊ. അവരുടെ പ്രയത്നംകൊണ്ടുണ്ടാകുന്ന നെല്ലിൽനിന്നു് അവൎക്കു് ആവശ്യമുള്ളതെടുത്തുവച്ചു ശേഷമുള്ളതു് ഓരോരുത്തൎക്കു കൊടുത്തു പകരം തങ്ങൾക്കു് ആവശ്യമുള്ളതായ സാധനങ്ങളെ വാങ്ങുന്നു. ഇതുപോലെതന്നെയാകുന്നു മറെറല്ലാവരുടേയും അവസ്ഥ. അവരവരുടെ ഉപജീവനത്തിന്നു് എല്ലാ മനുഷ്യൎക്കും അന്യോന്യാശ്രയം ആവശ്യമാണു്. ഇങ്ങിനെ മനുഷ്യർ ധനം കൈമാററം ചെയ്യുന്നതിനെയാകുന്നു ധനവിനിമയമെന്നു പറയുന്നതു്.

അവരവരുടെ സ്വന്ത സ്വത്തിന്മേലുള്ള അവകാശം അവരവൎക്കുതന്നെ ആയിരുന്നാലെ ധനവിനിമയമുണ്ടാകയുള്ളൂ. നാട്ടുകൊട്ടുമൊട്ടികളുടെ ഇടയിൽ നടക്കുന്നതുപോലെ ഒരു നാട്ടിലുള്ള എല്ലാ മുതലിന്റെയും അവകാശം എല്ലാവൎക്കും കൂടീട്ടാണെങ്കിൽ ആ നാട്ടുകാർ തമ്മിൽ ധനം കൈമാററം ചെയ്യാനുള്ള ആവശ്യമില്ലല്ലൊ. നാട്ടുകൊട്ടുമൊട്ടികൾ പല കുടുംബക്കാരായിട്ടുണ്ടെങ്കിലും അവരുടെ മുതൽ എല്ലാവരുടേയും കൂടീട്ടുള്ളതും അതിന്മേൽ എല്ലാവൎക്കും ഒരുപോലെ അവകാശമുള്ളതുമാണ്. അവരിൽ ആൎക്കെങ്കിലും തന്റെ വ്യാപാരംകൊണ്ടു ലാഭമോ നാശമോ ഉണ്ടായാൽ ആ ലാഭവും നാശവും എല്ലാവൎക്കും സംബന്ധിക്കുന്നതാണ്. സ്വകാൎയ്യമായി ധനം സമ്പാദിച്ച് കയ്യിൽ വയ്പാൻ ആൎക്കും അവസ്ഥയില്ല. അങ്ങിനെയാകുമ്പോഴും അവർ തമ്മിൽ ക്രയവിക്രയങ്ങളുണ്ടാവാൻ പാടില്ലല്ലൊ. അതുകൊണ്ടു ധനവിനിമയത്തിനു സ്വകാൎയ്യസ്വത്തുണ്ടായിരിക്കണമെന്നു സ്പഷ്ടമാണ്.

ഈ ലോകത്തിൽ ചിലർ ക്ലേശിച്ചു ചിലവു കഴിക്കുന്നവരും മററു ചിലർ ക്ലേശിക്കാതെ ചിലവു കഴിക്കുന്ന ധനികന്മാരും, ചിലർ അശേഷം ചിലവിനു മതിയാകാതെ ദാരിദ്ര്യസമുദ്രത്തിൽ കിടന്നു മുങ്ങുന്നവരും, മററു ചിലർ സുഖിക്കുമായി ചിലവിനു വേണ്ടതിലധികം മുതലുള്ളവരുമാണല്ലൊ. പ്രപഞ്ചത്തിലെ ഇപ്പോഴത്തെ ഈ അവസ്ഥ വളരെ ശോചനീയമായിട്ടുള്ളതെന്നു കണ്ടു അതിന്റെ നിവാരണത്തിനുവേണ്ടി ഓരോരുത്തർ ഓരോ ഉപായങ്ങളെ ഘോഷിക്കുന്നുണ്ട്. യൂറോപ്പിലുള്ള രാജ്യങ്ങളിൽ വളരെ പ്രബലപ്പെടുന്നതായ ഒരുവകക്കാരുടെ അഭിപ്രായത്തെക്കുറിച്ചു മാത്രം ഇവിടെ കുറെ പ്രസ്താവിക്കാം. അവരുടെ അഭിപ്രായത്തിൽ സ്വകാൎയ്യമായി ആൎക്കുംതന്നെ മുതൽ സമ്പാദിച്ചുവച്ചുകൂടാ. ഒരു നാട്ടിലുള്ള എല്ലാ മുതലും ആ നാട്ടി

ലുള്ള എല്ലാ പേരുടെയും കൂടീട്ടുള്ളതും അതിന്മേൽ എല്ലാ പേൎക്കും ഒരുപോലെ അവകാശമുള്ളതും ആയിരിക്കണം. എല്ലാപേരെക്കൊണ്ടും അവരവരുടെ ശക്തിപോലെ പ്രയത്നം ചെയ്യിപ്പിച്ചു സൎക്കാരിൽനിന്ന് അവൎക്കാവശ്യമുള്ളതു കൊടുക്കണം. ഇങ്ങിനെയായാൽ നാട്ടിലുണ്ടാകുന്ന ധനത്തിന്റെ അവസ്ഥപോലെ എല്ലാപേൎക്കും ഒരേ മാതിരിയിൽ ഉപജീവനം കഴിക്കാറാവുന്നതാണ്. ഈ വാദത്തിന്നു സമുദായസ്വാതന്ത്ര്യവാദമെന്നാകുന്നു പറയുന്നതു്. ഇംഗ്ലീഷിൽ ഇതിന്നു 'സൊഷ്യാലിസം' എന്നും 'കോമ്യൂണിസം' എന്നും പറയുന്നു.

സമുദായസ്വാതന്ത്ര്യവാദികളായിട്ടു യൂറോപ്പിലും അമേരിക്കയിലും പലരുമുണ്ടെങ്കിലും ധനശാസ്ത്രജ്ഞന്മാരിൽ മിക്കവരും ഈ വാദത്തെ സ്വീകരിച്ചിട്ടില്ല. അതിന്നു ബാധകങ്ങളായി പല സംഗതികളുമുണ്ടെന്നാകുന്നു അവരുടെ അഭിപ്രായം. അവയിൽ ഒന്നുരണ്ടു സംഗതികളെ മാത്രം ഇവിടെ പറയാം. ഒന്നാമതു ജനങ്ങൾക്കു പ്രയത്നം ചെയ്യുന്നതിന്ന് ഉത്സാഹമില്ലാതെയായിത്തീരും. ഇപ്പോൾ ഈ ഉത്സാഹത്തിന്നു മുഖ്യ കാരണമായതു മനുഷ്യൎക്കു സഹജമായ സ്വാൎത്ഥപരത്വമാണല്ലോ. തനിക്കും തന്റെ ആളുകൾക്കും ഉപജീവനത്തിന്നുവേണ്ട വഴിയുണ്ടാക്കുന്നതിന്നും, പല യോഗ്യതകളും ഇപ്പോൾ ധനം കൊണ്ടുണ്ടാകുന്നതാകയാൽ ആ യോഗ്യതകളെ സമ്പാദിക്കുന്നതിന്നുമാകുന്നു ജനങ്ങൾ സാധാരണയായി അതിപ്രയത്നം ചെയ്യുന്നതു്. എന്നാൽ എങ്ങിനെയായാലും തനിക്കു വേണ്ടതു കിട്ടുമെന്നും വേണ്ടതിലധികം കിട്ടുകയില്ലെന്നും വരുമ്പോൾ ആൎക്കെങ്കിലും അതിപ്രയത്നം ചെയ്യുന്നതിന്നു മനസ്സുവരുന്നതാണോ? തന്റെ പ്രയത്നത്തിന്റെ ഫലം മുഴുവൻ തനിക്കുതന്നെ അനുഭവിക്കാമെന്നിരിക്കുമ്പോൾ ഒരുവൻ പ്രയത്നം ചെയ്യുന്നതുപോലെതന്നെ ആ ഫലം എല്ലാവരുംകൂ

ടി അനുഭവിക്കണമെന്നു വരുമ്പോഴും ചെയ്യുമെന്നു വിചാരിക്കുന്നതു സ്വഭാവവിരുദ്ധമല്ലേ? രണ്ടാമതു തുമ്പില്ലാതെ ധനവ്യയവും മറ്റും ചെയ്യുന്നതിന് ഇപ്പോഴുള്ള പ്രതിബന്ധങ്ങളൊന്നുമില്ലാതെയാകും. തങ്ങൾക്കോ തങ്ങളുടെ സന്താനങ്ങൾക്കോ ഒരിക്കലും പട്ടിണിവരരുതെന്നുള്ള വിചാരംകൊണ്ടും മറ്റുമാണ് ഇപ്പോൾ സാധാരണ ജനങ്ങൾ സമ്പാദിപ്പാൻ ശക്തിയുള്ള കാലങ്ങളിൽ മിതവ്യയികളായും മറ്റും ഇരുന്നു മേലിലേക്കു കരുതിവെയ്ക്കുന്നതിനുള്ള ആലോചന ആവശ്യമാകുന്നത്. എന്നാൽ എങ്ങിനെയായാലും ചിലവിനു മുട്ടുവരികയില്ലെന്നുവരുമ്പോൾ ഈവക ദീർഘാലോചനകളുണ്ടാവാൻ സംഗതിയില്ലല്ലോ. ജനങ്ങളെല്ലാവരും അവരവരെപ്പോലെതന്നെ മറ്റെല്ലാവരേയും വിചാരിക്കുന്നതായ (എന്നുവച്ചാൽ ഒരിക്കലും വരുമെന്നു വിചാരിപ്പാൻ പാടില്ലാത്തതായ) കാലത്തിലെ ഇതു സാദ്ധ്യമാകയുള്ളൂ. അതുകൊണ്ടു സമുദായസ്വത്വവാദം ഫലിക്കുന്നതായാൽ നാട്ടിലെ ധനം ക്ഷയിക്കുന്നതിന് ഒരു മാർഗ്ഗമാണെന്നു സ്പഷ്ടമാണല്ലോ.

എങ്കിലും എല്ലാ രാജ്യങ്ങളിലും അതിധനികത്വത്തെയും അതിനിസ്സ്വത്വത്തെയും അടുത്തടുത്തു കാണുമ്പോൾ സമജീവികളിൽ സ്നേഹമുള്ള സജ്ജനങ്ങൾ സമുദായസ്വത്വവാദികളാകുന്നത് അതിശയമല്ല. അതുകൊണ്ടു ജനങ്ങളിൽ ധനത്തെ സംബന്ധിച്ചിടത്തോളം ഉള്ള ഈ അസാമ്യം കഴിയുന്നതും കുറയ്ക്കുന്നതിനു മേല്പറഞ്ഞ ന്യൂനതകളൊന്നുമില്ലാത്ത ഒരു ഉപായം കണ്ടുപിടിക്കുന്നതിനു മഹാന്മാരായിട്ടുള്ളവർ ഉത്സാഹിക്കേണ്ടതാണ്.



# സംഗീതം.

സരിഗമപധനികൾമീട്ടി സ്വരസംവീണാശ്രുതികളെരികൂട്ടി
സരസിജവക്ത്രി പാടും സരസ്വതീദേവിമമ തുണയ്ക്കട്ടെ.

'സംഗീതമപിസാഹിത്യം സരസ്വത്യാഃസ്തനദ്വയം'

എന്നിങ്ങിനെ മാന്യസഹൃദയന്മാർ വാഴ്ത്തിവരുന്നതിൽ ഒന്നാമത്തേതായിട്ടുള്ള സംഗീതത്തെക്കുറിച്ചു സഹൃദയന്മാരെ രസിപ്പിക്കുന്നവിധത്തിൽ ഒരു പ്രസംഗം ചെയ്യുന്നതിനു ഭാരമേററു പുറപ്പെടുന്നതിൽ "പാടുന്നതുള്ളതായിട്ടുണ്ടോ രാഗജ്ഞാനമില്ലാതൊരാൾക്കുള്ളത്തിൽ പെട്ടെന്നു സരിഗ കേൾക്കുമ്പോളുറക്കംവരും" എന്നിങ്ങനെ സ്വാനുഭവത്തെ ഒരു വിഷയത്തിൽ ഉൽഘോഷിച്ചിട്ടുള്ള നീരസികൻ തയ്യാറാവുന്നതും, ജന്മംതൽക്കേ കണ്ണുകാണാത്ത ഒരു മനുഷ്യൻ കറുപ്പ്, വെളുപ്പ്, ചുവപ്പു മുതലായ നിറങ്ങളെപ്പററി പറവാനൊരുമ്പെടുന്നതും തമ്മിൽ അധികം ഭേദമില്ലെന്നുള്ളതു ഞാൻ ഒട്ടും ഓർക്കാതില്ലാ. എന്നാൽ എന്നിൽ ഈ ഭാരമേല്പിച്ചതു നന്നായിരിക്കുമെന്നു നിശ്ചയിച്ച മഹാന്മാരുടെ അഭിപ്രായത്തെ എങ്ങിനെ എങ്കിലും സഫലമാക്കുന്നതിനുള്ള അത്യാഗ്രഹമാണ് എന്നെ ഇങ്ങിനെ ഇതിൽ മുതിരുന്നതിലേക്കുദ്യമിപ്പിച്ചതു് എന്നുള്ളതു മുൻകൂട്ടി തന്നെ അറിയിച്ചുകൊള്ളുന്നു.

അക്ഷരാത്മികയായ സരസ്വതീദേവിയുടെ സ്തനങ്ങളിൽ ഒന്നായിട്ടുള്ള ഗാന്ധർവ്വവേദം (അല്ലെങ്കിൽ സംഗീതശാസ്ത്രം) സാമവേദത്തിന്റെ ഒരു ഉപവേദമാണെന്നു പറയുന്നതുകൊണ്ടുതന്നെ അതിന്റെ മാഹാത്മ്യം അനിർവ്വചനീയമാണെന്നു സിദ്ധിക്കുന്നു.

അങ്ങിനെയുള്ള സംഗീതത്തിന്റെ മൂലം സപ്തസ്വരങ്ങളാകയാൽ അവയുടെ സ്വഭാവത്തെയാണ് ആദ്യമേ ആലോചിക്കേണ്ടതു്. വാണീദേവിയുടെ മറെറാ കുചമെന്നു

ന്നെ പറഞ്ഞുവരുന്ന സാഹിത്യത്തിന്നു സപ്തവിഭക്തികൾ എങ്ങിനെയോ അതുപോലെയാണിവിടെ സപ്തസ്വരങ്ങൾ എന്നും, സ്വരങ്ങൾപോലെയാണിവിടെ വിഭക്തികൾ എന്നും പരസ്പരം ഇതുകളെ മാത്രമേ ദൃഷ്ടാന്തങ്ങളാക്കി പറയുന്നതിന്നു കാരണമുള്ളൂ.

സംഗീതത്തിൻെറയും, സാഹിത്യത്തിൻെറയും മൂലം അറിഞ്ഞുകൂടാത്ത മൂഢമനുഷ്യനെ 'സാ' എന്നും, 'സ്വ' എന്നും അറിഞ്ഞുകൂടാത്ത പശു എന്ന് ഇന്നും പറഞ്ഞുവരുന്നതിൻെറ സാരം ആലോചിച്ചാൽ സാധാരണ ജനങ്ങൾക്കും ഇതുകളുടെ മാഹാത്മ്യം അറിയാവുന്നതാണല്ലൊ.

ഇനി ഈ ഏഴ് സ്വരങ്ങളുടെയും പേരു പറയുന്നതിന്നു മുമ്പിൽ ഈ പേരുകളുടെ ആദ്യാക്ഷരച്ഛായകളെ ആണ് സ, രി, ഗ, മ, പ, ധ, നി എന്നിങ്ങിനെ സംഗീതാരംഭത്തിൽ ഉപദേശിച്ചുവരുന്നതെന്നും ഓർമ്മിച്ചുകൊണ്ട് ഇതുകളുടെ നാമങ്ങളെ പദ്യരൂപേണ ഞാൻതന്നെ ഉണ്ടാക്കീട്ടുള്ളതു വായിച്ചുകൊള്ളുന്നു.

'സാ'യെന്നുള്ളതു ഷഡ്ജമാം, ഋഷഭമാം
'രി'യെന്നു ഗാന്ധാരമാം
'ഗാ'യെന്നുള്ളതു മദ്ധ്യമസ്വരമതാം
'മാ' എന്നു പാടുന്നതും
'പാ'യെന്നുള്ളതു പഞ്ചമം, പരമഹോ
'ധാ' എന്നതോ ധൈവതം
'നീ'യെന്നുള്ളതുതാൻ നിഷാദമിവ നൽ
സത്തായ സപ്തസ്വരം.

എന്നാൽ ഇങ്ങിനെയുള്ള സപ്തസ്വരങ്ങളുടെ ഉച്ചാരണം മനുഷ്യരുടെ ഇടയിൽ മാത്രമല്ലാ ജന്തുക്കളുംകൂടി ജന്മം മുതൽക്കേ അഭ്യസിച്ചുവരുന്നുണ്ടെന്നുള്ളതു വെളിപ്പെടുത്തുന്നതായും അവയുടെ ഛായയെ കാണിക്കുന്നതായും വേറെ ഒരു ശ്ലോകവുംകൂടി ഇവിടെ ചൊല്ലുന്നു.

ഷഡ്ജത്തിൽക്രമമല്ലോമയിൽപശുവൃഷഭ-
ത്തിൽക്കരഞ്ഞിട്ടു,മാടോ,
ഗജ്ജിക്കുംനല്ലഗാന്ധാരമതിൽ,ആടുമിട്ടും
ക്രൗഞ്ചമോമദ്ധ്യമത്തിൽ
മെച്ചത്തിൽപഞ്ചമത്തിൽകുയിൽമധുരസമയേ
പാടിടും,ധൈവതത്താ-
ലശ്വംശബ്ദിക്കുമെന്നും,കരിമുരളുവതേ
വംനിഷാദത്തിലത്രേ.

സാഹിത്യത്തിൽ ഏഴു വിഭക്തികളോടുകൂടി പലപല പദങ്ങളും അവസാനമില്ലാത്തവിധത്തിൽ നടപ്പുള്ളതുപോലെ സംഗീതത്തിൽ ഏഴു സ്വരങ്ങളോടുകൂടി പലവിധത്തിലും അനവധി രാഗങ്ങളെ ഉപയോഗിച്ചുവരാറുണ്ടെന്നുള്ളതു പറയേണ്ടതില്ലല്ലോ.

സാഹിത്യത്തിൽ പദങ്ങൾക്കുള്ളതുപോലെ ഇവിടെ രാഗങ്ങൾക്കും ലിംഗഭേദങ്ങൾ ഉണ്ട്. മാളവപ്രഭൃതികളായ രാഗങ്ങൾ പുരുഷന്മാരും 'കല്യാണി' 'കാമോദരി' മുതലായവ സ്ത്രീരാഗങ്ങളും, 'മോഹനം' തുടങ്ങിയവ നപുംസകങ്ങളുമാണെന്നു മാത്രം ചുരുക്കിപ്പറയുന്നതല്ലാതെ വിസ്തരിക്കുന്നതായാൽ പദങ്ങളുടെ ലിംഗഭേദവ്യവസ്ഥക്കു നിഘണ്ടുക്കളുള്ളതുപോലെ ഇവിടെയും ഒന്നു വേണ്ടിവരും. അതുകൊണ്ടു ഞാൻ ആ വിഷയത്തിൽനിന്നും പിൻവലിച്ചുകൊള്ളുന്നു.

സാഹിത്യത്തിൽ ഏഴ് വിഭക്തികൾക്കും മുമ്മൂന്നു വചനങ്ങൾ പോലെ ഇവിടെ ഏഴു സ്വരങ്ങൾക്കും 'നീചം' 'മദ്ധ്യമം' 'ഉച്ചം' എന്നു മൂന്നു സ്ഥാനങ്ങൾ ഉണ്ട്. പിന്നെ ഷഡ്ജഗ്രാമം, മദ്ധ്യമഗ്രാമം, ഗാന്ധാരഗ്രാമം എന്ന് മൂന്നു ഗ്രാമങ്ങൾ ഉണ്ട്. ഈ മൂന്നു ഗ്രാമങ്ങൾക്കും ആരോഹാവരോഹങ്ങളോടും ഏഴേഴു മൂർച്ഛനകളുമുണ്ട്, എന്ന് മാത്രംപ

ങ്കിലും പറയാതെയിരിക്കുന്നതും ഉചിതമാകുമെന്നു തോന്നുന്നില്ല.

വീണ, ഫിഡിൽ, കുഴൽ, ഇടയ്ക്ക, കപാലഹസ്തം, സംഗീതപ്പെട്ടി എന്നതുടങ്ങി പലയന്ത്രങ്ങളുള്ളതിൽ ഒന്നാമതായി ഗണിക്കാവുന്നതു വീണയാകുന്നു. സരസ്വതി, നാരദൻ, തുംബുരു മുതലായ പല സംഗീതപണ്ഡിതന്മാർ ദിവ്യലോകങ്ങളിലും ഈ യന്ത്രത്തെത്തന്നെയാണല്ലോ അധികം ആദരിച്ചുവരുന്നതു്. ഈ ലോകത്തിലും ഈ യന്ത്രത്തിൽ പാടവം കാണിച്ചിട്ടുള്ളവർ പലരുമുണ്ടായിരുന്നു. എന്നാൽ ഇയ്യിടെയുള്ളവരിൽ, സരസ്വതിയുടെയും നാരദന്റെയും അംശങ്ങളെക്കൂടി ചേർത്തു താരതാരകാന്തസ്വനനായ ബ്രഹ്മാവ് സൃഷ്ടിച്ചിട്ടുള്ള മൂർത്തിയാണ് ഇദ്ദേഹമെന്ന് ഒരു മഹാനുഭാവൻ അഭിപ്രായപ്പെട്ടിട്ടുള്ള സാക്ഷാൽ കല്യാണകൃഷ്ണൻ എന്ന പ്രസിദ്ധനായ ഒരു മഹാനായിരുന്നു വീണാവാദനവിദ്യയിൽ പാണ്ഡിത്യത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ച യോഗ്യപുരുഷൻ എന്നുള്ളതു സർവ്വസമ്മതമായ ഒരു കാര്യമാണല്ലോ. ആ മഹാനവർകളുടെ വീണയിലുള്ള വിരുതു കാലാന്തരത്തിലേക്കായി തിരിയെ വരാത്ത വിധത്തിൽ സത്യലോകത്തിലേയ്ക്കു ബ്രഹ്മാവുതന്നെ അദ്ദേഹത്തെ കൊണ്ടുപോയതു നമ്മുടെ ഒക്കെ കണ്ണുകളുടെ ദൗർഭാഗ്യമെന്നു സങ്കടത്തോടുകൂടി പറയാമെന്നല്ലാതെ മറ്റൊന്നും നമ്മക്കും വിചാരിച്ചാൽ കഴിയില്ലല്ലോ. പിന്നെ കേരളവർമ്മ വലിയകോയിത്തമ്പുരാൻ മുതലായി പല വൈണികന്മാർ ഇന്നും ജീവിച്ചിരിക്കുന്നുണ്ട്.

ഫിഡിൽ എന്നുള്ളതു ഒരു നവീനയന്ത്രമാകയാൽ ഇതിൽ പണ്ടുള്ള പണ്ഡിതന്മാർക്ക് പരിചയമുണ്ടാകുവാനിടയില്ല. ഇദാനീന്തനന്മാർ പലരും ഈ വിഷയത്തിൽ വിചക്ഷണന്മാരായുള്ളതിൽ ഈ ദിക്കുകാരിൽ മഹാദേവനെന്ന മഹാനുഭാവനാണ് പ്രഥമഗണനീയനായിട്ടുള്ളതെന്നു പല

സംഗീതരസജ്ഞന്മാരും പറഞ്ഞുകേട്ടിട്ടുണ്ട്. എന്നാൽ സർവ്വമോഹനമായ സംഗീതമധുവിന്റെ ലഹരികൊണ്ടോ മറ്റോ എല്ലായ്പോഴും മത്തനായ ഒരു ദരിദ്രബ്രാഹ്മണൻ തന്റെ ഭിക്ഷാടനത്തിൽ ചില വഴിയമ്പലങ്ങളിലും ഊട്ടുപുരകളിലുമിരുന്ന്; ഈ യന്ത്രത്തിൽ ചില കൈപ്പെരുമാറ്റം ചെയ്തിരുന്നതു കേൾക്കാനിടയായവരുടെ പക്ഷത്തിൽ മാത്രമേ മഹാദേവന്ന ഒന്നാംക്ലാസ്സിൽ സ്ഥലം കിട്ടുകയുള്ളുവെന്നുകൂടി പറവാൻ ഇനിയ്ക്കു സംഗതിവന്നിട്ടുണ്ട്.

കുഴൽ; ഈ യന്ത്രം മേൽകാണിച്ച രണ്ടു യന്ത്രങ്ങളിൽനിന്നും കുറച്ചു ഭേദപ്പെട്ടിട്ടുള്ളതാകുന്നു. ഇതു കണ്ഠത്തിന്റെ സഹായത്തോടുകൂടി സാമർത്ഥ്യം കാണിക്കുന്നതാണ്. ഇതിനെ നെടുംകുഴൽ(നാഗസ്വരം) എന്നും കുറുംകുഴൽ എന്നും ഓടക്കുഴൽ എന്നും മൂന്നു മാതിരിയിൽ കാണുന്നുണ്ട്. അവയിൽ നാഗസ്വരമാണ് മുഖ്യമായിട്ടുള്ളത്. ഇതിന്റെ പ്രചാരം ചോളദേശം മുതലായ സ്ഥലങ്ങളിൽ അധികമായി കാണുന്നുണ്ട്. (കൊല്ലംകോട്ടു സുബ്രഹ്മണ്യൻ മുതലായ) ചില മഹാന്മാർ മലയാളത്തിലും ഇതുകൊണ്ടു പേരുകേട്ടവരില്ലെന്നില്ല. നമ്മുടെ ക്ഷേത്രത്തിൽ മൂന്നു സന്ധ്യയ്ക്കും ദൈവങ്ങൾക്കും തൊഴുവാൻ വരുന്ന ജനങ്ങൾക്കും കർണ്ണസുഖമായിത്തീരുന്നതും, സംസർഗ്ഗദോഷംകൊണ്ടു കഷ്ടപ്പെട്ട് അപസ്വരക്കുട്ടികളെ പ്രസവിക്കുന്നതും ഈ നാഗസ്വരംതന്നെയാണെന്നുകൂടി വ്യസനപൂർവ്വം പറയേണ്ടിവന്നിരിക്കുന്നു. കുഴൽ മേളങ്ങൾക്കിടയിൽ ചെണ്ടകളുടെ കൂട്ടത്തിൽ പ്രയോഗിക്കുന്നതിനു പുറമെ കുഴൽപറ്റുകളിലും ഉപയോഗിച്ചുവരുന്നുണ്ട്. എങ്കിലും അപൂർവ്വമേയുള്ളു. (തിരുവില്വാമല ശങ്കരപ്പണിക്കർ തുടങ്ങി) ചില യോഗ്യന്മാർ ഇതിലും പേരുകേട്ടവർ, ഈ ദിക്കിലുണ്ട്. ഓടക്കുഴൽ ഊതുന്നവരായിട്ട് നമ്മുടെ ഗൃഹങ്ങൾതോറും പല കുട്ടികളെയും കാണ്മാനിടയുണ്ട്. പക്ഷെ ഇതു വളരെ

പ്രചാരമുണ്ടെങ്കിലും ഈ യന്ത്രത്തിൽ ശ്രേഷ്ഠ വിദ്വാന്മാരായ സംഗീതരസികന്മാർ എന്റെ അറിവിലിപ്പോഴും അധികമുണ്ടോ എന്നു് സംശയമാണു്.

'ഇടയ്ക്ക' എന്നുള്ളതു മലയാളത്തിൽ എല്ലാ ക്ഷേത്രം തോറും പതിവായി ഉപയോഗിച്ചുവരാറുണ്ടെങ്കിലും ഇതുകൊണ്ടു് ഉപയോഗിക്കുന്നവർ ഇതു നിത്യകർമ്മത്തിനുള്ളതല്ലാതെ സംഗീതത്തിനുള്ളതാണെന്നുപോലും ധരിച്ചിട്ടുണ്ടോ എന്നു സംശയമാണെന്നുപറഞ്ഞാലും അവർക്കു മുഷിച്ചിലുണ്ടാകേണ്ട കാലം കഴിഞ്ഞുപോയി എന്നതന്നെയുള്ള നിലയിലായിത്തീർന്നിരിക്കുന്നു.

'കപാലവാദ്യം' എന്നുള്ളതു വളരെ നടപ്പുള്ള യന്ത്രമല്ല. ഇതിൽ പാണ്ഡിത്യമുള്ളവരിൽ പ്രസിദ്ധന്മാരായിട്ടാരേയും എനിക്കു അറിവില്ല. ഒരിക്കൽ ഒരു സരസൻ വായിക്കുന്നതുകേട്ടിട്ടുണ്ടു.

'സംഗീതപ്പെട്ടി'. ഈ യന്ത്രം വളരെ വിശേഷപ്പെട്ടിട്ടുള്ള ഒരെണ്ണമാണു്. സംഗീതത്തിൽ ഒട്ടും ശീലമില്ലാത്തവരായ എന്നെപ്പോലെയുള്ളവർക്കും താക്കോൽ കൊട്ടുക്കാൻ മാത്രം പഠിച്ചാൽ ഇതുകൊണ്ടു സംഗീതം പ്രയോഗിക്കാം.

ഇനി വേറെ ചിലമാതിരി യന്ത്രങ്ങളുണ്ടു്. അവകൾ ശ്രുതി ശരിയാക്കുവാൻ മാത്രം ഉപയോഗിക്കുന്നവയാണു്. കുഴിത്താളം 'തംബുരു' 'തിത്തി' മുതലായി ഇവയും പല വിധത്തിൽ കണ്ടുവരുന്നുണ്ടു്. താളം പിടിക്കുന്നതിനുള്ള അനേകവിധ വാദ്യങ്ങളും ഈ കൂട്ടത്തിൽ ഗണിക്കേണ്ടവയാണു്. പക്ഷേ അവ അസംഖ്യമുള്ളതിനാൽ നേരം അതിക്രമിക്കുമെന്നു വിചാരിച്ചു തല്ക്കാലം വിസ്തരിക്കുന്നില്ല.

ഇനി സംഗീതത്തിനു വേറെ ഒരു ഗുണമുണ്ടു്. ശ്രുതി യോജിപ്പിച്ചു രണ്ടോ മൂന്നോ കണ്ഠങ്ങളാകട്ടെ യന്ത്രങ്ങളാവട്ടെ കൂട്ടിണക്കി പാടുന്നതായാൽ ഒററയ്ക്കുള്ളതിനേക്കാൾ അധികം രസംപിടിക്കുന്നതാകുന്നു.

ഈ സംഗീതത്തിന്റെ മാഹാത്മ്യത്തെ വെളിപ്പെടുത്തുന്നതായ ഒരു ചെറിയ കഥകൂടി ഇപ്പോൾ ഇവിടെ പ്രസംഗിക്കുന്നതു ഒട്ടും അസംഗതമായി തീരുകയില്ലെന്നുവെച്ച് ഇനി ഞാൻ അതിലേക്കായി തുനിഞ്ഞുകൊള്ളുന്നു.

പണ്ടു അതിയോഗ്യനായ ഒരു ബ്രാഹ്മണൻ സംഗീതവിദ്യകൊണ്ടു വിഷ്ണുഭഗവാനെ ഭജിച്ചു വളരെക്കാലം ഇഹലോകസുഖം അനുഭവിച്ചും, അനവധി സജ്ജനങ്ങളെ ഈ സുഖം അനുഭവിപ്പിച്ചും ജീവകാലാവസാനത്തിൽ ദിവ്യദേഹത്തോടുകൂടി വൈകുണ്ഠലോകത്തിലെത്തി. അദ്ദേഹത്തിന്റെ അനുയാത്രികന്മാരായി ബ്രഹ്മാദി സകലദേവകളും, തുംബുരു നാരദൻ ചിത്രരഥൻ ആദിയായ സകല ദിവ്യഗായകന്മാരുംകൂടി ഉണ്ടായിരുന്നു. ആ മഹാബ്രാഹ്മണന്റെ വൈകുണ്ഠപ്രവേശമഹോത്സവത്തിൽ വിഷ്ണുഭഗവാൻ അവിടെ ഒരു വലിയ സംഗീതപ്രസംഗം നിശ്ചയിച്ചു. ആ സംഗീതസദസ്സിൽ പ്രധാനഗായകൻ ആ ഉത്തമബ്രാഹ്മണൻ തന്നെ അല്ലാതെ മററാരുമായിരുന്നില്ല. 'വളരെ ദിവ്യഗായകന്മാർ നിറഞ്ഞിട്ടുള്ള ആ സദസ്സിൽ സാക്ഷാൽ ലക്ഷ്മീഭഗവതിയും എഴുന്നെള്ളി. ആ എഴുന്നള്ളത്തിൽ അകമ്പടിക്കാരായ ദാസിമാരാർ മുതലായ നിത്യസൂരിപുരുഷന്മാർ ബ്രഹ്മാദിദേവകളിലും, തുംബുരു നാരദാദികളായ പഴയ ദിവ്യഗായകന്മാരിലും, ആരെ മാററുവാൻ അവൎക്കുള്ള അധികാരം നിസ്സംശയമായി കാണിച്ചുവെങ്കിലും ആയതു ഏററവും ഉചിതമാകയാൽ ആൎക്കും അതു വൈമനസ്യമുണ്ടായില്ല. പിന്നെ ശ്രീഭഗവതിയുടെ കല്പനപ്രകാരം ദിവ്യഗായകന്മാരിൽവെച്ചു തുംബുരുവിനെ മാത്രം അകത്തേക്കു കൊണ്ടുപോയതു് കേമനാണെന്നും, വീണ എടുത്തവരിൽ ഒന്നാമനാണെന്നും, തുംബുരുവിനേക്കാൾ അധികം സംഗീതവിശേഷജ്ഞനാണെന്നും മററും അഭിമാനമുള്ള നാരദന് ഒട്ടും രസമായില്ലെന്നല്ലാ, കോപംവൎദ്ധിച്ചുമൂലം മതിമറന്നിട്ടു, ഇങ്ങിനെ പംക്തിയിൽ പക്ഷപാതം കാണിച്ചതി

ാൽ ശ്രീദേവി രാക്ഷസിയായി ഭവിക്കട്ടെ' എന്നു ശപിക്കാൻപോലും ആ നാരദൻ ഒട്ടും മടിച്ചില്ല. ആ ശാപം കൊണ്ടു് മഹർഷിമാരുടെ രക്തത്തിൽ മണ്ഡോദരിയുടെ ഗർഭത്തിലുണ്ടായ ലക്ഷ്മീദേവിയാണു് സീതാദേവി എന്നുള്ള കഥ ഇവിടെ ചുരുക്കുന്നു.

പിന്നെ വിഷ്ണുഭഗവാൻതന്നെ എഴുന്നെള്ളി നാരദനെ നല്ല നല്ല യുക്തികൾ പറഞ്ഞു സമാധാനപ്പെടുത്തിയകൂട്ടത്തിൽ "അങ്ങേയ്ക്കു അഭ്യാസവും കേൾവിയും തുമ്പുരുവിനോളമില്ല. മേരുപർവ്വതത്തിന്റെ ഗുഹയിൽ സംഗീതസർവ്വജ്ഞനായ ഒരു ഉലൂകനിരിപ്പുണ്ടു്. അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു നല്ലവണ്ണം അഭ്യസിക്കൂ. എന്നാൽപിന്നെ തുമ്പുരുവിനോടു തുല്യനാകും" എന്നു ഉപദേശിച്ചുകൊടുത്തു.

നാരദനും അങ്ങിനെതന്നെ ആ ഉലൂകന്റെ അടുക്കൽ ചെന്നു യഥാവിധി വളരെക്കാലമഭ്യസിച്ചു. കൃതാർത്ഥഭാവത്തോടുകൂടി മത്സരം സഫലീകരിപ്പാൻ തുമ്പുരുവിന്റെ ആശ്രമത്തിൽ ചെന്നു. അപ്പോൾ ആ ആശ്രമദ്വാരത്തിൽ കണ്ണില്ലാത്തേയും, കാതില്ലാത്തേയും, കയ്യൊടിഞ്ഞും, കാലൊടിഞ്ഞും എന്നുവേണ്ട പലമാതിരി അംഗവൈകല്യമുള്ള സ്ത്രീകളേയും, പുരുഷന്മാരേയും ഷണ്ഡന്മാരേയും കണ്ടിട്ടു 'നിങ്ങളാരാണു്? എന്താണിവിടെനില്ക്കുന്നതു' എന്നു ചോദിച്ചു. 'ഞങ്ങൾ രാഗപുരുഷന്മാരും, രാഗസ്ത്രീകളും രാഗനപുംസകങ്ങളുമാണു്. അങ്ങു പാട്ടുപാടുമ്പോൾ പതിവായി ഇങ്ങിനെ ഞങ്ങൾക്കു അംഗവൈകല്യം വരികയും, തുമ്പുരു പാടി അതു തീർക്കുകയും പതിവാണു്. അതുകൊണ്ടു് അദ്ദേഹത്തിന്റെ അവസരം കാത്തുനില്ക്കയാണെ'ന്നു് അവരുടെ മറുപടികേട്ടു ലജ്ജിച്ചു മത്സരംവിട്ടു തുമ്പുരുവിനെ കാണാതെതന്നെ വിഷ്ണുവിന്റെ അടുക്കൽ പോയി ഈ വിവരം അറിയിച്ചു.

ശ്രീനാരായണനാകട്ടെ, "ഇതുകൊണ്ടുമായില്ല. ഗാ

ണ്ടു ഇനിയും കുറച്ചുകാലം അഭ്യസിക്കണം—ഞാൻതന്നെ അഭ്യസിപ്പിക്കാം; പക്ഷെ അതിനുള്ള യോഗ്യത ഇപ്പൊഴും വന്നുകഴിഞ്ഞിട്ടില്ല. അതുകൊണ്ടു പല പല ദിവ്യഗായകന്മാരുടെയും കൂടെ നടന്നു കേൾവി നന്നായി സമ്പാദിക്ക—അങ്ങിനെ കുറെ കഴിയട്ടെ; പിന്നെ ഞാൻ യദുകുലത്തിൽ ശ്രീകൃഷ്ണനായിട്ടു അവതരിച്ചു ദ്വാരക തീൎത്തു പാൎക്കയിൽ വിശ്രമിക്കുന്ന കാലത്തു എന്റെ അടുക്കൽ വന്നു ഈ കഥ ഓൎമ്മപ്പെടുത്തു- അന്നു അഭ്യസിപ്പിക്കാം" എന്നു പറഞ്ഞയച്ചു. പിന്നെയും നാരദൻ ദിവ്യലോകങ്ങളിൽ സഞ്ചരിച്ചു സാമാന്യം കേൾവി സമ്പാദിച്ചു എന്നുള്ള ഭാവത്തോടുകൂടി ഭാരതയുദ്ധാദി കോലാഹലം കഴിഞ്ഞതിന്റെശേഷം ശ്രീകൃഷ്ണന്റെ സമീപത്തു ചെന്നു ഇക്കാൎയ്യം ഓൎമ്മപ്പെടുത്തി. അപ്പോൾ ഭഗവാൻ ജാംബവതിയുടെ അടുക്കൽ ഒരുവൎഷം അഭ്യസിച്ചു വരുവാൻ കല്പിച്ചു. അങ്ങിനെ ഒരു വത്സരം കഴിഞ്ഞു ചെന്നപ്പോൾ, ഇനിയൊരു കൊല്ലം സത്യഭാമ അഭ്യസിപ്പിക്കും, എന്നായി. അതും കഴിച്ചു ചെന്നപ്പോൾ രുഗ്മിണിയുടെ അടുക്കലേക്കവിട്ടു. അവിടെ ചെന്നപ്പോൾ പാടുന്ന സമയങ്ങളിൽ, 'നാരദ! താളം തെറ്റിയല്ലൊ', ഇല്ലാ ശരിയ്ക്ക രാഗം രൂപമില്ലെന്നുണ്ടോ, എന്നും മറ്റും രുഗ്മിണിയുടെ ശിഷ്യത്തികളുടെ പരിഹാസം കേൾക്കാറായി. എന്നിട്ടു രണ്ടുകൊല്ലം അവിടെ അഭ്യസിച്ചു. പിന്നെ ബാല്യത്തിൽതന്നെ ഓടക്കുഴലിൽ പേരുകേട്ടിട്ടുള്ള സംഗീതസാരസൎവ്വജ്ഞനായ വാസുദേവസ്വാമിയുടെ അടുക്കലും രണ്ടു ആണ്ടു അഭ്യസിച്ചു. അപ്പോൾ കാമ, ക്രോധ, ലോഭ, മോഹ, മദ, മാത്സൎയ്യാദി സകല ദോഷങ്ങളും നീങ്ങി സംഗീതസൎവ്വസ്വവും നാരദനിൽ വിളങ്ങി. തുംബുരുവിനോടുള്ള മാത്സൎയ്യമശേഷം അടങ്ങി. അൎജ്ജുനൻ മുതലായവർ ഈ മഹൎഷിയുടെ പാട്ടുകേട്ടു കൊണ്ടാടിത്തുടങ്ങി. നാരദൻ പിന്നെ ബ്രഹ്മാനന്ദം അനുഭവിച്ചു പണ്ടത്തെ മട്ടൊക്കെ വിട്ടു ജീവന്മുക്തനായി നടന്നു തുടങ്ങി.

ഇങ്ങനെ അപാരമായിട്ടുള്ള സംഗീതശാസ്ത്രസമുദ്രത്തിന്റെ മറുകര കണ്ടവർ ദിവ്യലോകത്തുതന്നെ ഒന്നോ രണ്ടോ യോഗ്യരേയുള്ളു. ഇനി ഭൂലോകത്തിലെ കഥ പറവാനുണ്ടോ? എന്നാലും ഇപ്പോഴും ഇററലി, ജർമ്മനി, ഇംഗ്ലണ്ട് മുതലായ ദ്വീപാന്തരങ്ങളിൽ കാലാവസ്ഥാനുരൂപം ഈ വിദ്യയ്ക്കു പ്രചാരമുണ്ട്. നമ്മുടെ ഭാരതഖണ്ഡത്തിലും ഉത്തരദേശത്തും നല്ല നടപ്പുണ്ട്. മഹമ്മദീയന്മാരിലും നല്ല സംഗീതസമർത്ഥന്മാർ അതിമികവുണ്ടെന്നു കേട്ടിട്ടുണ്ട്. ദക്ഷിണദേശത്തും 'തഞ്ചാവൂർ ശരഭോജി' രാജാവിന്റെ സംഗീതവിദ്യാപ്രചാരവൈദഗ്ദ്ധ്യം ഇന്നും സ്ത്രീകളിലും പുരുഷന്മാരിലും പ്രതിഫലിച്ചുതന്നെ കിടക്കുന്നു. മലയാളത്തിൽവച്ചു തിരുവനന്തപുരത്താണ് അധികം ഈ വിഷയത്തിൽ വിദഗ്ദ്ധന്മാരുള്ളത്.

൧൦൨൨-ാമാണ്ടു നാടുനീങ്ങിയ മഹാരാജാവിന്റെ സംഗീതപ്രിയതയാണ് ഇതിനെ ഇങ്ങനെ രക്ഷിച്ചതെന്നു നിസ്സംശയം പറയാവുന്നതാണ്.

ഇനി കൊച്ചിസ്സീമയിലെ സ്ഥിതി ആലോചിക്കുന്നതായാൽ തൃശ്ശിവപേരൂരാണ് ഉള്ളതിൽ വച്ചു മെച്ചം. ഇവിടെ വിദഗ്ദ്ധയുവതികളാണ് ഈ വിദ്യയിൽ പേരുനേടിയവരുള്ളത്, എന്നതുകൊണ്ടു യന്ത്രവും കണ്ഠവും യോജിപ്പിച്ചു പാടി, കേൾക്കുന്നവരെ മോഹിപ്പിക്കുവാൻ ഇവർക്കു പ്രയാസമില്ലെന്നു പലർക്കും അനുഭവംവന്നിട്ടുള്ളതാണല്ലോ.

മലയാളത്തിൽ ഈ സംഗീതം നാടനെന്നും ദേശികമെന്നും രണ്ടുമാതിരി നടപ്പുണ്ട്. അതിൽ 'നാടൻ' ആട്ടക്കഥയിലും, തിരുവാതിരക്കളികളിലും മററുമാണ് നടപ്പുള്ളത്.

ഓരോ രസങ്ങൾക്കു ഓരോജാതി രാഗങ്ങളും യോജിക്കും. ശൃംഗാരത്തിനു തോടി, കാമോദരി മുതലായതും വീരത്തിനു ഭൈരവി ഇടങ്ങിയതും, കരുണത്തിനു മുഖാരി ഭൈരവി പ്രഭൃതിയും അത്ഭുതത്തിനു സാവേരിയും മുതലായതും

കാരുണ്യത്തിന്ന പന്തുവരാളി തുടങ്ങിയതും ഭയാനകത്തിന്ന നാഥനാമക്രിയാദിയും ബീഭത്സത്തിന്ന ആരഭിപ്രഭൃതിയും രൌദ്രത്തിന്ന ആഹരിമുതലായതും ശാന്തത്തിന്ന മോഹനം മുതലായതും അധികം അനുരൂപങ്ങളാണെന്ന അനുഭവരസികന്മാൎക്ക് അറിയാവുന്നതാണല്ലൊ.

നാടകങ്ങളിൽ തിരശ്ശീലക്കാരാൾ 'ദേശിക'രീതിയിലാണ് അധികം രസം കൊടുക്കുന്നത്. അതുകൊണ്ട് നാടകാഭിനയാദികളിൽ ദേശികവഴിക്ക് തത്താത്തുസന്ദൎഭങ്ങൾക്ക് അനുരൂപങ്ങളായ രാഗങ്ങളെ ഉപയോഗിക്കുന്നതായാൽ പിന്നെ ഒന്നുംതന്നെ പറയേണ്ടതില്ലല്ലോ.

വിസ്താരഭയംകൊണ്ട എല്ലാം ചുരുക്കിപ്പിടിച്ചിട്ടുള്ള ഈ പ്രസംഗം അവസാനിപ്പിച്ചുകൊള്ളുന്നു.

വാണീനാദമനോഹര
വീണക്കാൎക്കുടെ ഗാനരംഗത്തിൽ
ചേണാൎന്നാടുന്നടനം
കാണും കല്യാണിഗൌരി തുണക്കട്ടെ.



## വില

വില എന്ന പറയുന്നതു രണ്ടുപ്രകാരത്തിൽ വിചാരിക്കപ്പെടാവുന്നതാണ്. സാധാരണയായി വില എന്ന പറയുന്നതിന്റെ അൎത്ഥം ഒരു സാധനം വാങ്ങുകയോ കൊടുക്കുകയോ ചെയ്യുമ്പോൾ അതിന്ന പകരം കൊടുക്കുകയോ വാങ്ങുകയോ ചെയ്യുന്ന പണമെന്നാകുന്നു. എന്നാൽ ധനശാസ്ത്രത്തിൽ ഇതിന്ന കുറെ വ്യത്യാസമായ ഒരൎത്ഥവുംകൂടിയുണ്ട്. അതിൽ വില എന്ന പറയുന്നതു പദാൎത്ഥങ്ങളുടെ താരതമ്യമാകുന്നു. ഈ അൎത്ഥത്തിലുള്ള വില കണക്കാക്കുന്നത് ഓരോ സാധനങ്ങളെ മറ്റോരോ സാധനങ്ങളോടു് ഒത്തുനോക്കുന്നതിനാലാകുന്നു. ഒരു പറ കോ

തമ്പു കൊടുത്താൽ മൂന്നു പറ നെല്ലു കിട്ടുമെങ്കിൽ ഒരു പറ കോതമ്പിന്റെ വില മൂന്നു പറ നെല്ലാണെന്നു പറയാവുന്നതാണ്. ഇപ്രകാരമുള്ള വിലയിൽ രണ്ടുവിധത്തിൽ ഭേദഗതികൾ വരാവുന്നതാണ്. ഒന്ന് ആന്തരസ്ഥമായ കാരണംകൊണ്ടും, മറേറതു ബാഹിസ്ഥമായ കാരണംകൊണ്ടുമാണ് ഇങ്ങിനെ വരുന്നത്. ഒരു പറ കോതമ്പിന്റെ വില സാധാരണയായി ഏകദേശം മൂന്നു പറ നെല്ലാകുന്നു. എന്നാൽ ചിലപ്പോൾ ഇതിൽനിന്നു വളരെ ഭേദപ്പെട്ടു കാണുന്നുണ്ട്. ഒരു കൊല്ലത്തിൽ കോതമ്പു കൃഷിക്കു പ്രത്യേകമായി വളരെ ഗുണമോ ദോഷമോ ഉണ്ടായാലും നെൽകൃഷിക്ക് അപ്രകാരംതന്നെ ഉണ്ടായാലും കോതമ്പിന്റെ വിലയിൽ ഭേദഗതികൾ വരുന്നതാണ്. ഇതിൽ ആദ്യത്തേത് ആന്തരസ്ഥമായ കാരണംകൊണ്ടെന്നും മറേറതു ബാഹിസ്ഥമായ കാരണംകൊണ്ടെന്നുമാണ് പറയപ്പെടുന്നത്. വിലയുടെ അർത്ഥം ഇങ്ങിനെയാകുമ്പോൾ എല്ലാ സാധനങ്ങൾക്കും ഈ ആണ്ടിൽ വില അധികമാണെന്നു പറഞ്ഞുകേൾക്കുന്നതു് അബദ്ധമാണെന്നു സ്പഷ്ടമാണല്ലോ. നെല്ലു കൊടുത്താൽ കഴിഞ്ഞ കൊല്ലത്തെക്കാൾ അധികം കോതമ്പു കിട്ടുമെന്നും കോതമ്പു കൊടുത്താൽ കഴിഞ്ഞ കൊല്ലത്തെക്കാൾ അധികം നെല്ലു കിട്ടുമെന്നും ഏകകാലത്തിൽ വരുവാൻ പാടില്ലല്ലോ.

വിലയുടെ ഈ അർത്ഥത്തിൽ സാധാരണയായി ഉപയോഗിച്ചുവരുന്ന അർത്ഥവും ഉൾപ്പെടുന്നതാണ്. ഒരു പറ അരിക്ക് ഒരുറുപ്പിക വിലയാണെന്ന് പറയുമ്പോൾ അരിയെന്ന സാധനത്തെയും, ഉറുപ്പിക എന്ന സാധനത്തെയും സാദൃശ്യപ്പെടുത്തുകയാണ് ചെയ്യുന്നത്. ഇതിന് കോതമ്പും നെല്ലും കൂടി സദൃശപ്പെടുത്തുന്നതിൽനിന്ന് പറയത്തക്കതായ യാതൊരു വ്യത്യാസവും ഇല്ല. ഈ സംഗതി ഓർമ്മ വച്ചാൽ നെല്ലുവില ഇപ്പോൾ പണ്ടത്തെക്കാൾ വളരെ അധികമാണെന്ന് പറയപ്പെടുന്നതിന്റെ അർത്ഥം കുറെ ഭേദപ്പെടുന്നതാണ്. നെല്ലു പണ്ടത്തെപ്പോലെ വി

ളയുന്നില്ലെന്ന് പറവാൻ യാതൊരു തെളിവുമില്ലെന്നുതന്നെയല്ല പണ്ടത്തെക്കാൾ വളരെ അധികം ദിക്കുകളിൽ ഇപ്പോൾ കൃഷിചെയ്തുവരുന്നുണ്ടെന്നും സ്പഷ്ടമാണ്. അതുകൊണ്ട് ഈ വ്യത്യാസത്തിന് ആന്തരബന്ധകാരണമൊന്നുമുണ്ടാവാൻ പാടില്ല; ബഹിർബന്ധകാരണമാണുള്ളത്. അമ്പതുകൊല്ലമായിട്ട് ആകരങ്ങളിൽനിന്ന് സ്വർണ്ണവും വെള്ളിയും അധികമായി എടുത്തുവരുന്നുണ്ട്. ഇതുകൾക്ക് മറ്റു ചില സാധനങ്ങളെപ്പോലെ നാശവുമില്ല. അതുകൊണ്ട് ഉറുപ്പികയുടെ വില കുറയുകയാണ് നെല്ലിന്റെ വില കൂടുകയല്ല ചെയ്തിട്ടുള്ളതെന്നു സ്പഷ്ടമാകുന്നു.

പദാർത്ഥങ്ങൾക്ക് വിലയുണ്ടാകുന്നതിനുള്ള കാരണമെന്താണെന്ന് ആലോചിപ്പാനുള്ളതാണ്. ഉപയോജ്യത, പ്രയത്നസാദ്ധ്യത, എന്നീ രണ്ടു ലക്ഷണങ്ങളുണ്ടാകുന്നതിനാലാണ് പദാർത്ഥങ്ങൾക്ക് വിലയുണ്ടാകുന്നത് എന്നാകുന്നു ധനശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. മനുഷ്യന് ഒരു പ്രകാരത്തിലും ഉപയോഗപ്പെടാത്ത ഒരു പദാർത്ഥത്തിന് ആരും വിലകൊടുക്കുന്നതല്ലെന്ന് സ്പഷ്ടമാണല്ലോ. എന്നാൽ ചില സാധനങ്ങൾ എത്രതന്നെ ഉപയോഗമുള്ളവയാണെങ്കിലും അതുകൾക്ക് ആരും വിലകൊടുക്കുന്നതായി കാണുന്നില്ല. കാറ്റ്, വെള്ളം, തീയ്യ് മുതലായവ കൂടാതെ മനുഷ്യന് ജീവധാരണം ചെയ്യുന്നതിനുകൂടെ അസാദ്ധ്യമാണെങ്കിലും അതുകളെ സാധാരണയായി ആരും വിലകൊടുത്തു വാങ്ങുന്നില്ല. എന്തുകൊണ്ടെന്നാൽ അവ വളരെ ഉപയോഗമുള്ള പദാർത്ഥങ്ങളാണെങ്കിലും യാതൊരു പ്രയത്നവുംകൂടാതെ ആവശ്യമുള്ളേടത്തോളം കിട്ടുന്നവയാകുന്നു. അതുകൊണ്ട് പദാർത്ഥങ്ങൾക്ക് വിലയുണ്ടാകുന്നതിന് അതുകൾ ഉപയോജ്യങ്ങളായിരിക്കേണ്ടതിനു പുറമെ പ്രയത്നസാദ്ധ്യങ്ങളുമായിരിക്കണം.

വിലയുള്ള എല്ലാ പദാർത്ഥങ്ങളിലും ഈ രണ്ടു ലക്ഷണങ്ങളുമുണ്ടായിരിക്കുമെങ്കിലും ചിലതിൽ ഒരു ലക്ഷണം പ്രധാനമായും മറ്റു ചിലതിൽ മറ്റതു പ്രധാനമായും

കാണാവുന്നതാണ്. ഒരു വലിയ മാവിന്റെ നാരായക്കൊമ്പത്തുനിന്ന് പറിച്ച മാങ്ങയ്ക്ക് നിലത്തുനിന്ന് പറിച്ച ഒരു ചെറിയ മാവിന്റെ മാങ്ങയേക്കാൾ അധികം വില ആരും കൊടുക്കയില്ല. മുമ്പിലത്തേത് രണ്ടാമത്തതിനേക്കാൾ അധികം പ്രയത്നം ചെയ്ത് കിട്ടിയതാണെങ്കിലും ഇവിടെ ഉപയോഗം പ്രധാനമാകകൊണ്ട് അതു കിട്ടുന്നതിനുള്ള പ്രയത്നത്തെക്കുറിച്ച് ആരും അത്ര വിചാരിക്കുന്നതല്ല. വളരെ വിലപിടിച്ച ഒരു വൈരക്കല്ലുമോതിരംകൊണ്ടുള്ള ഉപയോഗം എല്ലാപേർക്കും ഒരുപോലെ ആയിരിക്കാം. എന്നാൽ അതിന്റെ വില കൊടുക്കുന്നതിന്ന് വേണ്ട ധനം സമ്പാദിപ്പാൻ പ്രയത്നം ചെയ്യുന്നതിന്ന് എല്ലാപേരും ഒരുപോലെ ഒരുങ്ങീട്ടുള്ളവരല്ല. ഇവിടെ പ്രയത്നസാദ്ധ്യതയാണ് പ്രധാനമെന്നതന്നെയല്ല പലരും ഇതിന്റെ ഉപയോഗ്യതയെക്കുറിച്ച് വിചാരിക്കുകതന്നെ ചെയ്യുന്നില്ല.

ഒരു പദാർത്ഥത്തിന്റെ വില സാധാരണയായി അതിന്റെ ഉല്പാദനത്തിന്ന് വേണ്ട വ്യയത്തെ അനുസരിച്ചിരിക്കും. ഉല്പാദനവ്യയം എന്തെല്ലാമാണെന്ന് ആലോചിപ്പാനുള്ളതാണ്. ഭൂമിയിൽ നിന്നുണ്ടാകുന്ന പദാർത്ഥമാണെങ്കിൽ അതിന്റെ ഉല്പാദനവ്യയം, ഭൂമിയുടമസ്ഥന്റെ ആദായമാകുന്ന പാട്ടവും വേലക്കാരുടെ കൂലിയും വിത്ത്, വള്ളി, കന്നുകാലി മുതലായതിന്ന് വേണ്ട മൂലധനം മുൻകൂറായി ചിലവുചെയ്യുന്നവന്റെ ആദായവുമാകുന്നു. കൈത്തൊഴിലുകൊണ്ടുണ്ടാകുന്ന വസ്ത്രം മുതലായ സാധനങ്ങളുടെ ഉല്പാദനവ്യയത്തിൽ കൂലിയും മൂലധനക്കാരന്റെ ആദായവും മാത്രമേ പ്രധാനമായി ഗണിപ്പാനുള്ളു. പഞ്ഞിയുടെയും വസ്ത്രത്തിന്റെയും വിലകളുടെ അന്തരം വിചാരിക്കുമ്പോൾ ഭൂമിയുടമസ്ഥന്റെ ആദായം വളരെ തുച്ഛമാകുന്നു. ഇതുകൾക്കു പുറമെ അതാതു സാധനങ്ങൾ ആവശ്യമുള്ളിടത്തേക്ക കൊണ്ടുപോകുന്നതിനുള്ള ചിലവും ക്രയവിക്രയം ചെയ്യുന്നവരുടെ ആദായവും കണക്കാക്കേണ്ടതാണ്. വി

ലയെന്നു പറയുന്നതു് ഇതെല്ലാം കൂടിയതാണെന്നു് സാമാന്യമായി പറയാം.

വിലയെന്നതു് ഉല്പാദനവ്യയത്തെ അനുസരിക്കുന്നതിനു പുറമെ ആവശ്യോല്പാദനങ്ങളെയുംകൂടി അനുസരിച്ചിരിക്കുന്നതാണു്. ആവശ്യത്തെ ഉല്പാദനത്തോടു് സമമാക്കുന്നവിധത്തിലായിരിക്കും പദാൎത്ഥങ്ങളുടെ വില. ഒരു പദാൎത്ഥത്തിനുള്ള ആവശ്യം വൎദ്ധിക്കുമ്പോൾ അതിന്റെ വില വൎദ്ധിക്കുകയും, ഉല്പാദനം വൎദ്ധിക്കുമ്പോൾ വില കുറയുകയും ചെയ്യും. അതുകൊണ്ടു് ആവശ്യം വൎദ്ധിക്കുമ്പോൾ വില വൎദ്ധിക്കുമെന്നു് മുൻപറഞ്ഞതു് ശരിയാണെങ്കിലും അവസാനത്തിൽ ആവശ്യവൎദ്ധനകൊണ്ടു് വിലയ്ക്കു കുറവാണു് ഉണ്ടാകുന്നതു്. ഒരു വിശേഷമായ പാത്രം ഒരുവൻ ഉണ്ടാക്കി എന്നും, അതിന്നു് ൧൦ ആവശ്യക്കാർ ഉണ്ടെന്നും ഇരിക്കട്ടെ. അപ്പോൾ തനിക്കു് കിട്ടണമെന്നുവെച്ചു് എല്ലാവരും അതിന്റെ വില കൂട്ടിക്കൂട്ടിവരുന്നതാണല്ലോ. ഒടുവിൽ ഒൻപതാളുകളും പിൻവാങ്ങി എല്ലാവരെക്കാളധികം വിലകൊടുക്കുന്നതായ പത്താമത്തെ ആൾക്കു് അതു കിട്ടും. ഈ ഉദാഹരണത്തിൽനിന്നു് വില ആവശ്യത്തെ ഉല്പാദനത്തോടു് സമമാക്കുന്നു എന്നും, ആവശ്യം വൎദ്ധിക്കുമ്പോൾ വിലയും വൎദ്ധിക്കുമെന്നും സ്പഷ്ടമാകുന്നു. ഈ പാത്രം ഉണ്ടാക്കിട്ടുള്ളവന്നു് അതിലാഭം കിട്ടീട്ടുണ്ടെന്നു് നിസ്സംശയമാണു്. വേലക്കാർ എല്ലായ്പോഴും ലാഭമുള്ള വ്യാപാരം നോക്കിക്കൊണ്ടിരിക്കുന്നവരാകയാൽ പലരും ഈ പാത്രമുണ്ടാക്കുവാൻ യത്നിച്ചുതുടങ്ങുമെന്നു് പറയേണ്ടതില്ലല്ലോ. അപ്പോൾ ഉല്പാദനം വളരെ വൎദ്ധിക്കും. ഉല്പാദനം വൎദ്ധിക്കുമ്പോൾ ആവശ്യക്കാർ മത്സരിച്ചു് വിലകൂട്ടുകയില്ലെന്നുതന്നെയല്ല വേലക്കാർ താൻ ഉണ്ടാക്കിയതു് മുമ്പിൽ വില്ക്കുന്നതിനു മത്സരിച്ചു വില കുറയ്ക്കുകയും ചെയ്യും. അതുകൊണ്ടു് ആവശ്യം വൎദ്ധിക്കുമ്പോൾ വില വൎദ്ധിക്കുമെന്നു പറയാമെങ്കിലും അവസാനത്തിൽ ആവശ്യവ

ദ്ധനംകൊണ്ട് വിലയ്ക്കു കുറവാണ് ഉണ്ടാകുന്നതെന്നു മുമ്പിൽ പറഞ്ഞതും ഈ ഉദാഹരണംകൊണ്ട് സ്പഷ്ടമാകുന്നു.

വിലയെ സംബന്ധിച്ചിടത്തോളം പദാൎത്ഥങ്ങളെ മൂന്നുതരമായി ഭാഗിക്കാവുന്നതാണ്. ൧. അനന്യസാധാരണമായും ഉല്പാദനം വൎദ്ധിപ്പിപ്പാൻ വയ്യാത്തതുമായുള്ള സാധനങ്ങൾ ൨. ഉല്പാദനം വൎദ്ധിക്കുന്നതിന്ന് ഉല്പാദനവ്യയവും വൎദ്ധിക്കേണ്ടതായ സാധനങ്ങൾ ൩. ഉല്പാദനവ്യയം വൎദ്ധിക്കാതെ ഉല്പാദനം വൎദ്ധിപ്പിക്കാവുന്ന സാധനങ്ങൾ. ഇതിൽ മരിച്ചുപോയ ഒരു ചിത്രമെഴുത്തുകാരൻ എഴുതിയ ചിത്രം ഒന്നാമത്തതിന്റെയും, ഭൂമിയിൽനിന്നും ഖനികളിൽ നിന്നും ഉണ്ടാകുന്ന സാധനങ്ങൾ ൨-ാമത്തതിന്റെയും, കൈത്തൊഴിൽകൊണ്ടുണ്ടാകുന്ന വസ്ത്രാദിസാധനങ്ങൾ മൂന്നാമത്തതിന്റെയും ഉദാഹരണങ്ങളാകുന്നു. ഇതിൽ ഓരോന്നിന്റെ വിലയെ നിൎണ്ണയിക്കുന്നതു താഴെ പറയുന്ന വിധത്തിലാണ്.

൧. ഒരു വസ്തുവിനുള്ള ആവശ്യം വൎദ്ധിക്കുന്തോറും അതിന്റെ ഉല്പാദനവും വൎദ്ധിക്കുമെന്ന് ഇതിന്നു മുമ്പിൽ പറഞ്ഞിട്ടുള്ളതു സാമാന്യമായി ശരിയാണെങ്കിലും എത്രതന്നെ ആവശ്യമുണ്ടായിരുന്നാലും ഉല്പാദനത്തെ വൎദ്ധിപ്പിപ്പാൻ അസാദ്ധ്യമായ സാധനങ്ങളുമുണ്ട്. മരിച്ചുപോയ ഒരു ചിത്രമെഴുത്തുകാരൻ എഴുതിയ ചിത്രം ഇതിനുദാഹരണമാണ്. എന്നാൽ ഈ സാധനങ്ങളുടേയും വിലയെ ക്ലിപ്തപ്പെടുത്തുന്നതു ആവശ്യത്തെ ഉല്പാദനത്തോടു തുല്യമാക്കുന്നതിനാലാകുന്നു. ഇവിടെ ആവശ്യമെന്നുവെച്ചാൽ വെറും ആഗ്രഹമെന്നല്ല കൈവശപ്പെടുത്തുന്നതിനുള്ള ശക്തിയോടുകൂടിയ ആഗ്രഹമെന്നാണ് അൎത്ഥം. മേല്പറഞ്ഞമാതിരിയിലുള്ള ചിത്രം കിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹിക്കുന്നവർ അനവധിയുണ്ടാകും. എന്നാൽ അതു കൈവശപ്പെടുത്തുന്നതിനുള്ള ശക്തിയോടുകൂടിയ ആഗ്രഹം ഒരുവനുമാത്രമേ ഉണ്ടാവാൻ പാടുള്ളു. അവൻ ആ ചിത്രത്തിന് മറെറല്ലാവരേക്കാൾ അധികം വില കൊടുപ്പാൻ തയ്യാറായിരി

ക്കും. അതുകൊണ്ട് ഉല്പാദനത്തെ വർദ്ധിപ്പിക്കുവാൻ വയ്യാത്ത സാധനങ്ങളുടെ വില ഉല്പാദനവ്യയത്തെ അനുസരിക്കാതെ ആവശ്യക്കാരുടെ ആഗ്രഹത്തെയും ശക്തിയേയും അനുസരിച്ചിരിക്കും. ആ ആഗ്രഹവും ശക്തിയും ഒരുവന് മറെറല്ലാവരെക്കാളധികമുണ്ടാകുന്നതായാൽ ഉല്പാദനവും ആവശ്യവും തുല്യമായി വരുന്നതാണല്ലോ. ഇങ്ങനെയുള്ള സാധനങ്ങൾക്ക് കൊടുക്കുന്ന വിലയ്ക്കാകുന്നു സാധാരണയായി മോഹവിലയെന്നു പറയുന്നത്.

൨. ഉല്പാദനം വർദ്ധിക്കുന്നതിന് ഉല്പാദനവ്യയവും വർദ്ധിക്കേണ്ടതായ സാധനങ്ങളുടെ 'വിലയെക്കുറിച്ചാണ് ഇനി ആലോചിപ്പാനുള്ളത്. ഭൂമിയിൽനിന്നുണ്ടാകുന്ന ധാന്യാദികളും, ആകരങ്ങളിൽനിന്നുണ്ടാകുന്ന ലോഹങ്ങളും ഈ സാധനങ്ങൾക്ക് ഉദാഹരണങ്ങളാണെന്ന് പറഞ്ഞിട്ടുണ്ടല്ലോ. ഒരു ഗ്രാമത്തിൽ അഞ്ഞൂറു ജനങ്ങളുണ്ടെന്നും, അവക്ക് വേണ്ടതിനുമാത്രമുള്ള നെല്ലുണ്ടാകുന്നതിന് ഫലവത്തായ ഭൂമി സമീപത്തിൽ തന്നെ ഉണ്ടെന്നും ഇരിക്കട്ടെ. അപ്പോൾ അവിടെയുണ്ടാകുന്ന നെല്ലിന്റെ വില ഭൂമിയുടമസ്ഥന്റെയും വിത്ത്, വള്ളി, മുതലായതിന് ചിലവു ചെയ്യുന്നവന്റെയും ആദായവും പ്രയത്നക്കാരുടെ കൂലിയും കൂടിട്ടുള്ള സംഖ്യയായിരിക്കും. ഇപ്രകാരം ഒരുപറ നെല്ലിന് കാൽ ഉറുപ്പിക വിലയാണെന്നിരിക്കട്ടെ. അങ്ങിനെ കാലാന്തരത്തിൽ ആ ഗ്രാമത്തിൽ ജനങ്ങൾ വർദ്ധിച്ചുവരുമ്പോൾ അവർ ഉപജീവനത്തിന് നെല്ലുവേണ്ടും. ഫലവത്തായും സമീപത്തിലിരിക്കുന്നതായും ഉള്ള ഭൂമിയിൽ മുഴുവൻ കൃഷി ചെയ്തുവരുന്നുണ്ട്. അതുകൊണ്ട് അവർ വിളവു കുറഞ്ഞ ഭൂമിയിലോ കുറെ ദൂരത്തിലുള്ള ഭൂമിയിലോ രണ്ടിലുമോ കൃഷി ചെയ്യേണ്ടിവരും. രണ്ടിലേതുവിധമായാലും മുമ്പിലുണ്ടായിരുന്നതിൽ ഇരട്ടി നെല്ലുണ്ടാകുന്നതിനു മുമ്പുണ്ടായിരുന്ന ഉല്പാദനവ്യയത്തിൽ ഇരട്ടിയിലധികം വേണ്ടിവരും. വിളവു കുറഞ്ഞ ഭൂമിയിലാണെങ്കിൽ വളരെ അധികം മികവിൽ കൃഷി ചെയ്യേണ്ടിവരും. അപ്പോൾ ഉ

ല്പാദനവ്യയവും വളരെ വൎദ്ധിക്കും. ചെറെ ദൂരത്തിലുള്ള ഭൂ
മിയിലാണെങ്കിൽ നെല്ല് അവിടന്ന ഗ്രാമത്തിലേക്ക കൊണ്ടു
വരുന്നതിനുള്ള ചിലവുകൂടി വേണ്ടിവരും. അതുകൊണ്ട്
ഏതുവിധമായാലും ഒടുവിൽ അധികമായി വൎദ്ധിച്ച് ജ
നങ്ങൾക്കു വേണ്ട നെല്ലിന് ആദ്യമെ കൃഷിചെയ്യുവാനിട
ന്ന നിലത്തിലുണ്ടാകുന്ന നെല്ലിനെക്കാൾ അധികം വില
കൊടുക്കേണ്ടിവരും. എന്നാൽ ഗ്രാമക്കാരിൽ ചിലർ അ
ങ്ങിനെ അധികവിലകൊടുത്ത് നെല്ലുവാങ്ങുന്നില്ല കാരണ
മെപ്പോൾ മുമ്പിലത്തെ കൃഷിക്കാരും ആ അധികവിലയെ നി
സ്സംശയമായി ആവശ്യപ്പെടുമെന്ന സ്പഷ്ടമാണല്ലോ. അ
പ്പോൾ ആ ഗ്രാമത്തിൽ വേണ്ട നെല്ല നെല്ലാം പറയ്ക്കു കാ
ലുറപ്പികയിലധികം കൊടുക്കേണ്ടിവരും. അതുകൊണ്ട്
ഒരു രാജ്യത്തേയ്ക്കു ആവശ്യമുള്ള നെല്ലിൻ ഏറ്റു ഓരോരി
ക്കോ ഉല്പാദനവ്യയം അധികം വേണ്ടിവരുന്ന ആ ഓരോരി
യുടെ വിലയായിരിക്കും അവിടെ ആവശ്യമുള്ള മുഴുവൻ
നെല്ലിന്റെയും വില. മറ്റു ധാന്യങ്ങളുടെയും സസ്യങ്ങളു
ടെയും ലോഹങ്ങളുടെയും വില ഇങ്ങിനെതന്നെ ഇരിക്കുന്ന
താണ്.

മേലെഴുതിയ സംഗതികളിൽനിന്ന് ജനവൎദ്ധനം നെൽ
വില വൎദ്ധിക്കുന്നതിനുള്ള കാരണങ്ങളിലൊന്നാണെന്ന സ്പ
ഷ്ടമാകുന്നു. ഉല്പാദനം ആവശ്യത്തോട് തുല്യമാകയും ഉല്പാ
ദനവൎദ്ധനയ്ക്കു ഉല്പാദനവ്യയം വൎദ്ധിക്കുകയും ചെയ്യുന്നേട
ത്തോളം ജനങ്ങൾ വൎദ്ധിക്കുന്നതുകൊണ്ട് നെൽവില വൎ
ദ്ധിക്കാതെ പാടില്ലല്ലോ. ഈ ദോഷത്തിന്റെ നിവാര
ണത്തിന് രണ്ടു മാൎഗ്ഗങ്ങൾ. ൧. മറ്റു രാജ്യങ്ങളിൽനി
ന്ന് ധാന്യങ്ങൾ കൊണ്ടുവരിക. ൨. കൃഷിപ്പണി സുകര
മാകുന്നതിനു വേണ്ട പരിഷ്കാരങ്ങൾ ചെയ്യുക, മറ്റു രാ
ജ്യങ്ങളിൽനിന്ന് ധാന്യങ്ങൾ കൊണ്ടുവരുന്നതിനു പകരം
കൊടുപ്പാൻ ഉപയുക്തങ്ങളായ സാധനങ്ങൾ ധാരാളമായുണ്ടായിരി
ക്കണം. അതില്ലാതെയിരുന്നാൽ നമ്മുടെ രാജ്യത്തിൽ ആദ്യ
ത്തെ മാൎഗ്ഗം അസാദ്ധ്യമായിട്ടുള്ളതാണ്. അതുകൊണ്ടു ര

ലധം രണ്ടാമത്തെ മാൎഗ്ഗമാണു് നോക്കേണ്ടതു്. ശാസ്ത്രനിൎദ്ദിഷ്ടങ്ങളായ വളങ്ങൾ ചേൎക്കുകയും ആവിയന്ത്രങ്ങൾ ഉപയോഗിക്കുകയും മററും ചെയ്തു കൃഷികാൎയ്യത്തിൽ ഉല്പാദനവ്യയം കുറയ്ക്കുകയും വിളവു വൎദ്ധിപ്പിക്കുകയും ചെയ്യുന്നതുകൊണ്ടു വളരെ ഗുണങ്ങൾ സിദ്ധിക്കുന്നതാണു്.

ഇനി ആലോചിപ്പാനുള്ളതു് കൈത്തൊഴിലുകൊണ്ടുണ്ടാകുന്ന സാധനങ്ങളുടെ വിലയെക്കുറിച്ചാകുന്നു. ഇതുകൾ ഉല്പാദനവ്യയം വൎദ്ധിക്കാതെ ഉല്പാദനം വൎദ്ധിപ്പിക്കാവുന്ന സാധനങ്ങളാകുന്നു. ഇതിന്റെ അൎത്ഥം എന്താണെന്നുവെച്ചാൽ ഏതെങ്കിലും പത്തു പാത്രമോ മേശയോ ഉണ്ടാക്കുന്നതിനുള്ള ചിലവു് അഞ്ചു പാത്രമോ മേശയോ ഉണ്ടാക്കുന്നതിനുള്ള ചിലവിൽ ഇരട്ടിയിലധികം വേണ്ടിവരില്ല. എന്നുതന്നെയല്ല വളരെ അധികം ഉണ്ടാക്കുമ്പോൾ ആവിയന്ത്രങ്ങളും മററും ഉപയോഗിക്കാവുന്നതുകൊണ്ടു് ശരാശരി ചിലവു് കുറവായ്വരുന്നതുമാണു്. കൃഷികാൎയ്യത്തിലിങ്ങിനെയല്ലെന്നു് മുമ്പിൽ കാണിച്ചിട്ടുണ്ടല്ലൊ. ഇതാണു് വിലയെ സംബന്ധിച്ചിടത്തോളം ഈ വക സാധനങ്ങളും ധാന്യാദികളും തമ്മിലുള്ള വ്യത്യാസം.

കൈത്തൊഴിൽകൊണ്ടുണ്ടാകുന്ന സാധനങ്ങളുടെ ഉല്പാദനവ്യയത്തിൽ കാൎയ്യമായിട്ടു വേലക്കാരുടെ കൂലിയെ മാത്രമെ കണക്കാക്കുവാനുള്ളു. ഘടികാരത്തിൽ ഉപയോഗിക്കപ്പെടുന്ന ഇരിമ്പു് ദ്ദാല ഒരു റാത്തലിന്നും സാധാരണ ഇരിമ്പു് നാലായിരം റാത്തലിന്നും വില ശരിയാണെന്നു് ഇതിനുമുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. ഈ ദ്ദാലയുടെ വില കണക്കാക്കുമ്പോൾ ഇരിമ്പിന്റെ വിലയെക്കുറിച്ചു് ആലോചിപ്പാനില്ലെന്നുതന്നെ പറയാം. അതുകൊണ്ടു് ഈ വക സാധനങ്ങളുടെ ഉല്പാദനവ്യയത്തിന്റെ പ്രധാനാംശം കൂലിതന്നെയാണു്. മൂലധനത്തിന്റെ ആദായം അതിൽ വളരെ താണതായ ഒരു അംശവുമാകുന്നു. ഈ രണ്ടു് ഇനങ്ങൾ കൂടിയതായിരിക്കും ഈ വക സാധനങ്ങളുടെ വിലയെന്നു് ഏകദേശം പറയാവുന്നതാണു്.

# ധ്രുവദീപ്തി.

ഭാരതഖണ്ഡത്തിന്റെ തെക്കെപ്പടിഞ്ഞാറെ മൂലയിൽ കാലം കഴിച്ചുകൂട്ടുന്ന കേരളീയൎക്കു് അവരവരുടെ വാസസ്ഥലത്തിന്നരികത്തുള്ള വിശേഷങ്ങളെങ്കിലും നടന്നു കണ്ടു സന്തോഷിക്കുവാൻ സാധിക്കുന്നില്ല. പിന്നെയുണ്ടോ അതിന്നപ്പുറമുള്ള കാഴ്ചകൾ അന്വേഷിച്ചു ചെല്ലുവാൻ സംഗതിയാകുന്നു? പരിഷ്കാരം വൎദ്ധിച്ചിട്ടുണ്ടാവുന്ന കൃത്രിമമോടികൾ അമേരിക്കക്കുട്ടിലുള്ളതുപോലെ തന്നെ ഒരു കാലത്തല്ലെങ്കിൽ മറ്റൊരു കാലത്തു നമ്മുടെ നാട്ടിലും ഉണ്ടായേക്കാം. എന്നാൽ അതിമാനുഷശക്തിയാൽ പ്രത്യക്ഷങ്ങളായും അത്യാശ്ചൎയ്യകരങ്ങളായുമുള്ള ചില കാഴ്ചകളുണ്ടു്. ഏതായാലും ഒരു കാലത്തും ദേശം പകൎന്നു കാണുവാൻ സാധിക്കുമെന്നു വിചാരിച്ചുകൂടാ. ശീമയിലുള്ളതുപോലെ നമ്മുടെ പുഴകളുടെ അടിയിൽ കൂടിയും തീവണ്ടി ഓടുന്ന കാലം വന്നേക്കാം. സിസിലി രാജ്യത്തുള്ള അഗ്നിപൎവ്വതം മലയാളത്തിൽ വന്നു പൊട്ടുമെന്നു കാൎയ്യം അസാദ്ധ്യംതന്നെ. ഇമ്മാതിരി അത്ഭുതകാഴ്ചകൾ ഓരോ ദേശങ്ങൾക്കു പ്രത്യേകമായിട്ടുള്ളവയും അവിടെ ചെന്നു കണ്ടറിയുവാൻ തരമില്ലാത്തപക്ഷം കേട്ടറിവാക്കേണ്ടവയും ഉണ്ടു്. ആ കൂട്ടത്തിൽ ഒന്നാണു് പ്രകൃതലേഖനത്തിനു വിഷയമായിത്തീൎന്നിട്ടുള്ള 'ധ്രുവദീപ്തി.'

ഭൂഗോളത്തിന്റെ ഉത്തരദക്ഷിണധ്രുവങ്ങളിലും അയൽരാജ്യങ്ങളിലും ഉള്ള വായുമണ്ഡലത്തിൽ സാധാരണ കണ്ടുവരുന്ന ഒരു മാതിരി പ്രകാശപൂരത്തിന്നാകുന്നു ധ്രുവദീപ്തി എന്നു പറയുന്നതു. അവസ്ഥാന്തരംപോലെ ഈ പ്രകാശത്തിന്നു പല പേരുകളും പറയുന്നുണ്ടു്. ദക്ഷിണഗോളാൎദ്ധത്തിലെ ദക്ഷിണദേശങ്ങളിലേക്കാൾ ഉത്തരഗോളാൎദ്ധത്തിലെ ഉത്തരദേശങ്ങളിൽ ഈ പ്രകാശ പ്രവാഹവും തീക്ഷ്ണതയും കൂടുന്നതുകൊ

ന്നു കാണുന്നത്. * മുഖ്യമായിട്ടു് ഉത്തരഗോളാർദ്ധത്തിന്റെ ഉത്തരാക്ഷാംശങ്ങളിലും || അപൂർവ്വമായിട്ട ദക്ഷിണഗോളാർദ്ധത്തിന്റെ ദക്ഷിണാക്ഷാംശങ്ങളിലും അല്ലാതെ ക്രാന്തിവലയത്തിൽ § ധ്രുവദീപ്തി കാണുന്നതല്ല. സ്വീഡൻ, നോർവ്വെ, റഷ്യാ എന്നീ രാജ്യങ്ങളിൽ ഉത്തരാഗ്രത്തിൽ ഈ കാഴ്ച അതി വിശേഷമായിരിക്കും. ഒരു ധ്രുവദീപ്തി ഒരേസമയത്തുതന്നെ റഷ്യരാജ്യത്തിന്റെ പഴയ തലസ്ഥാനമായ മാസ്കോ പട്ടണത്തിലും റോമാപിലും സ്പെയിനിലെ കാഡിസ് പട്ടണത്തിലും കണ്ടിട്ടുണ്ടത്രെ. ഉത്തരാഗ്രസമീപത്തിൽ അനേകയോജന വിസ്താരമുള്ള ഒരു ഭൂമിയിൽനിന്ന നോക്കുമ്പോൾ കാണുന്ന പ്രഭാപൂരം ആർക്കാണ് കൌതുകത്തേയും ആശ്ചര്യത്തേയും തോന്നിക്കാത്തത്? ആറുമാസം മുഴുവൻ സൂര്യരശ്മി തട്ടാത്ത രാജ്യങ്ങളിൽ ഈ പ്രകാശത്തിന്റെ സഹായമില്ലെങ്കിൽ എങ്ങിനെയാണ കഴിഞ്ഞുകൂടുന്നത്?

ഭൂയനാംശങ്ങളിൽ ധ്രുവദീപ്തി അപ്രത്യക്ഷമാണെന്നും വിഷുവൽപ്രദേശങ്ങളിൽ സുലഭമാണെന്നും പറഞ്ഞിട്ടുണ്ടല്ലൊ. എന്നാൽ പതിനൊന്നുകൊല്ലം കൂടുമ്പോഴാണ് ഇതിന്റെ സംഖ്യ ഏറവും വർദ്ധിച്ചുകാണുന്നത്. ഈ പതിനൊന്നു കൊല്ലത്തിനിടയ്ക്കു പൂർവ്വാർദ്ധത്തിൽ ക്രമത്തിന ക്ഷയവും ഉത്തരാർദ്ധത്തിൽ വർദ്ധനയും ഉണ്ടാകുന്നു. സൂര്യങ്കലുള്ള പുള്ളികളുടെ വർദ്ധനയ്ക്കും ഇതുതന്നെയാണ് കാലം. അതിനും പുറമെ നാലുപതിറ്റുവർഷം കൂടുമ്പോൾ ധ്രുവദീപ്തിയുടെ സംഖ്യ അസാമാന്യമായി വർദ്ധിക്കുകയും ഭൂമിയുടെ അയസ്കാന്തശക്തിക്കു ക്ഷോഭം സംഭവിക്കുകയും ചെയ്യുന്നുണ്ട്. ഒരുകൊല്ലത്തിൽ മൂന്നൂറു ദിവസത്തിനിടയ്ക്കു നൂറ്റി അമ്പതു തവണ ധ്രുവദീപ്തിയുണ്ടായിട്ടുണ്ടത്രെ.

---

* ദക്ഷിണധ്രുവസമീപത്തിൽ ഒന്നു രണ്ടു പ്രാവശ്യം മാത്രം കണ്ടിട്ടുണ്ട്

|| Latitude. § Tropics $ Higher Latitudes

യൂറോപ്പുഖണ്ഡത്തിന്റെ വടക്കെ അററത്തു ലാപ്പ്ലൻഡ് എന്ന രാജ്യത്തിലെ ബൊസിക്കോഫ് എന്ന നഗരത്തിൽ ആയിരത്തിൎപ്പതിനാലാമാണ്ടു ധനുമകരംകാലത്തിലുണ്ടായ ഒരു ധ്രുവദീപ്തിയെപ്പററി ഇപ്രകാരം വൎണ്ണിച്ചിരിക്കുന്നു. വൈകുന്നേരം നാലു മണി കഴിഞ്ഞു ആറുമണിക്കുമുമ്പു ബൊസിക്കോഫിന്റെ വടക്കുഭാഗത്തുകണ്ടുവരാറുള്ള ധൂമികകളുടെ നിറം പകൎന്നു അല്പം ക്രമമില്ലാതിരുന്ന പ്രഭ ക്ഷണത്തിൽ ഒരു വില്ലിന്റെ ആകൃതിയിലായിതീൎന്നു. വില്ലിന്റെ വളവുള്ള ഭാഗം താഴ്മുഖവും നിറം മഞ്ഞ്യ മഞ്ഞയും അതിന്റെ സ്ഥിതി, മദ്ധ്യാഹ്നരേഖയിൽനിന്ന് അല്പം എടത്തോട്ടു മാറി അയസ്കാന്തരേഖയോടു (കാന്തത്തൂശി നില്ക്കുന്ന രേഖ) സമാന്തരമായ രേഖയിലും ആയിരുന്നു. പ്രസ്തുത് ആകൃതി ലഭിച്ചതോടുകൂടി വൃത്തഖണ്ഡത്തിന്റെ ഇടയിലൂടെ വരിവരിയായി മഞ്ഞരശ്മികളോടു ഇടകലൎന്ന ശ്യാമമാത്രങ്ങളായ നിഴലുകൾ വീഴുകയും ഈ മഞ്ഞരശ്മികളും നിഴലുംകൂടി ധ്രുവലയത്തിൽ വന്നു യോജിച്ചു മഹാത്മാക്കളുടെ വിശറി നിവൎത്തിയാലത്തെ മട്ടത്തിലാകയും ചെയ്തു. ആ നിലയിൽ രശ്മികൾ അതി തീക്ഷ്ണമായ ചലനത്തോടുകൂടി ഇടവെട്ടുനേരെ ചക്രവാളത്തിൽനിന്നു മേല്പോട്ടു വലിക്കയും ഉടനെ ചോട്ടിൽതന്നെ വന്നുകൂടുകയും ചെയ്തുകൊണ്ടു കുറെ നേരം നിന്നു. അതിന്റെ ശേഷം ആ പ്രഭാവിശേഷം വിശറിയുടെ ആകൃതിയിൽതന്നെ ആകാശമദ്ധ്യത്തിലേക്കു ക്രമേണ ഉയൎന്നു. ഉയരുംതോറും ചുരുളുകൾ തെളിയുകയും വൎദ്ധിക്കുകയും ചെയ്തിരുന്നു. കുറെ ചെന്നപ്പോൾ മട്ടൊക്കെ മാറി, രാജകിരീടാകൃതിയിൽ ആകാശത്തു കിടന്നു തിളങ്ങുവാൻ തുടങ്ങി. രശ്മികളുടെ നിറവും പകൎന്നു. ഒരു നിമിഷത്തിനിടയിൽ അനേകവിധം വൎണ്ണങ്ങൾ മാറിമാറി വന്നു. ലക്ഷം നക്ഷത്രങ്ങൾ ചേൎത്തു പതിച്ചാലുണ്ടാകുന്ന പ്രകാശത്തിൽ ഒട്ടും കുറവല്ല.

§ Fog

അപ്പൊഴത്തെ രശ്മികൾക്കുണ്ടാകുന്ന പ്രകമ്പം, കാഴ്ച അല്പനേരം മാത്രമെ നിലനിന്നുള്ളു. അപ്പോഴെല്ലാം പരന്നുകിടന്നിരുന്ന കിരണങ്ങൾ ഒക്കെ അടുത്തുകൂടി കാറ്റു കൊണ്ടാടുന്ന കൊടിക്കൂറയുടെമാതിരി ഇളകിക്കൊണ്ടു അതിവേഗത്തിൽ മേല്പോട്ടു പറന്നു. ഈ ദീപ്തി പാതകയുടെ വാലുപ്പുറം നടുപള്ളയും ബാക്കി ഒക്കെ കടുത്തമഞ്ഞയും ആയിരുന്നു. ചന്ദ്രമി തെളിയുന്നതിനു മുമ്പായി അതിന്റെ വെളിച്ചം ചന്ദ്രകിരണങ്ങളുടെ പ്രകാശംകൊണ്ടു് ഒടുവിൽ തീരെ കാണാതാവുകയും ചെയ്തു. ഈ മനോഹരമായ ദീപ്തിവിശേഷത്തിനുള്ള കാരണത്തെക്കുറിച്ചു പലരും പല വിധത്തിലാണ് അഭിപ്രായപ്പെടുന്നത്. എന്നാൽ ഇതേവരെ പലരും പലപ്രകാരത്തിൽ ചെയ്ത പരീക്ഷകളിൽനിന്നു വിദ്യുച്ഛക്തിയാണ് ഇതിന്റെ മൂലകാരണമെന്നു തെളിയപ്പെടുന്നുണ്ട്. വിദ്യുച്ഛക്തി രണ്ടുവിധമുണ്ട്: ധനശക്തിയെന്നും ഋണശക്തിയെന്നും; ഇവ രണ്ടുംകൂടി യോജിക്കുമ്പോഴാണ് ഇടി മിന്നൽ ഇവ ഉണ്ടാകുന്നത്. ചില മേഘങ്ങൾ ധനശക്തിയോടു കൂടിയതും ചിലതു ഋണശക്തിയോടുകൂടിയതും ആയിരിക്കും. ഈ മേഘങ്ങൾ അന്യോന്യം അടുത്തുവരുമ്പോൾ അവയിലുള്ള വിരുദ്ധശക്തികൾക്കു തമ്മിൽ യോജിക്കുവാനുള്ള വാസനയുള്ളതുകൊണ്ട് അവ തമ്മിൽ ചേർന്നു പ്രകാശിക്കുകയും ചെയ്യുന്നു. ഇതുപോലെതന്നെ ഭൂമിയിലുള്ള ഋണവിദ്യുച്ഛക്തി വായുമണ്ഡലത്തിലുള്ള ധനവിദ്യുച്ഛക്തിയോടു യോജിക്കുമ്പോഴുണ്ടാകുന്ന ധ്രുവദീപ്തിയുണ്ടാവുന്നത് എന്നാണ വെച്ചിട്ടുള്ളത്. ഭൂമിയോടുകൂടി തിരിയുന്ന വായുമണ്ഡലത്തിന്റെ ഗതിയെ അനുസരിച്ചു ധ്രുവദീപ്തി സഞ്ചരിക്കുന്നതുകൊണ്ടും കാന്തസൂചിയിന്മേൽ വിദ്യുച്ഛക്തി പ്രവർത്തിക്കുന്നതുപോലെ ധ്രുവദീപ്തിയും പ്രവർത്തിക്കുന്നതുകൊണ്ടും ഈ ഊഹം അടിസ്ഥാനമില്ലാത്തതല്ലാ. എന്നാൽ മേഘങ്ങളിലെ വിരുദ്ധവിദ്യുച്ഛക്തികൾ തമ്മിൽ യോജിക്കുമ്പോൾ അന്തരീക്ഷത്തിലുള്ള

വായുവിനു ക്ഷോഭംതട്ടി പുറപ്പെടുന്ന ഇടിനാദം ഈ സംഗതിയിൽ ഉണ്ടാവാത്തതിനുള്ള സമാധാനം കണ്ടുപിടിച്ചുകഴിഞ്ഞിട്ടില്ല. സൂര്യനിലുള്ള ഒരു പ്രത്യേകശക്തികൊണ്ടു ഭൂമിയുടെ അയസ്കാന്തഗുണത്തിനു ക്ഷോഭം സംഭവിക്കുമ്പോൾ ഭൂമിയിൽ ക്ഷയവിദ്യുച്ഛക്തിയുണ്ടാകുമെന്നും, ആ ശക്തി വായുമണ്ഡലത്തിൽ ലീനമായി കിടക്കുന്ന സംയുക്തവിദ്യുച്ഛക്തിയിൽനിന്നു ധനവിദ്യുച്ഛക്തിയെ വേർപെടുത്തുമെന്നും, അപ്രകാരം ധ്രുവദീപ്തിക്കു ഹേതുഭൂതങ്ങളായ വിയുക്തവിദ്യുച്ഛക്തികൾ ജനിക്കുന്നു എന്നും, ഒരു വിദ്വാൻ പറയുന്നു. ഈ മതം സ്വീകരിപ്പാൻ ആലോചിച്ചിട്ടു വേണമെന്നു മറ്റു ചിലരും പറയുന്നുണ്ട്. എങ്ങനെയെങ്കിലും ലോസ്സർട്ട് എന്നൊരു ശാസ്ത്രജ്ഞൻ ഒരു കുന്നിന്റെ മുകളിൽ ധ്രുവദീപ്തി ഉണ്ടാക്കുവാൻ ശ്രമിച്ചിട്ട് ഏതാണ്ടു ഫലിച്ചു എന്നു കേട്ടിട്ടുണ്ട്. പക്ഷേ നിറംമാത്രം വന്നില്ല.

ആർ. വി.

## സാഹിത്യാലോചനം.

---

ഏതു ഭാഷയുടെയും അഭിവൃദ്ധിക്കും ശുദ്ധിക്കും മുഖ്യമായി ആവശ്യമായിട്ടുള്ളത് ആ ഭാഷയിലെ സാഹിത്യഗ്രന്ഥങ്ങളുടെ ഗുണാഗുണങ്ങളെ ചിന്തിക്കുന്നതിനു സഹായിക്കുന്നതായ സൂത്രങ്ങൾ അടങ്ങിയ ഗ്രന്ഥങ്ങളാകുന്നു. ഈ വക ഗ്രന്ഥങ്ങൾ ഇല്ലാഞ്ഞാൽ പുതുതായി ഉണ്ടായി വരുന്ന ഗ്രന്ഥങ്ങളെപ്പറ്റി ഗുണമാകട്ടെ, ദോഷമാകട്ടെ, അഭിപ്രായം ബന്ധിച്ചു പറവാൻ സാധാരണ ജനങ്ങൾക്കു സാധിക്കുന്നതല്ലോ. ഒരു സമയം സഹൃദയന്മാരായ വിദ്വാന്മാൎക്കു അതു സാധിക്കുന്നതാണെങ്കിൽ തന്നെ പ്രമാണപുരസ്സരം പറഞ്ഞു ബോദ്ധ്യപ്പെടുത്തുവാൻ കഴിയുന്നതല്ലല്ലോ. അതിനാൽ സാ

ഭന്തം' 'കൃഷ്ണവിലാസം' ഇതൊക്കെയാണ് എന്നാണ് പറയുക. മറ്റു ചിലർ 'കാവ്യം' എന്നു വെച്ചാൽ ഗീർവ്വാണഭാഷയിൽ പുരാണകഥകളെ ശ്ലോകരൂപേണ വർണ്ണിക്കുന്ന ഗ്രന്ഥങ്ങളാകുന്നു എന്നു പറഞ്ഞേക്കാം. എന്നാൽ ശരിയായ അഭിപ്രായക്കാർ പത്തിലൊന്നുപോലും ഇല്ലെന്നു നിശ്ചയംതന്നെ. നമ്മുടെ കൂട്ടരിൽ മിക്കവരും 'അദ്ധ്യാത്മരാമായണം കിളിപ്പാട്ട്' ഒരു കാവ്യമാണെന്നു പറയുമോ? നിശ്ചയമായും ഇല്ല. 'ഇന്ദുലേഖാ' ഒരു കാവ്യമാണെന്നു പറയുമോ? നിശ്ചയമായും ഇല്ല. 'വാക്യം രസാത്മകം കാവ്യം' എന്നു ധരിച്ചിട്ടുള്ളവർ വളരെ വളരെ ചുരുക്കം. പദ്യമാകട്ടെ, ഗദ്യമാകട്ടെ, സംസ്കൃതഭാഷയിലാകട്ടെ, വേറെ ഒന്നിലാകട്ടെ, കഥ പ്രാചീനമാകട്ടെ, നവീനമാകട്ടെ, എഴുതിയതു കടലാസ്സിലാകട്ടെ, ഓലയിലാകട്ടെ, ശൃംഗാരാദിരസങ്ങൾ അടങ്ങിയ ഏതു സാഹിത്യപ്രബന്ധവും കാവ്യമാകുന്നു. നാടകമാകട്ടെ, ആഖ്യായികയാകട്ടെ, കിളിപ്പാട്ടാകട്ടെ, മണിപ്രവാളമാകട്ടെ, പാനയാകട്ടെ, തുള്ളലാകട്ടെ, എന്നുവേണ്ട എല്ലാവക പ്രബന്ധങ്ങളും (ശൃംഗാരം മുതലായ രസങ്ങൾ അടങ്ങിയവയായിരുന്നാൽ) കാവ്യങ്ങളാകുന്നു. കേവലം രസശൂന്യങ്ങളായ കൊഴുവിരക്കാ പണയാധാരം, ഹൈക്കോടതിവിധി, "എഴുത്തു കിട്ടി വസ്തുത വായിച്ചു മനസ്സിലാക്കി" എന്നു തുടങ്ങിയ സന്ദേശപത്രങ്ങൾ ഇവയെല്ലാം പ്രബന്ധങ്ങളാണെങ്കിലും കാവ്യങ്ങളാകുന്നതല്ലാ എന്നു പറയേണ്ടതില്ലല്ലോ.

മേൽ കാണിച്ച പ്രകാരം നമ്മുടെ ഇടയിൽ സാഹിത്യവിവേചനവിഷയമായ അറിവും അറിവു സമ്പാദിക്കുന്നതിനുള്ള മാർഗ്ഗങ്ങളും ഇല്ലായ്കകൊണ്ടു മലയാളഭാഷ വലിയ വലിയ കഷ്ടദശയിലായിരിക്കുന്നു. ഉത്തമകാവ്യങ്ങളെ വായിച്ചു രസിപ്പാനുള്ള ശക്തി മുഴുവനും മനുഷ്യനു പ്രകൃതിസിദ്ധമായിട്ടുള്ളതല്ലാ. പഞ്ചസാരയുടെ മാധുര്യവും, പനിനീർ പുഷ്പത്തിന്റെ സൌരഭ്യവും, അനുഭവിച്ചു രസിപ്പാൻ അക്ഷര

അതൊന്നുപോലും ഇല്ലാത്തവനും കഴിയുന്നതാണെങ്കിലും 'ഇന്ദുലേഖ' വായിച്ച് അതിലുള്ള ഗുണങ്ങളെ പൂർണ്ണമായി അനുഭവിക്കേണ്ടതിനു ചുരുങ്ങിയ പഠിപ്പുകാരെക്കൊണ്ടു മതിയാകുന്നതല്ലെന്നു വിദ്വാന്മാർക്ക് അറിയാം. അതുകൊണ്ടു സാഹിത്യവിചാരഗ്രന്ഥങ്ങൾ മലയാളത്തിൽ ഇല്ലാതെയിരിക്കെ വിവേചനശക്തി മലയാളികൾക്കു കുറെ കുറവായിക്കാണുന്നതുകൊണ്ട് ആശ്ചര്യപ്പെടുവാനില്ല. അച്ചടിച്ചുവരുന്ന പുസ്തകങ്ങൾക്കെല്ലാം (നല്ലതാകട്ടെ, ചീത്തയാകട്ടെ) ഒരുപോലെ പ്രചാരം ഉണ്ടായിക്കാണുന്നു. എന്നുതന്നെയല്ല കഷ്ടിച്ചു പുസ്തകത്തിന്റെ പേർ വായിപ്പാൻ കഴിയുന്ന ചില വിദ്വാന്മാർ ചാടിപ്പുറപ്പെട്ടു പുസ്തകം വളരെ സരസവും, ലളിതവും, മധുരവും, ഗംഭീരവും ആകുന്നു എന്നും മറ്റും പറവാൻ മടിക്കുന്നതുമില്ല. 'ഇന്ദുലേഖ'യും സ്ത്രീയാണ്, 'മീനാക്ഷി'യും സ്ത്രീയാണ്. പിന്നെ എന്താണ് തമ്മിൽ വ്യത്യാസം എന്നാണ് ഇവരുടെ ചോദ്യം; മലയാളികളായ വായനക്കാർ ഗ്രന്ഥങ്ങളുടെ ഗുണദോഷം ചിന്തിപ്പാനുള്ള ശക്തി ലവലേശം പിടിച്ചു ഭ്രാന്തന്മാരെപ്പോലെയായിട്ടാണ് കാണുന്നത്. ഇതുകൊണ്ടാണ് മലയാളഭാഷയുടെ അഭിവൃദ്ധിക്കും ശുദ്ധിക്കും കഠിനമായ തടസ്ഥം വന്നിരിക്കുന്നതെന്നോ വരുവാൻ പോകുന്നതെന്നോ ഞാൻ ഭയപ്പെടുന്നത്. വല്ല ദിക്കിലോ മൂലയിലോ സഹൃദയന്മാരായവരാരെങ്കിലും ഉണ്ടെങ്കിൽ അവർ വല്ല പുസ്തകത്തെപ്പറ്റിയും അഭിപ്രായപ്പെടുന്നതിൽ മുമ്പറഞ്ഞ വിദ്വാന്മാരോടു യോജിച്ചില്ലെന്നു വരികിൽ അതും അപകടം ആയി. സാഹിത്യവിചാരഗ്രന്ഥങ്ങൾ ഇല്ലാത്തതുകൊണ്ടുള്ള ഈ വക ദോഷങ്ങളെ കളയേണ്ടതു മലയാളഭാഷാപരിഷ്കാരതല്പരന്മാരുടെ ഒന്നാമത്തെ ചുമതലയാണെന്നും ഞാൻ ഇവിടെ പറഞ്ഞുകൊള്ളുന്നു.

ദുഷ്കവികളുടെ പ്രചാരംകൊണ്ടുള്ള ദോഷങ്ങൾ എത്രത്തോളം ഭയപ്പെടേണ്ടതാണെന്നും അവയെ കളയുന്നതിനു

നം വേണമെന്നുള്ള നിർബ്ബന്ധമില്ല. ഇതിൽനിന്നു പദ്യരചന ഗദ്യരചനയെക്കാൾ പ്രയാസമേറുന്നതാണെന്നു അറിയാമല്ലൊ. അതുകൊണ്ടു മലയാളത്തിൽ പ്രഥമമായി ഉണ്ടായതു ഗദ്യമാണെന്നും അതിൽപിന്നെ എത്രയൊ കാലം കഴിഞ്ഞശേഷം മാത്രമെ പദ്യം ഉണ്ടായിരിപ്പാൻ പാടുള്ളു എന്നും ചിലർ അനുമാനിക്കുന്നു. എന്നാൽ യഥാൎത്ഥം ഇങ്ങിനെയല്ല.

സാധാരണയായി ജനസമുദായത്തിന്റെയും, ഭാഷയുടേയും ആരംഭത്തിൽ പദ്യത്തിനു പ്രധാനം എന്നു പല വിദ്വാന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ പദ്യം ഏതു പ്രകാരത്തിലുത്ഭവിച്ചു വളൎന്നു വന്നു എന്നു നോക്കുക. പുരാതനകാലങ്ങളിൽ മനുഷ്യവൎഗ്ഗം മുഴുവനും പരിഷ്കാരലേശംപോലും ഇല്ലാതെ വേട്ടയാടിയും കാലിമേച്ചും നാട്ടുതോറും നടക്കുന്ന പരിഷകളായിരുന്നു എന്നും ഈ പരിഷകൾ പരസ്പരം വൈരത്തോടുകൂടി ഇരുന്നു എന്നും ചരിത്രഗ്രന്ഥങ്ങളിൽനിന്നു അറിയാമല്ലൊ. ഇങ്ങിനെ ഒരു പരിഷയിൽ അല്പം സരസ്വതീപ്രസാദം ഉള്ള വല്ലവനും തിന്നു പുളച്ചു കൊണ്ടിരിക്കുന്നതിന്നിടയിൽ തന്റെ പരിഷക്കാർ എതിർപരിഷക്കാരുടെ കാലികളെ എത്ര സമൎത്ഥതയോടെ കവൎന്നു കൊണ്ടു വന്നുകളഞ്ഞു എന്നോ, തന്റെ പരിഷയുടെ നേതാവ് അതിശൂരനായ എത്ര എതിരാളികളെ തന്റെ ശരംകൊണ്ടടിച്ചു കൊന്നു എന്നോ മററൊ പാടുകയും കൎണ്ണാനന്ദപ്രദവും ഗ്രഹണധാരണാദികൾക്ക് ഏററവും എളുപ്പവും ജാത്യഭിമാനോദ്ദീപകവും ആയ ഈ പാട്ട് മററുള്ളവർ കേട്ടു കൊണ്ടാടി പഠിച്ചു ചൊല്ലി നടക്കുകയും കാലാന്തരംകൊണ്ട് ഇതിനെ പരിഷ്കൃതമായി വേറെ വിധത്തിലുണ്ടാകുന്ന പാട്ടുകൾക്കും പാകെ പ്രചാരമുണ്ടായി വരികയും ചെയ്തിരിക്കണം. ലോകത്തിലുള്ള മിക്ക ജനസമുദായങ്ങളുടെ ഇടയിലും പദ്യം ഇങ്ങിനെ ജനിച്ചു വളൎന്നതാണെ

ന് ഓരോ ഗ്രന്ഥങ്ങളിൽ കാണുന്നതിനെ യുക്തിയും അനുഭവവും സ്ഥിരപ്പെടുത്തുന്നു. ഗ്രീക്ക്, ലാററിൻ, സംസ്കൃതം, ഇംഗ്ലീഷു മുതലായ മഹാഭാഷകളിലെല്ലാം ആദ്യം ഉണ്ടായതു പദ്യമാണെന്നു മാത്രമല്ല അവയിലുള്ള പ്രധാന കവനങ്ങളും പദ്യരീതിയിലുള്ളവയാകുന്നു. ഇതുപോലെത്തന്നെ മലയാളത്തിലും ആദ്യം ഉണ്ടായ കവനങ്ങൾ പദ്യരീതിയിലാകുന്നു. പരദേശത്തുനിന്നു കേരളത്തിൽവന്നു കുടിയേറിയ നമ്മുടെ പൂർവ്വന്മാർ ദുർദ്ദേവതാദിബാധകളെ നിവാരണംചെയ്യാൻവേണ്ടി ഭദ്രകാളി, ശാസ്താവു, മുതലായ ദൈവങ്ങളെ ഭജിക്കേണ്ടി വന്നതിൽ ഉപയോഗിപ്പാൻവേണ്ടി പലവിധ കീർത്തനങ്ങൾ, തോററങ്ങൾ, ഇവയും, തച്ചോളി ഒതേനൻ മുതലായ പരാക്രമശാലികളുടെ ചരിത്രങ്ങളെ ഘോഷിക്കുന്ന പാട്ടുകളും, കൃഷിപ്പാട്ടുകൾ, കോലടിപ്പാട്ടുകൾ ഇവക വിനോദകരങ്ങളായ ഗാനങ്ങളും ഉണ്ടാക്കീട്ടുണ്ടായിരിക്കണമെന്നു നിർവ്വിവാദമാണ്. ഇതിനെ കീർത്തനം, പാന, തുള്ളപ്പാട്ട്, കിളിപ്പാട്ട്, മണിപ്രവാളം മുതലായ പലവക ശാഖകളായി നാനാ വിഷയങ്ങളെയും പററി പദ്യകാവ്യങ്ങൾ എണ്ണത്തിലും വണ്ണത്തിലും വർദ്ധിച്ചുവന്നു. ഗദ്യമാകട്ടെ മലയാളത്തിൽ നന്നാ കുറച്ചു മാത്രമേയുള്ളൂ. എന്നു മാത്രമല്ല, ഉള്ളതു നൂററിൽ തൊണ്ണൂററിഒമ്പതും അനുകൃതികളും ആണ്. ആദ്യകാലം മുതൽക്കുതന്നെ മലയാളികളുടെ ഇടയിൽ കത്തിടപാടുകൾ ഉണ്ടായിരുന്നതിനാൽ ഒരുവിധം ഗദ്യം നടപ്പുണ്ടായിരുന്നു എന്നു തീർച്ചയാണെങ്കിലും ചിറയ്ക്കൽ, തലശ്ശേരി, കോഴിക്കോട്, കൊച്ചി, തിരുവിതാംകൂർ ഇവിടങ്ങളിലെ ഗ്രന്ഥവരികൾ എഴുതുവാൻ തുടങ്ങിയതുവരെ ഗദ്യപ്രബന്ധങ്ങൾ യാതൊന്നും ഉണ്ടായതായി കാണാനില്ല. ഇതിൽപിന്നെ തച്ചുശാസ്ത്രം, വ്യവഹാരം, വൈദ്യം, കണക്കുശാസ്ത്രാദി ഇങ്ങിനെ പലവക വിഷയങ്ങളെപ്പററിയും ഗദ്യഗ്രന്ഥങ്ങൾ ഉണ്ടായിത്തുടങ്ങി. എന്നാൽ ഇ-

വയൊന്നും കാവ്യം എന്നു പറഞ്ഞുകൂടത്തക്കവയല്ലല്ലൊ. ഗദ്യരീതിയിൽ ഉത്തമകവനം മലയാളത്തിലുണ്ടായത് ശക്തൻ സാമൂതിരിപ്പാടുതമ്പുരാന്റെ കാലത്തു മാത്രമാണ്. അക്കാലത്തുണ്ടായ മഴമംഗലം നമ്പൂരിയുടെ "ഭാഷാനൈഷധം," "പൂനം നമ്പൂരിയുടെ പാഞ്ചാലീസ്വയംവരം" ഈ രണ്ടു ചമ്പുക്കളിലുള്ള ഗദ്യത്തിലുള്ള സംസ്കൃതപദങ്ങൾ കുറെ അധികമാണെന്നുണ്ടെങ്കിലും ഇവ രണ്ടും ചമല്ക്കാരസാരങ്ങളാണെന്നു സഹൃദയന്മാരെല്ലാവരും ഐകകണ്ഠ്യേന സമ്മതിക്കുന്നതാകുന്നു. ശുദ്ധമെ ഗദ്യരീതിയിൽ കാവ്യങ്ങൾ "കുന്ദലത" വരുന്നതിനു മുമ്പ് ഉണ്ടായിട്ടില്ലെന്നുതന്നെ പറയണം. അതിന്നിപ്പുറമാകട്ടെ ഗദ്യകാവ്യങ്ങൾ നമ്മുടെ ഭാഷയിൽ അസാധാരണമായ പുഷ്ടിയെ പ്രാപിച്ചിട്ടുണ്ട്. എന്നാൽ ഇവയെല്ലാം ഇംഗ്ലീഷ് ഗദ്യസാഹിത്യത്തിന്റെ പ്രധാന അംഗമായ 'നോവൽ' എന്ന കാവ്യരീതിയെ അനുകരിച്ചുള്ളവയാകയാൽ മലയാളഭാഷാഗദ്യത്തിനെ സംബന്ധിച്ചേടത്തോളം ഇംഗ്ലീഷ് സാഹിത്യത്തിനു മുഖ്യമായി കടപ്പെട്ടിരിക്കുന്നു എന്ന് പറയേണ്ടിയിരിക്കുന്നു.

മലയാളത്തിലുള്ള പദ്യങ്ങൾ കാകളി, അന്നനട, മുതലായ ചില വൃത്തങ്ങളിൽ എഴുതിയ കിളിപ്പാട്ട്, തുള്ളപ്പാട്ട് ഈ വക സംബന്ധിച്ചേടത്തോളം തമിഴ്പാട്ടിനെ അനുസരിച്ചും സ്രഗ്ധരം, ഗീതി ഈ വക വൃത്തങ്ങളിലുള്ള ശ്ലോകങ്ങളെ സംബന്ധിച്ചേടത്തോളം സംസ്കൃതരീതിയെ അനുസരിച്ചും ഇരിക്കുന്നു. ഭാഷയുടെ ഉത്ഭവത്തെപ്പറ്റി ആലോചിക്കുമ്പോൾ വൃത്തങ്ങൾ തമിഴിൽനിന്നു കടം വാങ്ങേണ്ടവയാകുന്നു അധികം അവകാശമുള്ളതെന്നു വരികിലും ഇങ്ങനെ രണ്ടു മൂന്നല്ലാതെ വേറെയൊന്നും തമിഴ്സമ്പ്രദായങ്ങളിലുള്ള വൃത്തങ്ങളെ മലയാളത്തിൽ എടുത്തിട്ടുള്ളതായി കാണുന്നില്ല. ഇതുകൊണ്ടാകുന്നു മലയാളത്തിൽ പദ്യരചന മിക്കതും സംസ്കൃതസമ്പ്രദായത്തെ അവലംബിച്ചിരിക്കുന്നത്. എ

ണ്ട്. മലയാളപദ്യരചനയിൽ അഭിവൃദ്ധി വരണമെങ്കിൽ മേൽ പറഞ്ഞ നിഷ്കർഷയെ ഒന്നാമത് തള്ളിക്കളയണം. എന്നാൽ പ്രാസം ശീലിക്കാതെ തല്ക്കാലം മലയാളത്തിൽ ശ്ലോകം ഉണ്ടാക്കുവാൻ തുടങ്ങിയാൽ അത് പൊതുജനങ്ങൾക്ക് അത്ര രുചിക്കയില്ല എന്നത് വാസ്തവം തന്നെ. എങ്കിലും അർത്ഥത്തിനു ബാധകമാകുംവണ്ണമുള്ള പ്രാസാപേക്ഷ ഒരു ദൂഷ്യമാണെന്നും അത് കാലക്രമേണ വിട്ടുകളയേണ്ടതാണെന്നും കവികളുടെ മനസ്സിൽ ഒരു ഓർമ്മയുണ്ടായിരിക്കട്ടെ. 'പാട്ട്' മലയാളത്തിൽ ഉള്ള പരിഹാസം ഹേതുവായി പ്രാചീനവിദ്വാന്മാർ ഉണ്ടാക്കീട്ടുള്ള നിശ്ചയത്തെ അസ്ഥിരമാക്കി അർത്ഥത്തെക്കൊണ്ടു ശബ്ദത്തിനു വളക്കിടുന്ന സമ്പ്രദായം ഒരു ദൂഷ്യമാണെന്ന് ആധുനികഭാഷാകവികൾക്കു നല്ല ബോദ്ധ്യം വന്നാൽത്തന്നെ വലിയ കാര്യമായി.

രണ്ടാമത്തെ വലിയൊരു വ്യത്യാസം സംസ്കൃതപദ്യത്തിൽ പദങ്ങൾ യാതൊരു ക്രമവും കൂടാതെ എവിടെയെങ്കിലും ചേർക്കുന്നതിനു വിരോധമില്ല. മലയാളത്തിലെ അങ്ങിനെ ചെയ്യുന്നത അരോചകമായി തീരുമെന്നു തന്നെയല്ല, അതുകൊണ്ടു ക്ലിഷ്ടത, സന്ദിഗ്ദ്ധത മുതലായ കാവ്യദോഷങ്ങൾക്കിടയാകുന്നതുമാണ്. സംസ്കൃതത്തിൽ 'ഒന്നായ് ചേർക്കുമാറു പദങ്ങളിടവിട്ടെങ്കിലും ചേർത്തിടാം' എങ്കിലും കേരളഭാഷയിങ്കലതുപോലല്ല എന്നു ഘോഷിക്കുന്ന കവിതന്നെ,

'എന്നല്ലല്ലുണ്ടൊരസ്ത്രമത്രരാമൻ
തന്നതരവേകടുകളെത്രയുണ്ടോ'

"ഇനിയെന്തേ പാമരഗോകളിക്കു ചിരിച്ചെന്നോരുമറ്റുള്ളജനം" എന്നും മറ്റും പ്രസംഗിച്ചതു കാണുമ്പോൾ ആധുനികകവികൾ ഈ വിഷയത്തിൽ എത്ര അപരാധികളാണെന്നു ദൃഷ്ടാന്തപ്പെടുന്നതാണല്ലോ. സംസ്കൃതത്തിലുള്ളതുപോലെ മലയാളത്തിൽ വിശേഷണവിശേഷ്യങ്ങൾ തമ്മിലും ആഖ്യാ

കം-.ഇവ) മുതലായ പ്രയോഗങ്ങളും അനുകരിക്കത്തക്കവയല്ല. മണിപ്രവാളശുദ്ധിയുടെ കാര്യത്തിൽ വേണ്ടത്തക്ക നിഷ്കർഷ ചെയ്യുന്നവരായി ആധുനിക ഭാഷാകവികളിൽ ചിലരുണ്ടെന്ന വരികിലും അനേകം ആളുകൾ അപൂർവ്വങ്ങളായ സംസ്കൃതപദങ്ങളും അര നാഴിക നീളമുള്ള സമാസങ്ങളും രണ്ടോ, മൂന്നോ മലയാളവാക്കുകളോടൊന്നിച്ചു തിരുകിവെച്ചുണ്ടാക്കുന്ന കൂട്ടിക്കലർത്തി മണിപ്രവാളമെന്ന പേരുമിട്ടു ചില ശ്ലോകങ്ങളുണ്ടാക്കുന്നവരാണ്. അപ്രസിദ്ധങ്ങളായ സംസ്കൃതപദങ്ങളും, സ്വഭാവപ്രത്യയങ്ങളും, തിങന്തക്രിയകളും, സംസ്കൃതവാക്യങ്ങളും മറ്റും മലയാളത്തിൽ ഉപയോഗിച്ചുപോകരുതെന്ന് ഇൻഡ്യൻ ശിക്ഷാനിയമത്തിൽ ഒരു വകുപ്പു ചേർത്താൽ വേണ്ടില്ലെന്നു തോന്നുന്നു. കഴിഞ്ഞ എഫ്. ഏ. പരീക്ഷക്കു പഠിപ്പാൻ വച്ചിരുന്ന 'രുക്മിണീപരിണയം' എന്ന മണിപ്രവാളകാവ്യത്തിൽ പകുതിയോളം ശ്ലോകങ്ങൾ ശുദ്ധസംസ്കൃതം തന്നെയാണ്. ഈ വക ശുദ്ധ സംസ്കൃതശ്ലോകങ്ങൾ അടങ്ങിയ പുസ്തകങ്ങൾക്കു 'മണിപ്രവാളം' എന്ന പേരിടുന്നതു കാണുമ്പോൾ ഇതു് അവ്യവസ്ഥമാത്രമോ ഒരു അനാചാരമോ എന്നു ശങ്കിക്കേണ്ടിവരുന്നു

---

## ഭൂകമ്പം.

---

മലയാളത്തിൽ ഭൂകമ്പം വളരെ അപൂർവ്വവും വളരെ കാലത്തിനിടയ്ക്കു് ഉണ്ടായിട്ടുള്ള ഭൂകമ്പങ്ങൾ എല്ലായിടത്തും ഒരുപോലെ വ്യാപിക്കാത്തവയും ആകകൊണ്ട് അതിന്റെ സ്വഭാവം അനുഭവിച്ചറിഞ്ഞിട്ടുള്ളവർ മലയാളികളുടെ ഇടയിൽ വളരെ ചുരുക്കമായിരിക്കും. ൧൦൭൦-ൽ കോഴിക്കോട്ടും അതിന്റെ സമീപപ്രദേശങ്ങളിലും ഒരു ഭൂകമ്പമുണ്ടായി. അന്ന് ഇതെഴുതുന്നയാൾ അവിടെയുണ്ടായിരുന്നു. രാവിലെ ഏഴരമ

റു കിടക്കയിൽ ഇരുന്നു, കണ്ണുറക്കുമ്പോൾ ശരീരവും ഇരിക്കുന്നിടവും മററുമെല്ലാം മന്ദമായി ചലിക്കുന്നതുപോലെ തോന്നി. ആ ചലനം രണ്ടു മിനിട്ടുനേരം നിലനിന്നു. തലതിരിച്ചൽകൊണ്ടുണ്ടായ ഭ്രാന്തിയാണെന്നാകുന്നു ആദ്യം വിചാരിച്ചത്. കുറച്ചു കഴിഞ്ഞപ്പോഴേ ഭൂകമ്പം എന്നുള്ള ജ്ഞാനം ഉണ്ടായുള്ളു.

സാധാരണ ഭൂകമ്പങ്ങളെല്ലാം ഇങ്ങിനെ ഉപായത്തിൽ പോകുന്നവയല്ല. ചില ദിക്കുകളിൽ ഭൂകമ്പങ്ങൾ കൂടക്കൂടെ ഉണ്ടാകുമെന്നുതന്നെയല്ല, ഉണ്ടാകുന്നതെല്ലാം വളരെ ഉഗ്രമായും ഇരിക്കും. ഇവയുടെ ആധിക്യവും തീക്ഷ്ണതയും ജപ്പാൻ എന്ന രാജ്യത്തുള്ളതുപോലെ മററധികം സ്ഥലങ്ങളിലില്ല. ൧൮൮൮-ൽ അവിടെ പത്തൊമ്പതുപ്രാവശ്യം ഭൂകമ്പം ഉണ്ടായിപ്പോൽ. അവ വളരെ നാശകരമായിരുന്നു എങ്കിലും ൯൧-ാമാണ്ട് അക്ടോബർമാസത്തിൽ ഉണ്ടായതിനോടൊത്തുനോക്കുമ്പോൾ മററതെല്ലാം വളരെ നിസ്സാരമെന്നുതന്നെ പറയാം. ഇരുപത്തയ്യായിരം ചതുരശ്രമൈൽ വിസ്താരത്തിനുള്ളിലെല്ലാം ഉറപ്പില്ലാത്ത ഭവനങ്ങൾ ഇടിഞ്ഞു വീഴത്തക്കവിധത്തിൽ ഇളക്കമുണ്ടായി. ഇതിന്റെ മദ്ധ്യഭാഗത്തിൽ ഏകദേശം നാലായിരം ചതുരശ്രമൈൽ വിസ്താരമുള്ള ദിക്കുകളിലുണ്ടായ ചലനം വിശേഷിച്ചും ഭയങ്കരമായിരുന്നു. അധികം പൊക്കമുള്ള കെട്ടിടങ്ങൾ എല്ലാം, പൊക്കം കുറഞ്ഞവയിൽ ഉറപ്പില്ലാത്ത കെട്ടിടങ്ങൾ, പാലങ്ങൾ, അണകൾ മുതലായവ ഇടിഞ്ഞുപൊളിഞ്ഞു വീഴുകയും അതിനാൽ അസംഖ്യം ജനങ്ങൾ മരിക്കുകയും ചെയ്തു. ഏകദേശം തിരുവിതാംകൂർ രാജ്യത്തോളം വലുതായ ഒരു ഭൂഭാഗത്തിലാണ് ഇത്രയും നാശമുണ്ടായത് എന്നുകൂടി ഓർത്താൽ പ്രകൃതഭൂകമ്പത്തിന്റെ ഭയങ്കരസ്വഭാവം കുറെക്കൂടി സ്പഷ്ടമാകുന്നതാണ്.

ഈ ഭയങ്കരമായ സംഭവത്തിന്റെ കാരണമെന്താണെന്ന് അറിയുന്നതിൽ വായനക്കാർക്ക് രസമില്ലാതിരിക്കയില്ല

ന്നു ഞങ്ങൾ വിചാരിക്കുന്നു. എന്നാൽ അതുണ്ടാകുന്നത് എങ്ങിനെ എന്ന് അനുഭവംകൊണ്ടു തെളിയിപ്പാൻ മാൎഗ്ഗമില്ലാ. സാദൃശ്യംകൊണ്ടും യുക്തികൊണ്ടും അനുമാനിപ്പാനേ തരമുള്ളു. ഈ വിഷയം നല്ലവണ്ണം മനസ്സിലാകുന്നതിനു ഭൂമി നാരങ്ങപോലെ ഒരു ഗോളമാകുന്നു എന്നും അതിന്റെ ചുററളവ് ഇരുപത്തയ്യായിരം നാഴികയും വ്യാസദൈൎഘ്യം എണ്ണായിരം നാഴികയും ആകുന്നു എന്നും നന്നായി ഓൎമ്മ വെക്കേണ്ടതാണ്.

ഭൂമിയുടെ മേൽഭാഗം മുഴുവൻ മണ്ണും വെള്ളവും ആണല്ലോ. ഭൂമി ഒരു നാഴികയോളം മനുഷ്യർ കിളച്ചു താഴ്ത്തീട്ടുണ്ട്. അതു വരെ ഈ ബഹിൎഭാഗത്തിൽ കാണുന്ന ഈ സ്വഭാവത്തിൽനിന്നു വളരെ വ്യത്യാസപ്പെട്ടു കണ്ടിട്ടില്ലാ. എന്നാൽ ഉള്ളിലേക്കു പോകുംതോറും ചൂടു മാത്രം അധികമായി കാണുന്നുണ്ട്. ഒരു യോജനയിലധികം കോൽ താഴ്ചയുള്ള കുഴൽകിണറുകളിൽനിന്നു വരുന്ന ജലം ചൂടുള്ളതായി കാണുന്നു. അതുപോലെ തന്നെ ആയിരംകോൽ താഴ്ത്തീട്ടുള്ള കല്ക്കരി എടുക്കുന്ന കുഴികളിൽ ബഹിൎഭാഗത്തിലുള്ളതിനേക്കാൾ ചൂടു വളരെ അധികമുണ്ടെന്ന് അനുഭവസിദ്ധമാണ്. ഇങ്ങിനെ ഉള്ളിലേക്കു പോകുന്തോറും ചൂടു വൎദ്ധിച്ചു വരികയാണെങ്കിൽ ഭൂമിയുടെ സ്വഭാവത്തിനും വളരെ വ്യത്യാസം ഉണ്ടാകാതിരിപ്പാൻ പാടില്ലാ. മുപ്പതു നാല്പതു നാഴികയ്ക്കധികം ഉള്ളിലേക്കു പോയാൽ അവിടെയെല്ലാം അഗ്നിമയമായി കാണുമെന്നു വിചാരിപ്പാൻ മാൎഗ്ഗമുണ്ട്. ലോഹങ്ങളും മറ്റും ഉരുകി കുഴമ്പായി ജ്വലിച്ചു കിടക്കുകയാണെന്നാകുന്നു ശാസ്ത്രജ്ഞന്മാരുടെ ഉദ്ദേശം.

എന്തെങ്കിലും ഒരു വസ്തുവിന്റെ അന്തൎഭാഗത്തിൽ ചൂടുള്ള വല്ല സാധനവും ഉണ്ടെങ്കിൽ ആ ചൂട് എന്നെന്നും അവിടെ നില്ക്കുകയല്ലാ ചെയ്യുന്നത്. അതു പുറത്തേക്കു പുറപ്പെടുകയും ക്രമേണ ബഹിൎഭാഗത്തിലെല്ലാം വ്യാപിക്കുകയും

ബാഹിർഭാഗത്തുനിന്നു് അനന്തമായ ആകാശത്തിൽ പ്രസരിക്കുകയും ചെയ്തു്, സൂര്യരശ്മിയിൽ ലയിച്ചുപോകുന്നു. ഇങ്ങിനെയുള്ള ഉഷ്ണപ്രസരത്തിൽ ആ സാധനത്തിന്റെ ബാഹിർഭാഗത്തിൽ എപ്പോഴും സമമായും ചൂടുള്ളതായിരിക്കും. എന്നാൽ അന്തർഭാഗത്തിലെപ്പോഴും വളരെനേരവും ചൂടു വഹിച്ചും ഇരിക്കും. ഇതുപോലെതന്നെ എപ്പോഴും ഭൂമിയുടെ അന്തർഭാഗത്തുനിന്നു ബാഹിർഭാഗത്തേക്കും ബാഹിർഭാഗത്തുനിന്നു ആകാശത്തേക്കും ഉഷ്ണം പ്രസരിച്ചുകൊണ്ടിരിക്കയാണു് ചെയ്യുന്നതു്.

മേൽ കാണിച്ച ഉദാഹരണങ്ങളും പ്രമാണങ്ങളും ശരിയാണെങ്കിൽ ഭൂകമ്പത്തിന്റെ കാരണം സ്പഷ്ടമാണു്. സാധാരണയായി ഉഷ്ണം വസ്തുക്കളെ വലുതാക്കുകയും, ശീതം ചെറുതാക്കുകയും ചെയ്യുന്നതു് അനുഭവസിദ്ധമാണല്ലോ. ഒരു ദ്വാരത്തിൽക്കൂടി തികച്ചു കടത്താവുന്ന ഒരു ഇരുമ്പുവടി നല്ലവണ്ണം ചൂടുപിടിപ്പിച്ചാൽ ആ ദ്വാരത്തിൽക്കൂടി കടത്തുവാൻ പാടില്ലാത്തവിധത്തിൽ വണ്ണമേറും. വണ്ടിച്ചക്രത്തിന്റെ പട്ട ഇറുക്കുന്നതു വായനക്കാർ പലരും കണ്ടിട്ടുണ്ടായിരിക്കാം. പട്ട നല്ലവണ്ണം പഴുപ്പിച്ചാണു് ഇറുക്കുന്നതു്. പിന്നെ അതു തണുക്കുമ്പോൾ ഉരുക്കിപ്പിടിപ്പിച്ചവിധത്തിൽ കട്ടിയായിരിക്കും. അതുപോലെതന്നെ ഭൂമിയുടെ ഉൾഭാഗത്തുനിന്നു് എപ്പോഴും ഉഷ്ണം പോയിക്കൊണ്ടിരിക്കുമ്പോൾ ചിലഭാഗങ്ങൾ ക്രമേണ തണുത്തുപോകയും അങ്ങിനെ തണുക്കുമ്പോൾ ഒരു ദിവസം ആ ഭാഗങ്ങളിൽ പെട്ടെന്നു സങ്കോചം ഉണ്ടാവുകയും ചെയ്യുന്നതാണു്. ഉൾഭാഗങ്ങളിൽ ഒരുടത്തു സങ്കോചമുണ്ടാകുമ്പോൾ അതിന്നനേരെ മേലെയുള്ള ഭാഗങ്ങൾക്കു ഒരു ചലനം ഉണ്ടാകുന്നതാണല്ലോ. ആ ചലനം ആകുന്നു ഭൂകമ്പം എന്നു പറയപ്പെടുന്നതു്. സങ്കോചത്തിന്റെ അളവുപോലെ ഇരിക്കും ഭൂകമ്പത്തിന്റെ ഗൌരവം. കുറച്ചുഭാഗംമാത്രം ചുരുങ്ങിയാൽ ഭൂകമ്പം വളരെ ഉപായമായി കുറച്ചുഭാഗത്തുമാത്രമേ ഉണ്ടാകയുള്ളൂ. സങ്കോ

ച്ച അധികഭാഗത്തിൽ വല്ലപ്പോഴും ഉണ്ടായാലാണ് ൧൮൯൧-ൽ ജപ്പാനിൽ ഉണ്ടായതുപോലെയുള്ള ഭൂകമ്പം ഉണ്ടാകുന്നത്. ഈ ചലനം എപ്പോൾ ഏതുദിക്കിൽ ഉണ്ടാകുമെന്ന് കാലേ അറിയുവാൻ ഒരു നിവൃത്തിയുമില്ല. ചിലരാജ്യങ്ങളിൽ വളരെക്കാലം ഭൂകമ്പം ഇല്ലാതെ ഇരിക്കയും മറ്റു ചിലരാജ്യങ്ങളിൽ അതു കൂടെക്കൂടെ ഉണ്ടാകുകയും ചെയ്യുന്നതിനുള്ള കാരണം ഏതെന്ന് ഊഹിപ്പാൻ വഴി ഇതുവരെ കണ്ടുപിടിച്ചിട്ടില്ല.

ഭൂമിയുടെ അന്തർഭാഗത്തിലുള്ള അഗ്നിജ്വലനം ബഹിർഭാഗത്തുണ്ടാകുന്ന മറ്റു ചില അത്ഭുതസംഭവങ്ങൾക്കും കാരണമാകുന്നുണ്ട്. ചിലഭാഗങ്ങളെ സമുദ്രം വന്നു മൂടിയതായും ചില ദിക്കുകളിൽ സമുദ്രം പിൻവാങ്ങി ഭൂമിപൊങ്ങിയതായും കേൾവിയുണ്ടല്ലൊ. ഈ സംഭവങ്ങൾ ഭൂകമ്പംപോലെതന്നെ അന്തരഗ്നിജ്വലനംകൊണ്ടുണ്ടാകുന്ന ചേഷ്ടകളാണെന്നു സ്പഷ്ടമായി ഊഹിപ്പാൻ വഴിയുള്ളതാണ്. സമുദ്രത്തിനു സമീപത്തിലുള്ള ഭൂമി ഇടുങ്ങുമ്പോൾ ആ ഭാഗത്തെ സമുദ്രം വന്നു ആക്രമിക്കുകയും ഉള്ളിലുള്ള അഗ്നിയുടെ ശക്തികൊണ്ടു സമുദ്രത്തിന്റെ അടിയിലുള്ള ഭൂമി ഉയൎന്ന് ജലനിരപ്പിന്റെ മേലെ ആകുകയും ചെയ്യുന്നതിനാലാകുന്നു ഈ സംഭവം ഉണ്ടാകുന്നത്. കേരളം സമുദ്രത്തിന്റെ കീഴിൽ കിടന്നിരുന്ന ഭൂമിയാണെന്നും അന്തരഗ്നിയുടെ ചേഷ്ടകൊണ്ടു രണ്ടുനാലായിരം കൊല്ലത്തിനുമുൻപായി സമുദ്രം പിൻവാങ്ങി കരവെച്ചതാണെന്നും സ്പഷ്ടമായി കാണുമാറുണ്ടെന്ന് ഭൂപ്രകൃതിവിജ്ഞന്മാർ പറയുന്നു. ഭൂമിയിൽ ചിലദിക്കുകളിൽ അഗ്നിപർവ്വതങ്ങളുണ്ടെന്ന് വായനക്കാർ കേട്ടിട്ടുണ്ടായിരിക്കാം. അഗ്നിപർവ്വതമെന്ന് പറയുന്നത് ബഹിർഭാഗത്തുള്ള വൃക്ഷങ്ങളും മറ്റും തീപ്പിടിച്ചു കത്തുന്ന പർവ്വതമല്ല. ഭൂമിയുടെ ഒരുഭാഗം പെട്ടെന്ന് പൊട്ടിത്തുറന്നു വളരെ മഹത്തായ ഒരു അഗ്നിജ്വാല പുറത്തുകാണുന്നതിനെയാകുന്നു അഗ്നിപർവ്വതമെന്നു

പറയുന്നത്. അതിനെ പൊട്ടിത്തെറിക്കുമ്പോളുണ്ടാകുന്ന ദ്വാരത്തിൽനിന്ന പുറപ്പെടുന്ന ദ്രവവും മറ്റും അഗ്നിപൎവ്വതത്തിന്റെ നാലുപുറത്തും വ്യാപിക്കുന്നതിനാൽ വളരെ നാശം സംഭവിക്കാവുന്നതാണ്. യൂറോപ്പിൽ ഇറാലി എന്ന രാജ്യത്ത ഇതിനെ ഒരു അഗ്നിപൎവ്വതത്തിന്റെ പൊട്ടൽ ഉണ്ടായതോടുകൂടി ചുറ്റുമുള്ള നാടെല്ലാം കല്ലുകൊണ്ടും വെണ്ണീറുകൊണ്ടും മറ്റും മൂടി വലുതായ രണ്ടു പട്ടണങ്ങളും വളരെ ഗ്രാമങ്ങളും അതിലുള്ള ജനങ്ങളും തീരെ നശിച്ചുപോയി. ഭൂമിയുടെ അന്തൎഭാഗത്തുള്ള ചൂടുകൊണ്ടാണ് അഗ്നിപൎവ്വതമുണ്ടാകുന്നതെന്ന പറഞ്ഞുവല്ലൊ. ഇതിനെ പൊട്ടുന്നതൊ അഗ്നിപൎവ്വതം പൊട്ടുന്നത് അന്തൎഭാഗത്തിൽ മഹത്തായ ചൂടുണ്ടെന്നുള്ളതിനു ഒരു തെളിവാണ്. അഗ്നിജ്വാലയിൽ കൂടിവരുന്ന പദാൎത്ഥങ്ങളെ പരിശോധിച്ചുനോക്കിയതിൽനിന്നാണ് ഭൂമിയുടെ അന്തൎഭാഗത്തിൽ ലോഹങ്ങളും മറ്റും ഉരുകി കുഴമ്പായി ജ്വലിച്ചുകിടക്കുകയാണെന്ന ഊഹിക്കുന്നതെന്നുള്ളതിന്ന വേറെ ഒരു തെളിവുകൂടിയുണ്ട്. ഭൂമിയിൽ ചില ഭാഗങ്ങളിൽ ഉഷ്ണജലപ്രവാഹം കാണാറുണ്ട്. ഭൂമി പൊട്ടിത്തുറന്ന അഗ്നിപൎവ്വതം പുറപ്പെടുന്നതുപോലെ ഉറവായി വെള്ളം വളരെ പൊക്കത്തിൽ പുറത്തേക്ക ചാടുന്നു. ആ വെള്ളം സാധാരണ തിളച്ചവെള്ളംപോലെ ചൂടുള്ളതായി കാണുന്നതു ഭൂമിയുടെ അന്തൎഭാഗത്തിൽ ചൂടുണ്ടെന്നുള്ളതിന്ന വളരെ പ്രബലമായ തെളിവാണല്ലൊ.

---

## നാണയം.

നാണയം എന്നുവെച്ചാൽ വിശ്വാസ്യതയാകുന്നു. ഒരു കച്ചവടക്കാരനൊ മറ്റു വല്ല മുതലാളനൊ അശേഷം നാണയമില്ലാത്തവനാണെന്ന പറയുമ്പോൾ നാം മനസ്സി

ലാക്കുന്നത് ആയാൾക്കു കടംവാങ്ങിയാൽ തിരിയെ കൊടുപ്പാനുള്ള ശക്തിയും സത്യവും ഉണ്ടെന്നാകുന്നു. നല്ല ബാങ്കുകളിലേക്കും നല്ല കച്ചവടക്കാൎക്കും ചുരുങ്ങിയ പലിശക്കു എത്രയെങ്കിലും ഉറുപ്പിക കൊടുപ്പാൻ ജനങ്ങൾ തയ്യാറാണ്. അത് അവരുടെ നാണയം നല്ലതാകകൊണ്ടാകുന്നു. നാണയത്തിന് അല്പം കുറവുണ്ടെങ്കിൽ ജനങ്ങൾ അധികപ്പലിശ ആവശ്യപ്പെടും. നാണയം അശേഷം നന്നല്ലെങ്കിൽ കടം കൊടുക്കുകതന്നെ ചെയ്യയില്ല. ഇതുപോലെതന്നെ ഗവൎമ്മെണ്ടുകാരുടെ നാണയത്തിനും ഏറക്കുറച്ചിലുണ്ട്. ഇംഗ്ലീഷ് ഗവൎമ്മെണ്ടിലെ സത്യത്തിലും സമൃദ്ധതയിലും ജനങ്ങൾക്കു പൂൎണ്ണവിശ്വാസമുള്ളതുകൊണ്ടു ആണ്ടിൽ നൂറിന് മൂന്നുവീതം പലിശക്ക് ഉറുപ്പിക കൊടുപ്പാൻ ആളുകൾ ധാരാളം. എന്നാൽ തുൎക്കി മുതലായ ചില ഗവൎമ്മെണ്ടിലെ ദാരിദ്ര്യവും അവ്യവസ്ഥയും ഹേതുവായിട്ടു അവൎക്കു പന്ത്രണ്ടുവീതം പലിശക്കു കൂടി കടം കിട്ടുവാൻ പ്രയാസം. ഒരു നാട്ടിലുള്ള കച്ചവടക്കാരുടേയും മുതലാളന്മാരുടേയും വിശ്വാസ്യത വൎദ്ധിക്കുംതോറും ധനോല്പാദനത്തിന് ഉപയോഗപ്പെടുത്താവുന്ന മൂലധനവും ആ രാജ്യത്തിൽ വൎദ്ധിച്ചുവരും. ഒരാൾക്കു മാസംതോറും മുന്നൂറുറുപ്പിക ശമ്പളമോ മറ്റുവല്ലവിധത്തിലുള്ള ആദായമോ ഉണ്ടെന്നും ആയാൾക്കു ചിലവു ഇരുനൂറ്റമ്പത് ഉറുപ്പികയേ ഉള്ളു എന്നും ഇരിക്കട്ടെ. ബാക്കി ഉറുപ്പിക ധനോല്പാദനത്തിനായി ആയാൾക്കു തന്നെ ഉപയോഗിക്കുന്നതിനു സൗകൎയ്യമുണ്ടായിരിക്കയില്ല. എന്നാൽ ആ നാട്ടിൽ നല്ല വിശ്വസ്തന്മാരായ ബാങ്കുകാരോ, കച്ചവടക്കാരോ ഉണ്ടെങ്കിൽ ചിലവു കഴിച്ചു ബാക്കിയുള്ള സംഖ്യ ആവശ്യമുള്ളപ്പോൾ ഏതാനുമോ മുഴുവനുമോ തരേണമെന്നും വെച്ചു അവൎക്കു ചുരുങ്ങിയ പലിശക്കു കൊടുക്കാം. അവർ ആ സംഖ്യ ഉല്പാദകകച്ചവടത്തിലോ കൃഷിപ്പണിയിലോ മറ്റോ ഏൎപ്പെട്ടിട്ടുള്ളവൎക്കു കുറെ ജാസ്തി പലിശക്കു കൊടുക്കും. അങ്ങി

ന്നെയാകുമ്പോൾ ആ സംഖ്യ ധനോല്പാദനത്തിന് ഉപയോഗപ്പെടുകയും എല്ലാ കക്ഷികൾക്കും ഉപകാരമാകയും ചെയ്യുന്നു. നാണയം അല്ലെങ്കിൽ വിശ്വാസ്യതകൊണ്ടുണ്ടാകുന്ന ഉപകാരങ്ങളിൽ ഇതാകുന്നു പ്രധാനമായിട്ടുള്ളത്.

നാണയംകൊണ്ടു മറ്റൊരു ഗുണമെന്തെന്നാൽ, അതുകൊണ്ടു കൂട്ടുമുതൽകമ്പനികളെ സ്ഥാപിപ്പാൻ കഴിയുന്നു. ഒരു നാട്ടിൽ പുകവണ്ടി നടപ്പാക്കുന്നതിന് അമ്പതുലക്ഷം ഉറുപ്പിക വേണ്ടിവരുമെന്നിരിക്കട്ടെ. ഈ സംഖ്യ മുഴുവൻ ചിലവുചെയ്യുന്നതിന് ശക്തന്മാരായിട്ടുള്ളവരില്ലെന്നു തന്നെ പറയാം. എന്നാൽ അതിന്റെ പ്രമാണികളായി പുറപ്പെടുന്നവർ നല്ല വിശ്വാസയോഗ്യന്മാരായ മുതലാളന്മാരായിരുന്നാൽ അതിന് പണം ഇടുന്നതിനു വളരെ ആളുകൾ തയ്യാറായിരിക്കും. ഓഹരി ഒന്നുക്കു ൧൦൦-ഉറുപ്പികവീതം അമ്പതിനായിരം ഓഹരിയായി പണം പിരിച്ചാൽ ഓഹരികൾ മുഴുവനും എടുപ്പാൻ ആളുകൾ ഉണ്ടാവാനിടയുള്ളതാണ്. അങ്ങിനെയാകുമ്പോൾ ആ ഉദ്യമത്തിന് ഉപയോഗപ്പെടുത്തുവാൻ തരമില്ലാതെ അല്പസംഖ്യകൾ കൈവശം വച്ചുകൊണ്ടിരിക്കുന്നവർക്ക് ആ ഉദ്യമത്തിന് ഒരു വഴിയുണ്ടാകയും പൊതുജനങ്ങളുടെ ഉപകാരത്തിനും നാട്ടിലെ ധനവൃദ്ധിക്കും കൊള്ളുന്നതായ ഒരു വലിയ ഉദ്യമം സാദ്ധ്യമാകയും ചെയ്യുന്നു. നാണയത്തിന്റെ ഗുണംകൊണ്ടാകുന്നു, നോട്ടുകൾ ഉപയോഗിപ്പാൻ സാദ്ധ്യമാകുന്നത്. നോട്ടെന്നു പറയുന്നത് അതു കൊണ്ടുവരുന്ന ആൾക്ക് ഇത്ര ഉറുപ്പിക കൊടുത്തുകൊള്ളാമെന്നു ഒരു ബാങ്കിൽനിന്നു എഴുതിക്കൊടുക്കുന്ന ഒരു ഉടമ്പടി പത്രമാകുന്നു. ആരെങ്കിലും അത് ആ ബാങ്കിൽ കൊണ്ടുകൊടുത്താൽ ഉടനെ ഉറുപ്പിക കിട്ടുമെന്നുള്ള പൂർണ്ണവിശ്വാസം ജനങ്ങൾക്കുള്ളതിനാൽ നോട്ടുകളെ ജനങ്ങൾ നാണ്യങ്ങളെപ്പോലെ തന്നെ ശങ്കകൂടാതെ കൈമാററംചെയ്യുന്നു. ഒരു ബാങ്കിൽനിന്നു മുപ്പതുലക്ഷം ഉറുപ്പികക്കു നോട്ടുണ്ടാക്കിയാൽ

ആവശ്യക്കാൎക്ക് ഉറുപ്പികതന്നെ കൊടുക്കുന്നതിനു പത്തുലക്ഷം ഉറുപ്പിക ഒതുക്കിവച്ചാൽ മതിയെന്ന് അനുഭവസിദ്ധമാണ്. അതുകൊണ്ട് ആ നാട്ടിൽ മുമ്പുള്ളതിൽ ഇരുപതുലക്ഷം ഉറുപ്പികകൂടി വ്യാവൎത്തനത്തിന് ഉപയോഗപ്പെടുന്നു. നാണയഗുണംകൊണ്ടു മേല്പറഞ്ഞ ഗുണങ്ങൾ സിദ്ധിക്കുന്നതാണ്. ഈ നാട്ടിൽ വ്യാപാരികളുടേയും മററും നാണയത്തിനു ഗുണം മതിയാകാത്തതുകൊണ്ട് ഈ ഫലമൊന്നും അത്ര സാദ്ധ്യമാകുന്നില്ല. നമ്മുടെ ഇന്ത്യാഗവൎമ്മെണ്ടുകാർ നോട്ടുകളാക്കിയാൽ മററു രാജ്യങ്ങളെപ്പോലെ കൈമാററം ചെയ്യത്തക്കവണ്ണം ജനങ്ങൾക്ക് അവരിൽ വിശ്വാസമുണ്ടാകയില്ലെന്നു നിശ്ചയംതന്നെ. അതുപോലെതന്നെ നാലഞ്ചാളുകൾ കൂടി ഒരു കൂട്ടുമുതൽക്കമ്പനി ഏൎപ്പെടുത്തുവാൻ ഉത്സാഹിച്ചാൽ അതുകൊണ്ടുള്ള സംഖ്യ വളരെ വലിയതാണെങ്കിൽ ഓഹരിയെടുപ്പാൻ അധികം ആളുകൾ ഉണ്ടാകുമെന്നു തോന്നുന്നില്ല. ഇതിന് ഒരു കാരണം സാധാരണ ജനങ്ങൾക്കു വ്യവസായസംബന്ധമായ ജ്ഞാനവും ധൈൎയ്യവും കുറവാണെന്നുള്ള സംഗതിയായിരിക്കാം. എന്നാൽ അതിന്റെ പ്രധാനകാരണം നമ്മുടെ വ്യാപാരികളുടെ നാണയക്കുറവുതന്നെയാണെന്നാകുന്നു ഞങ്ങളുടെ അഭിപ്രായം. നാണയസംബന്ധമായി വളരെ സംഗതികൾ പറവാനുണ്ട്. എന്നാൽ അതുകൾ കുറെ കാഠിന്യമുള്ള വിഷയങ്ങളാകകൊണ്ടു ധനശാസ്ത്രത്തെക്കുറിച്ചുള്ള ഒരു പ്രാഥമികഗ്രന്ഥത്തിൽ അതുകളെപ്പററി പ്രസ്താവിക്കുന്നത് ആവശ്യമാകുമെന്നു തോന്നുന്നില്ലാത്തതിനാൽ അത് ഇവിടെ നിറുത്തിവച്ചിരിക്കുന്നു.

## ഉസാരത്

മനുഷ്യരുടെ മുഖ്യമായ പഠിപ്പ് മനുഷ്യവൎഗ്ഗത്തെപ്പററിതന്നെയാണെന്നു യോഗ്യന്മാർ അഭിപ്രായപ്പെടുന്നുണ്ട്. അ

ളു യഥാൎത്ഥമാണ്. ആദ്യം അവനവനെ അറിഞ്ഞിട്ട് വേണമല്ലൊ മറ്റുള്ളവരെപ്പറ്റി അറിഞ്ഞുതുടങ്ങുവാൻ. എന്നാൽ ഈ പഠിപ്പ് പ്രയാസം ഇല്ലാത്തതാണെന്നൊ വേഗത്തിൽ കഴിക്കാവുന്നതാണെന്നൊ ആൎക്കും വിചാരിച്ചുകൂടാ. യോഗ്യന്മാരായ പലരും ഇപ്പോഴും ഇതിൽ പരിശ്രമിച്ചു പുതിയതായ പല സംഗതികളും കണ്ടുപിടിക്കുന്നുണ്ട്. അവയെ എല്ലാം വിസ്താരമായി എഴുതുവാൻ ഇപ്പോൾ കഴിയാത്തതിനാലും, ഇപ്പോൾ വിവരിപ്പാൻ പോകുന്ന സംഗതികൾ അവയിൽ മുഖ്യമായിട്ടുള്ളവയാകയാലും, കുറച്ചു കാലങ്ങൾക്കിപ്പുറമായി മലയാളത്തിൽ ഉണ്ടായ പല തൎക്കങ്ങളും തീൎച്ചപ്പെടുത്തുവാൻ ഇതിന്റെ അറിവ് മുഖ്യാവശ്യമായിട്ടുള്ളതാണെന്ന് എനിക്ക് തോന്നുകയാലും, ചുരുക്കമായ ഒരു വിവരണമെങ്കിലും ഇതിനെപ്പറ്റി ചെയ്യേണ്ടതാണെന്നാണ് ഞാൻ വിചാരിക്കുന്നത്.

മനുഷ്യരുടെ ആദ്യകാലത്തിൽ അവർ ശുദ്ധമേ മൃഗപ്രായന്മാരായി ഗുഹകളിലും മറ്റും താമസിച്ച് കണ്ണിൽ കാണുന്ന ജന്തുക്കളെ കൊന്നൊ, കായ്കനികൾ ശേഖരിച്ചൊ, ഭക്ഷണംകഴിച്ചുവന്നിരുന്നു എന്നും, അന്നു അവൎക്കു മരംകൊണ്ടും കല്ലുകൊണ്ടും ഉണ്ടാക്കാൻ കഴിയുന്നതായ ആയുധങ്ങൾ അല്ലാതെ വേറെ യാതൊന്നും ഉണ്ടായിരുന്നില്ലെന്നും, ഓരോരുത്തർ അവനവന്റെ ഏടം മാത്രം നോക്കി നടന്നിരുന്നു എന്നും മറ്റും ആണ്, ഈ വിഷയങ്ങളിൽ പരിശ്രമിച്ച യൂറോപ്പിലെ ആധുനികപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നത്. ഗുഹകളിലും മറ്റു ചില സ്ഥലങ്ങളിലും മനുഷ്യരുടെ എല്ലുകളും അവർ ഉപയോഗിച്ചുവന്നിരുന്നവയായ എത്രയൊ അവശിഷ്ടങ്ങളായ ആയുധങ്ങളും സാമാനങ്ങളും ഒന്നിച്ചു കിടക്കുന്നത് ഇപ്പോഴും പല ദിക്കിലും കാണാവുന്നതാണ്. ഇവയിൽനിന്നും വേറെ രേഖകളിൽനിന്നും വിശേഷിച്ച് ഇപ്പോഴും ഏതാദൃശമായ സ്വഭാവത്തോടുകൂടിയ മനുഷ്യരെ ഭൂമിയുടെ ചില ഭാഗങ്ങളിൽ കാണ്മാനുള്ളതിൽ

റിന്നും ആണ് ഇവർ ഇങ്ങിനെ തിട്ടപ്പെടുത്തിയിരിക്കുന്നത്. ഈ നിലയിൽ ഈ കൂട്ടർ ഭൂമിയുടെ ഏതെങ്കിലും ഒരു ഭാഗം തങ്ങളുടെ സ്വന്തമാക്കി വിചാരിച്ചു വന്നിരുന്നുവോ എന്നു സംശയമാണ്. ഇവരിൽ ഒരാൾ വല്ലടത്തിലും ചെന്നിരുന്നാൽ അയാൾ അവിടെനിന്നും പോകുന്നതുവരെ വേറെ ആരും അവിടെനിന്ന് അയാളെ ഓട്ടിക്കളഞ്ഞിരുന്നില്ലെന്നു വരുന്നേക്കാം. അയാളിലും ബലവാനായ മറ്റൊരാൾ ഒരു സമയം അയാളെ സ്ഥാനഭ്രഷ്ടനാക്കി എന്നും വരുന്നേക്കാം. “കയ്യൂക്കുള്ളവൻ കാര്യക്കാരൻ” എന്നതന്നെയായിരുന്നു അക്കാലത്തെ മര്യാദ. ഈ നിലയിൽ ആരെങ്കിലും ഭൂസ്വത്തുണ്ടെന്നു വിചാരിപ്പാൻ പാടുണ്ടോ? ഇല്ല.

മനുഷ്യവർഗ്ഗം ആദ്യം ഇങ്ങിനെ ഇരുന്നിരുന്നതിൽ നിന്നു ക്രമേണ പരിഷ്കാരത്തെ പ്രാപിച്ചു വന്നു. മേൽ വിവരിച്ചവരിൽ നിന്ന് അല്പം ഭേദപ്പെട്ടവരും പരിഷ്കാരം കുറച്ചൊന്നു ലഭിച്ചവരും ആയ ഇടയന്മാരെന്ന തരക്കാരുടെ സമ്പ്രദായം ഇനിപ്പറയാം. ഇവർ ഓരോരോ സംഘക്കാരായി ചേർന്നു പശു, ആട് മുതലായ ഇണക്കമൃഗങ്ങളെ ശേഖരിച്ച് ഓരോ ദിക്കിൽ താമസിച്ചും സഞ്ചരിച്ചും വന്നവരായിരുന്നു.

ഓരോരോ സംഘത്തിൽ വളരെ ആളുകൾ ഉണ്ടായിരുന്നു, എങ്കിലും അവരെല്ലാം ഒരാളുടെ പുത്രപൗത്രസോദര്യന്മാരാണെന്നാണ് വിചാരിച്ചിരുന്നത്. വാസ്തവം ഏതുവിധമായിരുന്നാലും അവരുടെ വിചാരം അങ്ങിനെയായിരുന്നു. ഭൂമിയിൽ സ്ഥലം അധികരിച്ചും ആളുകൾ കുറഞ്ഞും ആയിരുന്നതിനാൽ പരസ്പരമായി ഉണ്ടാകുന്ന കശപിശകൾ തന്നെ അന്നത്തെ കാലത്തെ ആളുകൾക്ക് ക്ഷണനത്തിന് ധാരാളമായിരുന്നതുകൊണ്ട് ഭരണവിധം ഉണ്ടാക്കേണ്ടുന്ന അദ്ധ്വാനം അവർ ചെയ്തിരുന്നില്ല.

ആ പ്രവൃത്തിശീലമുണ്ടായിരുന്നുവോ എന്നതന്നെ വളരെ സംശയമാണ്. ഒരാൾ തനിച്ചുനടക്കുന്നതിനേക്കാൾ

യാതൊരു പിന്നൽക്കോട്ടം ഇല്ലാത്ത അനന്തതകാലത്തു കൂട്ടംകൂട്ടമായി നടക്കുകതന്നെ ആണ് നല്ലത് എന്നു വിചാരിച്ചായിരിക്കണം ഇവർ കൂട്ടംകൂട്ടമായി സഞ്ചരിച്ചുവന്നിരുന്നത് എന്നാണ് ഊഹിക്കേണ്ടത്.

ഒരു ദിക്കിൽതന്നെ വളരെക്കാലം താമസിക്കുന്നതായാൽ ഭക്ഷണത്തിനു പ്രയാസംകൂടാതെ കിട്ടുവാൻ ഞെരുക്കമായിരുന്നതുകൊണ്ടായിരിക്കാം ഇവർ സഞ്ചാരവൃത്തിയെ അനുഷ്ഠിച്ചിരുന്നത്. ഇവർ കുറച്ചുകാലം ഒരു ദിക്കിൽ താമസിച്ചാൽ അവിടംവിട്ടു തങ്ങൾക്കും കാലികൾക്കും സൌകര്യമായും അനായാസമായും ഭക്ഷണംകഴിപ്പാൻ തരമുള്ള പ്രദേശങ്ങളിലേക്ക് കെട്ടുകെട്ടും. അവിടെ കുറേക്കാലം താമസിക്കും. പിന്നെ വേറെ ഒരു സ്ഥലത്തേക്കു മാറും. ഇങ്ങിനെയായിരുന്നു കഴിച്ചുവന്നിരുന്നത്. കാട്ടുമൃഗങ്ങളും കായ്കനികളും തന്നെയായിരുന്നു ഇവരുടെ മുഖ്യ ഭക്ഷണം. എങ്കിലും അവ എപ്പോഴെങ്കിലും കിട്ടാതെ ബുദ്ധിമുട്ടിയാൽ അപ്പോഴത്തെ നിവൃത്തിക്കുവേണ്ടിയും തങ്ങളുടെ സാമാനങ്ങൾ ചുമക്കുവാനും ആയിരുന്നു അവർ എണ്ണക്ക മൃഗങ്ങളെ വളർത്തി വന്നിരുന്നത്. ഇവർ ചെറിയ പാളക്കുടിലുകളിലും കൂടാരങ്ങളിലും ആയിരുന്നു താമസിച്ചിരുന്നത്. ഈ തരത്തിലുള്ളവരെ ഇപ്പോഴും ധാരാളം കാണുന്നുണ്ട്. എന്നാൽ കൃഷിയെ സംബന്ധിച്ചിടത്തോളം ഇവരുടെ സ്ഥിതിയും മുൻ വിവരിച്ചവരുടേതുപോലെ തന്നെയായിരുന്നു എന്നാണ് ഊഹിക്കേണ്ടത്. ഓരോരോ കൂട്ടർ ഓരോ ദിക്കിൽ സ്ഥിരമായി താമസിക്കാതെ മാറിമാറി താമസിച്ചു വന്നിരുന്നതിനാലും, ഒരുത്തർ വിട്ട സ്ഥലം മറ്റൊരു കൂട്ടർ യാതൊരു ബുദ്ധിമുട്ടും കൂടാതെ സ്വാധീനമാക്കി ഉപയോഗിച്ചു വന്നിരുന്നതിനാലും ഇവർക്ക് ഭൂസ്വത്ത് ഉണ്ടായിരുന്നു എന്ന് വിചാരിപ്പാൻ പാടില്ല.

ഈ ദിക്കിൽ ഓരോരോ ഗോപുരങ്ങളിലും സത്രങ്ങളിലും വന്നു താമസിക്കുന്ന വൈരാഗിസംഘങ്ങൾക്ക് ഒരു വക

ഗോപുരങ്ങൾക്കും സത്രങ്ങൾക്കും അവകാശമുണ്ടെങ്കിൽ മാത്രമെ മേൽ വിവരിച്ച കൂട്ടർക്കും ഭൂസ്വത്തുണ്ടായിരുന്നു എന്നു് വിചാരിപ്പാൻ പാടുള്ളു. എന്നാൽ ഇവർക്കു മറ്റുള്ളവരെക്കാൾ ഒരു വിശേഷം ഉണ്ടു്. എന്തെന്നാൽ അന്നന്നു് അദ്ധ്വാനിച്ചു് അന്നന്നു് കഴിഞ്ഞാൽ പോരാ എന്നും, ഒരു ദിവസം ഒരു സാധനവും കിട്ടീട്ടില്ലെങ്കിൽകൂടി കഷ്ടപ്പെടാതെകഴിവാൻ ഒരു കരുതൽ ആവശ്യമാണെന്നുമുള്ള ബോധ്യവും ഓരോ തന്റെ സ്വന്തംകാര്യം മാത്രം നോക്കിയാൽ പോരാ എന്നും, ഭാര്യ, പുത്രൻ, പൌത്രൻ മുതലായവരെക്കൂടി താൻ രക്ഷിക്കേണ്ടതാണെന്നും, സംഘമാണു് ബലം എന്നുമുള്ള അഭിപ്രായങ്ങളും അവർക്കു ഉണ്ടായിരുന്നു എന്നു നാം കാണുന്നു. ഇവർക്കു ഭൂസ്വത്തു് ഉണ്ടായിരുന്നില്ലെങ്കിലും ജംഗമസ്വത്തു് ഉണ്ടായിരുന്നു എന്നു ദൃഷ്ടാന്തമാണല്ലൊ. വേറെ പല കാര്യങ്ങളിലും കൂടി ഇവർ മുൻ വിവരിച്ച തരക്കാരെക്കാൾ എത്രയോ മെച്ചമായിരുന്നു. ഇതു് പരിഷ്കാരവർദ്ധനയുടെ ആദ്യത്തെ നിലയാണു്. ഇങ്ങിനെയുള്ള ഓരോ സംഘങ്ങളിൽ ആളുകൾ വർദ്ധിച്ചു വർദ്ധിച്ചു വന്നു ഭൂമിയിൽ പ്രയത്നംകൂടാതെകണ്ടുണ്ടാകുന്ന ഭക്ഷണസാധനങ്ങളും കാട്ടുമൃഗങ്ങളും ഉപജീവനത്തിനു പോരാതെ വന്നപ്പോൾ ഈ സംഘാംഗികൾ അവരവർ അല്പകാലം താമസിക്കുന്ന സ്ഥലം കൃഷി ചെയ്യുവാൻ തുടങ്ങി. ഉടനെ അതു വളരെ ആദായമുള്ള പ്രവൃത്തിയാണെന്നു കണ്ടു. കൃഷിക്കു മുഖ്യമായി വേണ്ടവ ഭൂമി, അദ്ധ്വാനിക്കുവാനാളുകൾ, മൂലധനം, ഇവ മൂന്നാണല്ലൊ (മൂലധനം എന്നു വെച്ചാൽ ഒരു തവണ വിളയിട്ടു അതു പാകമായി അനുഭവിക്കാറാവുന്നതുവരെ അദ്ധ്വാനിക്കുന്നവർക്കും വേറെ കൃഷിസാമാനങ്ങൾക്കും വേണ്ടി ചിലവഴിക്കാനുള്ള ധനം, വിത്തു, വല്ലി, കന്നുകാലികൾ മുതലായവ) ഇവ മൂന്നും അവർക്കു ധാരാളമായി ഉണ്ടായിരുന്നു എന്നു സ്പഷ്ടമാണല്ലൊ. ഭൂമി ധാരാളം, പ്രവൃത്തികൾ എടുപ്പാൻ തങ്ങളുടെ കൂട്ടത്തിൽതന്നെ

ആളും തയ്യാർ, എന്നുവേണ്ട കൃഷിക്കു വേണ്ട കാലികൾ അവരുടെ കൈവശം ധാരാളം. ഈ വക ആദായങ്ങൾ അവൎക്ക് ഉണ്ടായിരുന്നതിനാൽ കൃഷിപ്രവൃത്തിയിൽ അവൎക്ക് വളരെ ഗുണം സിദ്ധിച്ചു.

നമ്മുടെ ഈ നാട്ടിലുള്ള കൃഷിക്കാൎക്ക് അധികമായ ആദായം എന്തുകൊണ്ടാണ് ഉണ്ടാകാത്തതു എന്ന് ഇതിൽനിന്ന് എളുപ്പത്തിൽ മനസ്സിലാകും. അവൎക്ക് പരിഷ്കാരം അധികം വൎദ്ധിച്ച ഇപ്പോഴത്തെ കാലത്തെ പണിആയുധങ്ങൾകൂടി ഉണ്ടായിരുന്നെങ്കിൽ എത്രയോ അധികമായിട്ടുള്ള ആദായം അനുഭവിക്കുമായിരുന്നു എങ്കിലും അവരുടെ അന്നത്തെ ആദായവും കുറ്റം പോരാത്തതു ആയിരുന്നില്ല. അവരുടെ ആദായം കണ്ടാൽ ഭൂമിദേവി എത്രയോ ദയവുള്ള ഒരു അമ്മയായതിനാലും തന്റെ പുത്രന്മാർ കാര്യ അദ്ധ്വാനിക്കുന്നതു കണ്ടപ്പോഴും ഇതിനുമുമ്പ് അങ്ങിനെ പതിവില്ലാതിരുന്നതിനാലും അവരെ ഉത്സാഹിപ്പിപ്പാനോ ഇത്ര നല്ലതായ സമ്മാനം അവൎക്ക് കൊടുപ്പാൻ ആ ദേവി നിശ്ചയിച്ചത് എന്ന സംശയിപ്പാൻ ഇടയുണ്ട്.

നമ്മുടെ രാജ്യവുംകൂടി ഇപ്പോൾ അധികം പരിഷ്കാരം സിദ്ധിക്കാത്തവരുടെ ഉത്സാഹത്തിന്ന് അമിതമായ ഗുണങ്ങൾ വരം കൊടുത്തുവരുന്നുണ്ടല്ലോ. കാലംകൊണ്ട് ഈ സഞ്ചാരികൾ അവരുടെ സഞ്ചാരം നിറുത്തി എല്ലാം കൃഷിക്കാരായി തങ്ങൾക്കുള്ള മൃഗങ്ങളെ കൃഷിയിലേയ്ക്ക് ഉപയോഗിച്ചും കൊല്ലംകഴിയുന്ന വരെ ഭക്ഷണത്തിന്നു വേണ്ടുന്ന മാംസം, പാൽ, നെയ്യ് മുതലായവയും വസ്ത്രങ്ങൾക്ക തോൽ, രോമം മുതലായവയും അവയിൽനിന്ന് എടുത്തും അവയുടെ മലമൂത്രങ്ങൾ വളമായി ഉപയോഗിച്ചും കൃഷി തുടങ്ങി.

ഇങ്ങിനെ മനുഷ്യർ സഞ്ചാരവൃത്തിവിട്ട് ഓരോ ദിക്കിൽ സ്ഥിരതാമസക്കാരായി. ഇത് പരിഷ്കാരത്തിന്റെ രണ്ടാമത്തെ നിലയാണ്. ഭൂസ്വത്തിന്റെ ഉത്ഭവം ഇവിടെനിന്നാ

ണെന്നാണ് വിചാരിക്കേണ്ടത്. ഒരു സംഘത്തിൽ ഉള്ളവരെല്ലാം ഒരാളുടെ സന്തതികൾ ആണെന്നായിരുന്നു ഇവരുടെ വിശ്വാസവും. ഈ നിലയിൽ ഓരോ സംഘത്തിലേക്കുള്ള മുതൽ ഒന്നായി ശേഖരിച്ചുവരുന്നതല്ലാതെ അതിലെ മെമ്പ്രന്മാൎക്കു ഭാഗിച്ചുകൊടുത്തിരുന്നില്ല.

അതിനാൽ കൃഷിസമ്പാദ്യങ്ങളും മറ്റും സമുദായസ്വത്താക്കിവെച്ചും, കൃഷിചെയ്യേണ്ടുന്ന മുതൽ എല്ലാവൎക്കും ഒപ്പൊപ്പം കൊടുക്കാതെ സംഘത്തിലെ തലവൻ സൂക്ഷിച്ചുവെച്ച് അതിലെ മെമ്പ്രന്മാൎക്കു ചിലവിനു കൊടുത്തും, ബാക്കി സമുദായസ്വത്താക്കി ചേൎത്തും, ആയിരുന്നു ഈ വൎഗ്ഗം കഴിഞ്ഞുവന്നിരുന്നത്. വളരെ മെമ്പ്രന്മാരുള്ള ഇപ്പോഴത്തെ ഒരു മലയാളതറവാട്ടിലെ അനന്തിരവന്മാരുടെ കയ്യിൽ സ്വകാൎയ്യസ്വത്തില്ലെന്നു വിചാരിക്കുക. അതിലെ കാരണവൻ അവരെ എല്ലാം പ്രയത്നം ചെയ്യിച്ചു പുലൎത്തുകയും കൊല്ലത്താൽ ബാക്കി വല്ല മുതലുണ്ടെങ്കിൽ അതു തറവാട്ടുമുതലിൽ കൂട്ടിവെച്ചും തറവാട്ടിലെ സകല ആവശ്യങ്ങളും അന്വേഷിക്കുന്നുണ്ടെന്നു വിചാരിക്കുക. ഇതുതന്നെ ആയിരുന്നു അന്നത്തെ ഒരു സംഘക്കാരുടെ ഏകദേശം സമ്പ്രദായം.

എന്നാൽ തറവാട്ടിൽ മെമ്പ്രന്മാർ വൎദ്ധിക്കുമ്പോൾ അവൎക്കു എല്ലാവൎക്കും കൂടി പാൎപ്പാൻ സാക്ഷാൽ തറവാട്ടുവീടു മതിയാകയില്ല. അപ്പോൾ അവർ പത്തായപ്പുര, പടിപ്പുര, മാളിക, കളിപ്പുരമാളിക മുതലായതു പണിചെയ്യിപ്പിക്കയൊ അല്ലാത്തപക്ഷം ചിലർ കളങ്ങളിൽ പോയി താമസിക്കയൊ ചെയ്യും. എന്നാലും അവർ ആ തറവാട്ടിലെ മെമ്പ്രന്മാരല്ലാതെ ആകയൊ തറവാട്ടുസ്വത്തിന്നു അവകാശമില്ലാതെ ആവുകയൊ ചെയ്യുന്നില്ലെന്നു മാത്രമല്ല — തറവാട്ടുകാരണവൎക്കു അവരുടെ മേലുള്ള അധികാരം പോകുന്നതുമില്ല. അവൎക്കു ആ തറവാട്ടിലെ കാരണവൻ

ചിലവിനു വീതിച്ചുകൊടുക്കുകയും ചെയ്യും. ഇതുപോലെ മേൽ വിവരിച്ച സംഘങ്ങളിൽ ആളുകൾ വൎദ്ധിച്ച് ഒരു ദിക്കിൽ താമസിപ്പാൻ സൗകൎയ്യമില്ലാതെ വന്നപ്പോൾ അവരിൽതന്നെ പലരും പല കുടുംബക്കാരായി വെവ്വേറെ പാൎത്തുതുടങ്ങി. ഒരു മനുഷ്യനും തന്റെ ഭാൎയ്യയും കുട്ടികളും ഒരു വീടു കെട്ടും, ഇങ്ങിനെ അനേകം വീട്ടുകാരായി ഒരു കുടുംബംതന്നെ ഭാഗിച്ചു എങ്കിലും അവൎക്കു സ്വകാൎയ്യസ്വത്തുണ്ടായിരുന്നില്ല. സംഘത്തിലെ വലിയ ആളുടെ കല്പനയനുസരിച്ച് എല്ലാവരും നടന്നും, കൃഷി മുതലായ പ്രവൃത്തികൾ ഒന്നായി യോജിച്ചു ചെയ്തും, സംഘത്തിൽ വലിയ ആൾ ശേഷം ഉള്ള ആളുകൾക്കു ഭക്ഷണത്തിനും മറ്റും ചിലവിനു അളന്നുകൊടുത്തും, മറ്റുള്ള അവരെ എല്ലാവരെയും രക്ഷിച്ചും, ഇതരകാൎയ്യങ്ങൾ അന്വേഷിച്ചും വന്നിരുന്നു.

കുറച്ചു കാലങ്ങൾക്കു മുമ്പുകൂടി യൂറോപ്പിൽ റഷ്യാരാജ്യത്ത് ഈ വിധത്തിലുള്ള കുടുംബക്കാരെ കാണ്മാനുണ്ടായിരുന്നുപോൽ. ഇങ്ങിനെ അധികകാലം കഴിയുന്നതിനു മുമ്പായി അതാതുദിവസം അളന്നുകൊടുക്കുന്ന സമ്പ്രദായം മാറി ഒരു കാലത്തേക്ക് ഒന്നായി കൊടുത്തുതുടങ്ങി. ഇങ്ങിനെ കുറെ കാലം കഴിഞ്ഞതിനു ശേഷം ഓരോരുത്തൎക്കു വിഹിതമായി കൊടുത്തുവന്നിരുന്ന നെല്ലു കിട്ടുവാനുള്ള സ്ഥലം ഭാഗിച്ചുകൊടുത്തു. ഓരോരുത്തർ അവനവനുള്ള ഭാഗം മാത്രം കൃഷിചെയ്തുതന്നെ തുടങ്ങി. ഓരോരുത്തൎക്കു പാൎപ്പാൻ പ്രത്യേകം വീടുണ്ടായപ്പോൾ സ്വകാൎയ്യസ്വത്ത് ഉത്ഭവിച്ചു എങ്കിലും ഇപ്പോൾ അത് അധികം വ്യക്തമായി കണ്ടുതുടങ്ങി. എല്ലാവരും എല്ലാസ്ഥലവും ഒരുപോലെ അനുഭവിക്കേണ്ടതാകകൊണ്ടു കൊല്ലംതോറും ഓഹരിസ്ഥലങ്ങൾ മാറി മാറി ഓരോ തറവാട്ടുകാൎക്കു കൊടുത്തുവന്നിരുന്നു. ഇങ്ങിനെയുള്ളപ്പോൾ കാലക്രമേണ നല്ല സ്ഥലങ്ങൾ എല്ലാവരുടെയും കൈവശത്തിലും വരുമല്ലോ

ഇപ്രകാരമുള്ള ഗ്രാമങ്ങൾ യൂറോപ്പിൽ ധാരാളം ഉണ്ടായിരുന്നു. ഈ രാജ്യത്തും ഉണ്ടായിരുന്നു എന്ന് ഊഹിക്കുവാൻ കാരണങ്ങളുണ്ട്. പണ്ടത്തെ കൂട്ടുസ്വത്തുസമ്പ്രദായത്തിന്റെ ഒരു ചിഹ്നമായി ഭൂമി ഊഴമിട്ടു കൃഷിചെയ്യുന്ന സമ്പ്രദായം ഇപ്പോഴും തീരെ നശിച്ചിട്ടില്ലെന്നു വയിഗ്രാം സായ്പവർകൾ അദ്ദേഹത്തിന്റെ മലബാർ ലാ എന്ന പുസ്തകത്തിൽ പ്രസ്താവിക്കുന്നുണ്ട്. ഈ നിലയിലുള്ള ഒരു ഗ്രാമസംഘത്തിന്റെ സ്ഥിതി ചുരുക്കത്തിൽ ഇവിടെ വിവരിക്കാം.

ഇങ്ങിനെ ഒരു ഗ്രാമസംഘം ഒരു ദിക്കിൽ പാർപ്പായാൽ ആ സംഘം വകയായ ഭൂമി മുഴുവൻ, ൧. ഗ്രാമസ്ഥലം, ൨. കൃഷിസ്ഥലം, ൩. തരിശു ഇങ്ങിനെ മൂന്നായി ഭാഗിക്കും. ഗ്രാമസ്ഥലത്തിൽ ആ സംഘത്തിലുള്ള എല്ലാം തറവാട്ടുകാർക്കും ഓരോ വീടുണ്ടാക്കുവാൻ അതിനെ ഒപ്പോപ്പം ഭാഗിക്കും. കൃഷിസ്ഥലം എല്ലാം വീട്ടുകാർക്കും ഒപ്പം ഭാഗിക്കും. എന്നാൽ ഒരേ കൃഷിതന്നെ എല്ലാവരും ചെയ്യണമെന്നും, അത് ഒരേ സമയത്ത് ആയിരിക്കണമെന്നും നിർബ്ബന്ധമുണ്ടായിരുന്നു. ഒരാൾക്കു കൊയ്യാൻ സമയമാവുമ്പോൾ മറ്റൊരാൾ വിതയ്ക്കുക മുതലായവ ഒന്നും പാടില്ല. തരിശുസ്ഥലത്തിൽ എല്ലാവരും തങ്ങടെ കാലികളെ മേയ്ക്കുക, വിറകുവെട്ടുക മുതലായവ ചെയ്യും. ഇങ്ങിനെ ആയിരുന്നു അവരുടെ പാർപ്പിന്റെ സമ്പ്രദായം. വളരെക്കാലം ഇപ്രകാരം കഴിയുന്നതിനുമുമ്പായി ഇങ്ങിനെയുള്ള സംഘങ്ങളിൽ ആളുകൾ വർദ്ധിച്ചു കൊല്ലംകൊല്ലം നിലം ഭാഗംചെയ്ത് എല്ലാവരെയും സമാധാനപ്പെടുത്തുവാനും മറ്റും വളരെ പ്രയാസമായിവന്നതിനാലും, സ്വകാര്യസ്വത്തിന്റെ ഗുണം അനുഭവിച്ചു സ്വാദു കണ്ടതിനാൽ അത് അധികം ഉണ്ടാവാൻ ആളുകൾക്കു മനസ്സുവന്നുതുടങ്ങിയതിനാലും ആദ്യം ഭാഗം ചെയ്യുന്ന കാലം കുറെ നീട്ടിവെച്ചുതുടങ്ങി. ഒടുവിൽ ആ സമ്പ്രദായംതന്നെ ഇല്ലാ

ണയായി. കാരണവന്മാർ കൈവശം വെച്ചിരുന്ന വസ്തുക്കൾ അവരവർ സ്വകാൎയ്യമാക്കി വെച്ചുതുടങ്ങി. ഇപ്രകാരം കാരണവന്മാൎക്ക് പ്രത്യക്ഷമായി സ്വകാൎയ്യം ഭൂമിസ്വത്ത് ഉണ്ടായി.

ഏകദേശം മേൽ വിവരിച്ച മാതിരിയിൽ തന്നെയായിരിക്കാം എല്ലാ കൂട്ടരുടെ ഇടയിലും സ്വകാൎയ്യസ്വത്തുണ്ടായത് എന്നുള്ളതിനു ദൃഷ്ടാന്തവും തെളിവും ഉണ്ടെങ്കിലും അങ്ങിനെ ഉറപ്പായി പറവാൻ ശക്തി പോരാ എന്നും, എങ്കിലും ആൎയ്യന്മാരുടെ ഇടയിൽ ഇങ്ങിനെ വന്നതാണെന്നു തീൎച്ചയായും പറയാമെന്നും ഈ വിഷയങ്ങളിൽ വളരെക്കാലത്തോളം പരിശ്രമം ചെയ്ത യൂറോപ്പിലെ യോഗ്യന്മാർ അഭിപ്രായപ്പെടുന്നു.

കൂട്ടസ്വത്തിൽനിന്നു സ്വകാൎയ്യസ്വത്തു വരുവാൻ ഉള്ള വഴികളെ എളുപ്പമാക്കി ചെയ്തതു, കാരണവരോ തറവാട്ടുകാൎക്കു പ്രത്യേകം സ്ഥലങ്ങൾ ഗ്രാമസ്ഥലത്തും, കൃഷിസ്ഥലത്തും കൊടുത്തതും, കൃഷിസ്ഥലം മാററി മാററി കൊടുത്തിരുന്ന ചട്ടം ഇല്ലായ്മചെയ്തതും ആണെന്നും അങ്ങിനെ മാററി മാററി കൊടുത്തിരുന്നതിന്റെ ലക്ഷണങ്ങൾ ഇപ്പോഴും ആൎയ്യസംഘക്കാരുടെ ഇടയിൽ കാണുമാറുണ്ടെന്നും റഷ്യ, ഇംഗ്ലണ്ട്, ജൎമ്മനി മുതലായ രാജ്യങ്ങളിലും ഇവിടേയും ഈ സമ്പ്രദായത്തിൽ നിന്നുണ്ടായ പല നടവടികളും ഇപ്പോഴും ആചരിച്ചുവരുന്നുണ്ടെന്നും കാണുന്നു.

മേൽ വിവരിച്ചതിൽനിന്നു നാം അറിയുന്നത് ഭൂമിയെ കൂട്ടസ്വത്തായിട്ടാണ് ആദ്യം വിചാരിച്ചുവന്നിരുന്നത് എന്നും, കാലംകൊണ്ട് ആ നില വിട്ട് സ്വകാൎയ്യസ്വത്തായി വന്നതാണെന്നും, കൂട്ടസ്വത്തു സ്വഭാവത്തിനു അനുകൂലമായി തന്നെ ഉള്ളതാണെന്നും, എന്നാൽ ആദ്യംമുതൽക്കേ സ്വകാൎയ്യസ്വത്ത് ഉണ്ടാക്കുവാനുള്ള വാസന മനുഷ്യരുടെ ഇടയിൽ ഉണ്ടായിരുന്നു എന്നും മററും ആകുന്നു.

എന്നാൽ ആൎയ്യന്മാരുടെ ഇടയിൽ ഇങ്ങിനെ ഉണ്ടായതാണ് ഈ സ്വകാൎയ്യസ്വത്ത് എന്നു പറയുമ്പോൾ ഒരു കൂട്ടത്തിൽനിന്നു മറ്റൊരു കൂട്ടർ കടമെടുത്തതാണോ ഈ സമ്പ്രദായമെന്ന് ഊഹിപ്പാനിടയുണ്ട്. റഷ്യാ, ജൎമ്മനി, ഇന്ത്യാ, ഇവിടങ്ങളിൽ ഒരേ മാതിരി നടവടി കാണുന്ന സമയം "ഇത് എങ്ങിനെ ഈ രാജ്യങ്ങളിലെല്ലാം നടപ്പായി, ഏതു ദിക്കിൽ ആദ്യം ആരു കണ്ടുപിടിച്ചു, ഏതെല്ലാം കൂട്ടർ അതിനെ പിന്തുടൎന്നു?" എന്നൊക്കെ ആലോചിപ്പാനിടയുണ്ട്. എന്നാൽ ഇതിന്റെ സ്വഭാവം അങ്ങിനെ ഒന്നും അല്ല. കൂട്ടസ്വത്തിന്റെ മൂലം ആൎയ്യന്മാർ ആദ്യം പിരിഞ്ഞു താവഴികളായി പോരുന്നതിനു മുമ്പായിത്തന്നെ അവരുടെ ഇടയിൽ നടപ്പായിരുന്നു എന്നും, പിന്നെ ഓരോരോ സംഘക്കാരുടെ ഇടയിൽ പ്രത്യേകം പ്രത്യേകം പരിഷ്കാരം വൎദ്ധിച്ച് ഈ നിലയിൽ വന്നതാണെന്നും, പരിഷ്കാരം വൎദ്ധിക്കുമ്പോൾ ഓരോരോ ജാതിക്കാരുടെ ഇടയിൽ ഇങ്ങിനെ വരുന്നത് അതിന്റെ സ്വഭാവമാണെന്നും, അതുകൊണ്ട് ഒരു കൂട്ടരെ മറ്റൊരു കൂട്ടർ പിന്തുടൎന്നു എന്നു വിചാരിപ്പാൻ പാടില്ലെന്നുമാണ് വിദ്വാന്മാർ പറയുന്നത്.

യൂറോപ്പിൽ ഭൂമിയെയും അതിന്മേൽ ഉള്ള അവകാശങ്ങളെയും പററി ഓരോരോ അന്വേഷണങ്ങൾ നടത്തിവരുന്ന സമയം വസ്തുമുതൽ സ്വകാൎയ്യസ്വത്തായിട്ടാണ് ആദ്യം ഉത്ഭവിച്ചത് എന്നും പിന്നെ അതു കൂട്ടസ്വത്തായതാണെന്നും ആയിരുന്നു ആളുകൾ വിചാരിച്ചുവന്നിരുന്നത്. നാല്പതു കൊല്ലങ്ങൾക്കിപ്പുറമായി ഈ വിഷയത്തിൽ ചിലർ അതിയായി ചെയ്ത പ്രയത്നത്താൽ ഈ വിചാരം തെററാണെന്നു ദൃഷ്ടാന്തപ്പെടുകയും നേരെ വിപരീതമായ അഭിപ്രായം ജനങ്ങളുടെ ഇടയിൽ ഉണ്ടായിത്തീരുകയും ചെയ്തു.

ഈ രാജ്യത്തിന്റെ ചട്ടപ്പടിക്കുള്ള ഭരണം പിടിച്ചു സ്വാധീനമാക്കിയതിനു ശേഷമാണ് ഇവിടെ ഗ്രാമസംഘങ്ങളും

യിട്ടാണ് ആളുകൾ പാൎത്തുവന്നിരുന്നത് എന്നു യൂറോപ്യന്മാൎക്ക മനസ്സിലായതു്. അവിടെ ഇപ്പോഴും ഈ നിലയിൽ ആളുകൾ പാൎത്തുവരുന്നുണ്ട്. ഈ രാജ്യത്തിൽ വളരെ സ്ഥലങ്ങളിൽ അതിന്റെ ലക്ഷണങ്ങൾ മാഞ്ഞുപോയിരിക്കുന്നുവെങ്കിലും സൂക്ഷ്മമായി നോക്കിയാൽ ഈ കാൎയ്യം ദൃഷ്ടാന്തമാകുന്നതാണ്. ഈ സംഘക്കാരുടെ ഇടയിൽ അതാതു രാജ്യത്തെക്ക പ്രത്യേകം സംബന്ധിക്കുന്ന ചില ചില്ലറ നിയമങ്ങളിൽ വ്യത്യാസമുണ്ടാകുമെങ്കിലും പൊതുക്കെ ഉള്ളതും മുഖ്യമായതും ആയ നിയമങ്ങളിൽ വ്യത്യാസമില്ലാത്തതിനാലും അവയുടെ അറിവ് വളരെ ഉപയോഗമായിട്ടുള്ളതാകയാലും അവയെപ്പററി അല്പം ഇവിടെ പ്രസ്താവിക്കാം.

ഗ്രാമസംഘങ്ങളുടെ സ്ഥിതിയെപ്പററി മുമ്പ് വിവരിച്ചതിൽ എല്ലാം തറവാട്ടുകാൎക്കും പ്രത്യേകം സ്ഥലം ഗ്രാമത്തിൽ കൊടുത്തുവന്നിരുന്നു എന്നു മുൻപു പറഞ്ഞുവല്ലൊ. എന്നാൽ ഓരോ തറവാട്ടിലുള്ള എല്ലാവൎക്കും രാജ്യത്തിലുള്ള അംഗങ്ങളുടെ അധികാരമുണ്ടായിരുന്നില്ല. ഓരോ തറവാട്ടിലെ കാരണവനെ മാത്രമെ അങ്ങിനെ വിചാരിച്ചുവന്നിരുന്നൊള്ളൂ. ഓരോ കാരണവന്നു അവരുടെ തറവാട്ടിലെ മെമ്പ്രന്മാരുടെയും ആ തറവാട്ടിലെ സ്വത്തുക്കളുടെയും മേൽ സകല അധികാരങ്ങളും ഉണ്ടായിരുന്നു. രണ്ടു തറവാട്ടുകാർ തമ്മിലുള്ള തൎക്കങ്ങൾ അല്ലാതെ മെമ്പ്രന്മാർ തമ്മിലുള്ള തൎക്കങ്ങൾ അവരവരുടെ തറവാട്ടുകാരണവന്മാർ തീൎച്ചയാക്കുന്നതൊഴികെ സംഘക്കാർ തീൎച്ചയാക്കുന്ന സമ്പ്രദായം ഉണ്ടായിരുന്നില്ല.

രാജാവ്—ഇവരുടെ ഇടയിൽ രാജ്യഭരണം നടത്തിവന്നിരുന്നതു പല പ്രകാരമായിരുന്നു. ചില സംഘങ്ങളിൽ ആതാക്കളുടെ കാരണഭൂതന്മാരായ ആളുകളുടെ പ്രഥമപുത്രപാരമ്പൎയ്യത്തിൽ വരുന്നവൎക്ക് ആ കാരണവൎക്കുണ്ടായിരുന്ന സ്ഥാനമാനങ്ങൾ കൊടുത്ത് അവരെ രാജാക്കന്മാരാക്കി വന്നിരുന്നു. എന്നാൽ ഓരോ തറവാട്ടുകാരണവന്മാൎക്ക് അവരുടെ

അനന്തിരവന്മാരുടെ മേൽ ഉണ്ടായിരുന്ന പെട്രിയം പോടെസ്റ്റഡ് എന്ന സർവ്വാധികാരം ഉണ്ടായിരുന്നില്ല. രാജാക്കന്മാർ, സംഘക്കാരുടെ അഭിപ്രായങ്ങൾ അന്വേഷിച്ചു രാജ്യം നടത്തുവാൻ ഭാരവാഹിയാക്കി അവർ അധികാരം കൊടുത്തതോ, തങ്ങളുടെ കാരണവന്മാർ മരിക്കുമ്പോൾ അവരുടെ സ്ഥാനം ഏല്പിച്ചുകൊടുത്തു കിട്ടിയതോ ആയ ഒരു മാനേജരുടെ നിലയിലായിരുന്നു. കാലേക്കാലേ സംഘത്തിലെ രാജാവിനെ സ്ഥാപിപ്പാനായി അതിലെ തറവാട്ടുകാർ എല്ലാവരും കൂടിയതോ അതു സംഘം സ്ഥാപിച്ച ആളുടെ അടുത്ത കുടുംബങ്ങളിൽനിന്നു ആളുകളെ തിരഞ്ഞു എടുത്തതോ ആയ ഒരു സമയവും ഉണ്ടായിരുന്നു. ചിലരുടെ ഇടയിൽ രാജാവിനെ തിരഞ്ഞ് എടുക്കുന്ന സമ്പ്രദായവും ഉണ്ടായിരുന്നു. ഒരു തലവൻ എങ്ങിനെ ആയാലും എല്ലാവരുടെ ഇടയിലും ഉണ്ടായിരുന്നു. എന്നാൽ തിരഞ്ഞെടുക്കുന്ന സമ്പ്രദായമുള്ള ദിക്കിലുംകൂടി ക്രമത്തിൽ പാരമ്പര്യക്രമമാവുകയാണ് സംഗതി.

ഒരു സംഘത്തിലുള്ള തറവാട്ടുകാർ തങ്ങൾക്കു സംഘത്തിൽനിന്നു കിട്ടിട്ടുള്ള ഭൂസ്വത്തു ബോദ്ധ്യംപോലെ ആൎക്കെങ്കിലും വില്പാൻ പാടില്ലായിരുന്നു. വില്പാൻതന്നെ സംഘക്കാരുടെ സമ്മതം വേണം. ആ ഗ്രാമക്കാർക്ക് ആൎക്കും ആവശ്യം ഇല്ലെങ്കിൽമാത്രമേ വേറെ ഒരു ആൾക്കു കൊടുക്കാൻ പാടുള്ളൂ. വാങ്ങുന്ന ആളെ സംഘക്കാർ തങ്ങളുടെ കൂട്ടത്തിൽ എടുപ്പാൻ മനസ്സില്ലാത്തപക്ഷം വസ്തു അയാൾക്കു കൊടുപ്പാൻ പാടുള്ളതല്ലാ. വാങ്ങുന്നയാൾ അവരുടെ കൂട്ടത്തിൽ ചേൎന്ന ഒരു വംശ്യനാണെന്നുള്ള ഭാവത്തിൽ അവരുടെ നടപടികളെ അനുഷ്ഠിക്കയും ക്രിയാദികൾ, ഉത്സവങ്ങൾ മുതലായ അടിയന്തിരങ്ങളിൽ യോഗങ്ങൾ ചേരുകയും വേണം. കുറെക്കാലം കഴിഞ്ഞപ്പോഴേക്ക് ഇതിൽ പലതും ലോപിച്ചുതുടങ്ങി.

കൃഷി, നെയ്ത്തു മുതലായതു് എല്ലാവരെക്കൊണ്ടും ചെയ്വാൻ കഴിയാത്തതിനാലും അങ്ങിനെ ചെയ്യുന്നതായാൽ പ്രവൃത്തി

ക്ക ഗ്രാമം പൊരാതെയും മുതലും സമയവും അധികമായി ആവശ്യമായും വരികയാൽ ഓരോരുത്തരെ ഓരോന്നിലേക്ക പ്രത്യേകം അവകാശികളാക്കിയും, മറ്റവർ അവരെ സഹായിക്കണമെന്നും നിശ്ചയിച്ചു. ഒരു ഗ്രാമത്തിലെ ആശാരി, അതിൽ വേണ്ടവക്കെല്ലാം ആശാരിപ്പണിയും മൂശാരി, കുശവൻ, ചാലിയൻ മുതലായവർ അവരവൎക്ക നിയമിച്ച പ്രവൃത്തിയും എടുത്തും അതിനുപകാരം കൃഷിചെയ്യുന്നവർ തങ്ങൾക്കുള്ള ലാഭത്തിൽനിന്ന് ഓരോ ഓഹരി ഇവൎക്ക കൊടുത്തും വന്നുതുടങ്ങി. ഇതുപോലെതന്നെ ഗ്രാമമുൻസിഫ്, കാവൽക്കാരൻ, കോൽക്കാരൻ മുതലായ ഉദ്യോഗസ്ഥന്മാൎക്കും അനുഭവം നീക്കിക്കൊടുത്തിരുന്നു. ഇപ്പോഴും പരദേശങ്ങളിൽ (മണിയക്കാരൻ) ചെട്ടി മുതലായ ഉദ്യോഗസ്ഥന്മാൎക്ക് അവരുടെ തറവാട്ടിലേക്ക പുരാതനമായി നീക്കിയ വസ്തുവും ഒന്നോ രണ്ടോ ഉരുപ്പടികളും മാത്രമേ അനുഭവമുള്ളൂ.

കമ്മാളന്മാരുടെ സമ്പ്രദായവും ഇപ്പോഴും ഈ ദിക്കിൽ ഭേദപ്പെട്ടിട്ടില്ല. അവൎക്ക പണ്ടത്തെ കാലത്തു നിയമിച്ചിട്ടുള്ള ഒരു കൂലിമാത്രമേ ഇപ്പോഴും ചിലദിക്കിൽ കൊടുക്കുന്നുള്ളൂ. അവർ അധികം ചോദിപ്പാൻതന്നെ മടിക്കും. അടിയന്തിരങ്ങൾക്കെല്ലാം ഇപ്പോഴും അവൎക്ക അനുഭവം വച്ചുകൊടുക്കുന്നുണ്ട്. ഈ രാജ്യത്തു പാട്ടം, സാമാനവില മുതലായവയെല്ലാം മുമ്പു നിശ്ചയിച്ച ഒരു തോതുപ്രകാരമാണ് ഇപ്പോഴും കെട്ടിവരുന്നത്. എന്നാൽ ഒരു ഗ്രാമത്തിലെ പ്രവൃത്തിക്കാർ വേറെ ഒരു ദിക്കിലത്തെ ആളുകൾക്കു പ്രവൃത്തിയെടുത്തുകൊടുത്താൽ അധികംകൂലിവാങ്ങുന്ന സമ്പ്രദായം അന്നുതന്നെ ഉണ്ടായിരുന്നു. അവർ ഒരു ഗോത്രക്കാരല്ലാത്തതിനാലായിരുന്നു ഇങ്ങിനെ ചെയ്തിരുന്നത്.

വൈഗ്രാംസായ്പവർകളുടെ അദ്ദേഹത്തിന്റെ മലബാർ ലാ, എന്ന പുസ്തകത്തിൽ ഈ കാൎയ്യത്തിൽ താഴെ പറയും പ്രകാരം അഭിപ്രായപ്പെട്ടിട്ടുണ്ട്. തറ, എന്നതു ഇന്ദ്രരുടെ

സംഘമായിരുന്നു. അതിലെ കാരണവന്മാർ ഒരു സഭകൂടിയിരുന്നു. ബ്രാഹ്മണരുടെ യോഗവും ഇതിൽനിന്നു ഭേദപ്പെട്ടിരുന്നില്ല. അവരുടെ ഗ്രാമത്തിലെ ആചാരങ്ങൾ അനുഷ്ഠിപ്പിച്ചിരുന്നതു അതിലെ വയസ്സുമൂത്ത ആളുകൾചേൎന്ന സഭായോഗമായിരുന്നു. അതിൽനിന്നു പിരിഞ്ഞുപോയതു കോവിലകങ്ങളാണ്. പിന്നെ ഓരോ കുടുംബങ്ങൾ വെവ്വേറെ തറവാടായി പാൎപ്പാൻതുടങ്ങി. ശൂദ്രരുടെ ഇടയിൽ ഗ്രാമസംഘം ചിന്നി കൂട്ടുസ്വത്തായി അനുഭവിക്കുന്ന ഓരോരോ കുടുംബങ്ങളായപോലെ ബ്രാഹ്മണരുടെ ഇടയിലും ആയി.

ഈ വക സംഘങ്ങൾ ഈ ദിക്കിൽ ധാരാളം ഉണ്ടെങ്കിലും നമുക്കു ക്ഷണത്തിൽ അനുഭവമാവേണമെങ്കിൽ പാലക്കാട്ടെ സ്ഥിതി നോക്കിയാൽ മതി. ഗ്രാമസ്ഥലം, കൃഷിസ്ഥലം, തരിശു മുതലായവയും മുൻവിവരിച്ച മറ്റുലക്ഷണങ്ങളും അവിടെ കാണാം. വടക്കന്തറ, കൊല്ലങ്കോടൻതറ മുതലായ വാക്കുകളും സംഘങ്ങളുടെ കാൎയ്യാലോചനക്കുള്ള മന്ദു എന്ന സ്ഥലവും ഇതിനെ ഉറപ്പെടുത്തുന്നു. ഇതുവരെ വിവരിച്ച സംഗതികളിൽനിന്നു ഊഹിക്കാവുന്നതു പണ്ടത്തെ സമുദായങ്ങളിൽ ആളുകളെല്ലാം ഒരു വംശ്യരാണെന്നു വിചാരിച്ചുവന്നിരുന്നു എന്നും ഈ വംശസ്മരണയായിരുന്നു അവർ സ്നേഹത്തിനും ഐക്യത്തിനും കാരണമായിരുന്നതെന്നും ആണ്. എന്നാൽ ഇപ്പോഴത്തെ കാലത്ത് ഇതിനു സ്ഥലസ്നേഹമാണ് കാരണമായിട്ടു കാണുന്നത്. ബിലാത്തിക്കാൎക്കും മറ്റും ഒരുമയുണ്ടാവാൻ കാരണം അവരുടെ നാട് ഒന്നാകകൊണ്ടാണെന്നും മററുവിധമല്ലെന്നും സ്പഷ്ടമാണല്ലോ. ഈ വ്യത്യാസം എങ്ങിനെ ഉണ്ടായി എന്നും, അതിൽ ഭൂമിസ്വത്തിൻെറ നിലയ്ക്കു എന്തെല്ലാം ഭേദഗതികൾ വന്നു എന്നും ആണ് ഇനി വിചാരിക്കേണ്ടത്.

ആദികാലത്തിൽ ഓരോരോ രാജാക്കന്മാർ അതതു സംഘത്തിലെ മാനേജർമാത്രം ആയിരുന്നു എന്നു മുൻ പ്ര

സ്ഥാപിച്ചുവല്ലോ. എന്നാൽ സംഘാംഘവകയായുള്ള തമിഴുഭൂമികൾ കയ്യടമാക്കി പുതിയതായ വേറെ ചിലരെ അവയിൽ പാർപ്പിച്ചും, അവർക്കു സംഘക്കാർക്കുള്ളതുപോലെ അധികാരം കൊടുക്കാതെ തങ്ങടെ ഇഷ്ടത്തിന്നു നടക്കുവാൻ തക്കനിലയിൽ സ്വാധീനിപ്പിച്ചും, വല്ല യുദ്ധവും ഉണ്ടായാൽ ജയിച്ച രാജാക്കന്മാർ തോററവരെ തങ്ങടെ യുദ്ധത്തിലും മററും സഹായിപ്പാനുള്ള കരാറോടുകൂടി കീഴടക്കിയും, വേറെ അനേകം കൌശലങ്ങളാലും അവർ നാട്ടുകാരുടെ പിടിയിൽ നിന്നു വിട്ടു. അധികം പരിഷ്കാരം സിദ്ധിക്കാത്ത അന്നത്തെ കാലത്തു ആളുകൾ ധനത്തിന്നു കൊള്ളയിട്ടു പണവും ഭൂമിയും സമ്പാദിപ്പാനും തമ്മിൽ കലശൽകൂടിയിരുന്നു എന്നും, ചെറുരാജാക്കന്മാർ തങ്ങൾ സംഘക്കാരോടുകൂടി മറെറാരുദിക്കിൽ ചെന്നു അവരെ യുദ്ധത്തിൽ തോല്പിച്ചുവന്നുവെന്നും കാണുന്നു. മേൽവിവരിച്ചവിധത്തിൽ ഒരുകരാറോടുകൂടിയോ കല്പത്തിന്നാലൊ തന്റെ കീഴിൽ നിൽക്കുകയൊ തന്റെ ഭക്തനെ മേൽപ്രകാരം ദാനം ചെയ്തു കൊടുക്കുകയോ ചെയ്യുന്ന പതിവു സാധാരണയായിരുന്നു എന്നും ചരിത്രപുസ്തകങ്ങളിൽ കാണുമാറുണ്ട്.

ഇതിനാൽ ഒരു രാജാവും അദ്ദേഹത്തെ സഹായിപ്പാൻ കുറെ പ്രഭുക്കന്മാരും, അവർക്കു ചില ഇടപ്രഭുക്കന്മാരും, അവർക്കു അവരുടെ താഴെ ചില നാട്ടുവാഴികളും ഉള്ളതായ ഒരു മാതിരി ഭരണം നടപ്പായി. രാജാവു തന്റെ രാജ്യം മുഴുവൻ പ്രഭുക്കന്മാർക്കും, അവർ തങ്ങളുടെ ഇടപ്രഭുക്കന്മാർക്കും, അവർ അതിൽ താണവർക്കും, ഇങ്ങിനെ ഭാഗിച്ചുകൊടുത്തും അതിന്നു പകരം പ്രഭുക്കന്മാർ രാജാവിന്നും ഇടപ്രഭുക്കന്മാർ പ്രഭുക്കന്മാർക്കും ഇങ്ങിനെ താണതരത്തിലുള്ളവർ തങ്ങളുടെ മേലെയുള്ളവർക്കു മാത്രം യുദ്ധം മുതലായ അവസരങ്ങളിലും മററും ആവശ്യപ്പെടുമ്പോൾ ദേഹം, പണം, ആൾ ഇവകൾകൊണ്ടു സഹായിച്ചും മേലേമേലെയുള്ളവർ

താഴെത്താഴെയുള്ളവരുടെ നന്മയ്ക്കായി സകല ആചാരങ്ങളും അനുഭവിപ്പും സ്ഥാനമാനങ്ങളും കല്പിച്ചുകൊടുത്തും വന്നു. ഇതു രാജാക്കന്മാൎക്കു് ആദ്യം ഗുണമായിത്തന്നെ തീൎന്നിരുന്നു. സദാ യുദ്ധമുണ്ടായിരുന്ന ആ കാലത്തു രാജാവു തന്നെ സൈന്യം മുതലായവ ശേഖരിക്കണമെങ്കിൽ വളരെ പ്രയാസമായിരുന്നു. ഇങ്ങിനെയുള്ള ചട്ടവും യൂറോപ്പിൽ പല ദിക്കിലും ബൎമ്മ, ജപ്പാൻ മുതലായ ദിക്കുകളിലും ആഫ്രിക്കായിൽ കാൺഗോ, അംഗോള, മുതലായ ദിക്കുകളിലും ഈ രാജ്യത്തും കാണുമാറുണ്ടു്. ഇതും പരിഷ്കാരം വൎദ്ധിച്ചു വരുമ്പോൾ എല്ലാ രാജ്യക്കാരുടെ ഇടയിലും സ്വാഭാവികമായി ഉണ്ടായി വരുന്ന ഒരു ചട്ടമാണെന്നാണു് ഓൎമ്മ വെയ്ക്കേണ്ടതു്.

ആ കാലത്തു ഭൂസ്വത്തു വളരെ കാൎയ്യമാക്കി വിചാരിച്ചു വന്നിരുന്നതിനാൽ അധികം ഭൂമിയുള്ളവൻ വലിയ പ്രമാണിയായിരുന്നു. മേൽ വിവരിച്ച ചട്ടത്തിൽനിന്നു കാലംകൊണ്ടുണ്ടായ അനുഭവം എല്ലാവൎക്കും സംഘത്തിൽ ഒരുപോലെ അധികാരങ്ങൾ ഉണ്ടായിരുന്നതു് ഇല്ലാതായതും, ഭൂമി ഓരോ പ്രവൃത്തികൾക്കു പ്രതിഫലമായി കാരണവന്മാൎക്കു കൊടുത്തതാണെന്നുള്ള വിചാരം നാട്ടുകാരുടെ ഇടയിൽ ഉണ്ടാവാൻ സംഗതി വന്നതും ആകുന്നു. ഒരു പ്രഭുവിന്റെ കീഴിൽ ആരെല്ലാം ഭൂമി അനുഭവിക്കുന്നുവോ അവരെയെല്ലാം ആയാൾ രക്ഷിച്ചു ഒരുപോലെ വിചാരിച്ചു വന്നതിനാൽ അവരെല്ലാം വളരെ യോജിപ്പോടും സ്നേഹത്തോടും നിന്നിരുന്നു. ഇവൎക്കു് എല്ലാവൎക്കും തമ്മിൽ സ്നേഹമുണ്ടാവാൻ ഗോത്രം ഒന്നാവേണമെന്നു സിദ്ധാന്തം ഇല്ലാതായി. ക്രമത്തിൽ ഭൂമിബന്ധം മാത്രം സ്നേഹത്തിനു കാരണമായി വന്നു.

എന്നാൽ ആദിയിൽതന്നെ ഭൂമി ശാശ്വതമായി കാരണവന്മാൎക്കു കൊടുത്തു എന്നു വിചാരിപ്പാൻ പാടില്ലെന്നും, ആദ്യം അവരെ രാജാവിന്റെ ബോദ്ധ്യംപോലെ കൊടുത്തും

കഴിപ്പിച്ചും വന്നിരുന്നു എന്നും, രാജാ തറവാട്ടിലേയ്ക്കു കാലംകൊണ്ടു അവ സ്ഥിരമായി സിദ്ധിച്ചതാണെന്നും, അതല്ലാം യോദ്ധാക്കളായ അന്നത്തെ കാലത്തെ ആളുകൾക്കു എത്രയോ അസ്ഥിരമായ കനാമത്തെ മാതിരി കല്പനം സിദ്ധിപ്പാൻ സംഗതിയില്ലെന്നും, അതിനാൽ ആദ്യം തന്നെ ശാശ്വതമായി കൊടുത്തിരുന്നുവെന്നും ഒരഭിപ്രായമുള്ളതിൽ ഒന്നാമതായി വിവരിച്ച മാതിരിയാണ്, ഈ മാതിരി കല്പനം ഉണ്ടായി വന്നതെന്നാണ് എന്റെ പക്ഷം. യൂറോപ്പിൽ ഈ മാതിരി രാജ്യഭരണവും വസ്തുഭരണവും പതിനൊന്നാം നൂറ്റാണ്ടിലാണ് തുടങ്ങിയത് എന്നാണ് കാണുന്നത്.

ഈ ചട്ടത്തിൽ പ്രഭുക്കന്മാർ തങ്ങളുടെ രാജാവിനു കീഴടങ്ങി നില്ക്കണമെന്നു നിശ്ചയപ്പെടുത്തിട്ടുണ്ടെങ്കിലും ഇടപ്രഭുക്കന്മാർ, നാടുവാഴികൾ, മുതലായവർ തങ്ങളുടെ നേരെ മേലെയുള്ളവർക്കു ഒതുങ്ങി നില്ക്കണമെന്നല്ലാതെ എല്ലാവരും ഒരുപോലെ രാജാവിന് നേരെ സംബന്ധമായിട്ടുകൂടി നില്ക്കണമെന്നു കാണുന്നില്ല. അതുകൊണ്ട് ഒരു രാജ്യത്തിലുള്ള എല്ലാ പ്രഭുക്കന്മാരും അവിടത്തെ രാജാവിന് ഒതുങ്ങി നില്ക്കുന്നപക്ഷം ആ രാജാവിനു വളരെ ബലമുണ്ടെങ്കിലും നാലോ അഞ്ചോ പ്രഭുക്കൾ വിപരീതമായാൽ ആ രാജാവിന്റെ ശക്തി ക്ഷയിച്ചു പോകുന്നതാണ്.

ഇങ്ങിനെയുള്ള പ്രവൃത്തികളാൽ പ്രഭുക്കന്മാർ രാജാക്കന്മാരെ ക്ഷീണിപ്പിച്ചും അവരുടെ ശക്തിയെ വർദ്ധിപ്പിച്ചും, കോട്ടകൾ കെട്ടിച്ചു സൈന്യം ശേഖരിച്ചും, സഭകൾകൂടി തമ്മിൽ തമ്മിൽ മത്സരിച്ചും, തങ്ങൾ പ്രത്യേകം നാണ്യം അച്ചടിച്ചും, സ്വകാര്യമായ നിയമങ്ങൾ ഉണ്ടാക്കിയും ശ്രേഷ്ഠന്മാരായി അവനവന്റെ കീഴിൽ രാജാവായി പാർത്തുതുടങ്ങി. ഇങ്ങിനെ രാജാക്കന്മാരും പ്രഭുക്കന്മാരും തമ്മിൽ ശണ്ഠ തുടങ്ങി.

അപ്പോഴെക്ക നാട്ടുകാരുടെ ഇടയിൽ കൃഷി, കച്ചവടം മുതലായ വ്യാപാരങ്ങൾ ചെയ്ത് അനവധി ധനികന്മാരുണ്ടായി. രാജാക്കന്മാരും ഇവരും തമ്മിൽ യോജിച്ച് ഒരുവിധത്തിൽ പ്രഭുക്കന്മാരുടെ ശക്തിയെ നശിപ്പിച്ചു. യൂറോപ്പിൽ കഴിഞ്ഞ അവസ്ഥ ഇങ്ങിനെയാണ്. പതിമൂന്നാം നൂററാണ്ടിൽ ഈ ഒരെ സമ്പ്രദായം ഇല്ലാതായിത്തുടങ്ങി. പതിനഞ്ചിന്റെ അവസാനമായപ്പോഴെക്ക് ഇതിന്റെ ലക്ഷണങ്ങൾ കൂടി തീരെ മാഞ്ഞുതുടങ്ങി. ഈ സമ്പ്രദായമുണ്ടായിരുന്ന ദിക്കിലെല്ലാം ഭൂമിസ്വത്തിന്മേൽ അവകാശമുള്ളവൎക്ക സകല അധികാരങ്ങളും ഉണ്ടായിരുന്നുള്ളു. ബിലാത്തിയിൽ ഇപ്പോഴും ഭൂമിയിന്മേലുള്ള ജന്മാവകാശം ഏകദേശം നമ്മുടെ മലയാളത്തിലെപ്പോലെ തന്നെയാണ്. എന്നാൽ ഈ ചട്ടത്തിൽനിന്ന് ഈ ഇൻഡ്യാരാജ്യത്തേക്ക് കുറെ മാറിയിടത്തോളമുള്ള ഭേദഗതിയെ പറയാം. മഹമ്മദുകാരുടെ ഗവൎമ്മെണ്ടിനു മുമ്പായി ഈ രാജ്യത്തും ഏതാണ്ടിതുമാതിരി ഒരു ഭരണം നടപ്പുണ്ടായിരുന്നു എങ്കിലും ആ കാലത്ത് ഭൂമി മുഴുവൻ ഗവൎമ്മെണ്ടിന്റെയാണെന്നായിരുന്നു വിചാരിച്ചുവന്നത്. മഹമ്മദുകാർ നാട്ടുരാജാക്കന്മാരെ യുദ്ധത്തിൽ തോല്പിച്ചാണ് രാജ്യം കൈവശപ്പെടുത്തിയിരിക്കുന്നത് എന്നും അതിനാൽ ഭൂമിയിന്മേൽ ഉടമസ്ഥന്മാൎക്കുണ്ടായിരുന്ന സകല അവകാശങ്ങളും മഹമ്മദുരാജാക്കന്മാൎക്ക സിദ്ധിച്ചിരുന്നു എന്നും മററും ആയിരുന്നു അവരുടെ വാദം. നാട്ടുകാരുടെ നില വെറും പാട്ടക്കാരുടേതുപോലെയായിരുന്നു. മലയാളത്തിൽ ഇവരുടെ രാജ്യമൊന്നും അധികം കാലത്തോളം ഉണ്ടാവാൻ ഇടവരാത്തതിനാലാണ് ജന്മമുറ ഇളകാതെ നിന്നുപോന്നത്. ബ്രിട്ടീഷുഗവൎമ്മെൻറു മഹമ്മദുകാരുടെ ദൃഷ്ടാന്തം നോക്കിയാണ് ഇവിടെ രാജ്യം ഭരിപ്പാൻ തുടങ്ങിയത്. അതുകൊണ്ട് അവരുടെ പ്രവൃത്തിയെല്ലാം ഭൂമി ഗവൎമ്മെന്റിന്റെ ജന്മമാണെന്നുള്ള നിശ്ചയത്തിന്മേൽ ആയി. ഒന്നാമതായി വിവരിച്ച ഗ്രാ

മസംഘക്കാരുടെ നിലയിലോ അതോ ഞങ്ങാളു വിവരിച്ച നിലയിലോ എങ്ങിനെയാണ് ഭൂമിസ്വത്തിന്റെ സൂക്ഷ്മമായ സ്ഥിതി എന്ന് അറിയുവാൻ അന്ന് അവർ ബുദ്ധിമുട്ടിയില്ല. ഇതിന്റെ പരമാർത്ഥം പിന്നെ അവർക്ക് മനസ്സിലായി എങ്കിലും അതിനാൽ യാതൊരു ദൂഷണവും ഉണ്ടായില്ല. എങ്കിലും ഏകദേശം യൂറോപ്പിലെ മാതിരി ജന്മികളും അതുകാരണം ദാരിദ്ര്യവും നമ്മുടെ നാട്ടിൽ ഉണ്ടായിയെന്നുള്ളതു പ്രത്യക്ഷമായി കാണാവുന്ന ഒരു അവസ്ഥയാണ്.

യൂറോപ്പിലെ രാജാക്കന്മാരെപ്പോലെ ആയിരുന്നു നമ്മുടെ പൊന്നുതമ്പുരാക്കന്മാരെന്നും, അവിടെയും ഇവിടെയും ഉണ്ടായിരുന്ന പ്രഭുക്കന്മാരുടെ നില ഒന്നുതന്നെ ആയിരുന്നുവെന്നും ഉള്ളതു പതിനായിരത്തിൽ നായര്, അയ്യായിരത്തിൽ പ്രഭു, കർത്താവ് മുതലായ സ്ഥാനികളുടെ പേരുകളുടെ അർത്ഥവും ഇപ്പോഴും നമ്മുടെ തമ്പുരാക്കന്മാരുടെ സ്ഥാനാരോഹണം മുതലായ അടിയന്തിരങ്ങൾക്ക് ഇവർ അന്നുള്ള മര്യാദപ്രകാരം വന്ന് തങ്ങളുടെ ആദരവു കാണിക്കുന്ന സമ്പ്രദായവും നോക്കിയാൽ അറിയാവുന്നതാണ്. ഇതിനെപ്പറ്റി കേരളപ്പഴമയിൽ പലേടങ്ങളിൽ പ്രസ്താവിച്ചിട്ടുമുണ്ട്.

ഇങ്ങിനെയാണ് ഭൂമിയിന്മേലുള്ള അവകാശക്രമം ഇപ്പോഴത്തെ നിലയിൽ എത്തിയത്.

ഭൂമി ആദ്യം ഏതു നിലയിൽ കിടന്നിരുന്നു എന്നും, അന്നത്തെ ഉടമകൾ ഏതു തരക്കാരായിരുന്നു എന്നും, എങ്ങിനെ അവർ ഭൂമി ഉപയോഗപ്പെടുത്തി എന്നും, അതിനു കാരണങ്ങൾ എന്തെല്ലാമായിരിക്കാമെന്നും, ഭൂമിസ്വത്തിന്റെ ഉത്ഭവം എവിടെയാണെന്നും, കൂട്ടുസ്വത്ത് ഏതുപ്രകാരം സ്വകാര്യസ്വത്തായി വന്നു എന്നും, ഗ്രാമസംഘങ്ങളുടെ മാതിരി ഇന്നതാണെന്നും, ഇപ്പോഴത്തെ കരമൊ അവകാശക്രമങ്ങളുടെ ആസ്പദം ഇന്നതാണെന്നും മറ്റും സംക്ഷിപ്തമായി ഇ

ല്പ്പോലെ ഞാൻ പ്രസ്താവിച്ചുവല്ലോ. ഇതുപോലത്തെ നവകാലക്രമങ്ങളും നടപ്പുകളും എല്ലാവർക്കും ഏറെക്കുറെ നിശ്ചയമുണ്ടാവാൻ സംഗതിയുള്ളതിനാൽ അവയെപ്പററി ഇവിടെ അധികം വിവരിക്കുന്നില്ല.

## കച്ചവടം.

ധനശാസ്ത്രത്തിന്റെ പ്രധാനാംശങ്ങളായ ധനോല്പാദനവിനിമയവ്യയങ്ങളെക്കുറിച്ചു സംക്ഷേപമായി ഇതിനു മുമ്പു പ്രസ്താവിച്ചു കഴിഞ്ഞുവല്ലോ. ഈ ശാസ്ത്രത്തിൽ ഉൾപ്പെടേണ്ടവയായി വേറെ ചില സംഗതികൾ കൂടിയുണ്ട്. അവ അന്യരാജ്യക്കാരോടുകൂടിയുള്ള ക്രയവിക്രയവും രാജാവ് കച്ചവടക്കാർ മുതലായവരുടെ നാണ്യവും നികുതി പിരിക്കുന്നതിന്റേയും ചിലവു ചെയ്യുന്നതിന്റേയും ക്രമങ്ങളും ആകുന്നു. ഇതുകൾ സൂക്ഷ്മത്തിൽ ധനവിനിമയഘട്ടത്തിൽ വരേണ്ടതാണ്. എന്നാൽ അങ്ങിനെ ചെയ്യുന്നതുകൊണ്ട് ആ ഘട്ടത്തിന് അധിക വിസ്താരവും അതിനാൽ വായനക്കാർക്ക് മുഷിച്ചലും വരുമെന്നു ശങ്കിച്ച് ആ സംഗതികളെ ധനശാസ്ത്രത്തിന്റെ ഒരു അനുബന്ധമായി ചേർക്കുന്നു. അതിൽ ആദ്യത്തെ സംഗതിയെ കുറിച്ചാണ് ഇവിടെ പ്രസ്താവിക്കുന്നത്.

കച്ചവടം സ്വദേശീയമെന്നും, വിദേശീയമെന്നും രണ്ടു പ്രകാരത്തിലുണ്ട്. ഒരു രാജ്യത്തിലുണ്ടാകുന്ന പദാർത്ഥങ്ങളെ അവിടെയുള്ളവർ തമ്മിൽതന്നെ ക്രയവിക്രയം ചെയ്യുന്നതു സ്വദേശീയ വാണിജ്യവും മററു രാജ്യക്കാരുമായി ചെയ്യുന്നതു വിദേശീയ വാണിജ്യവും ആകുന്നു. ഇതിൽ സ്വദേശീയ വാണിജ്യത്തെക്കുറിച്ചു ധനവിനിമയഘട്ടത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. വിദേശീയവാണിജ്യം രണ്ടു സമ്പ്രദായത്തിലാണ് ഇ

പ്പോൾ നടന്നുവരുന്നത്. ചില രാജ്യങ്ങളിൽനിന്നു കൊണ്ടുവരുന്ന ചരക്കുകൾക്കു ചുങ്കമുണ്ട്. മററു രാജ്യങ്ങളിൽ അതില്ല. ഈ ചുങ്കം പിരിക്കുന്നതിന്റെ ഒരുദ്ദേശം സർക്കാരിലേക്കുള്ള മുതലെടുപ്പാണെങ്കിലും പ്രധാനമായ ഉദ്ദേശം ആ രാജ്യത്തിലുള്ള മുതലാളന്മാരെയും വേലക്കാരെയും സഹായിക്കുകയാകുന്നു. ഒരു രാജ്യത്ത് ഒരു സാധനമുണ്ടാക്കുന്നതിനു സൗകര്യം അധികമുണ്ടെങ്കിൽ ആ രാജ്യക്കാർക്ക് അതിനു സൗകര്യം കുറവായ രാജ്യത്തുണ്ടാക്കുന്നതിനേക്കാൾ ചുരുങ്ങിയ വിലക്കു വില്ക്കാവുന്നതാണ്. അങ്ങിനെയാകുമ്പോൾ ആ മററുരാജ്യങ്ങളിൽ ആ സാധനമുണ്ടാക്കുന്നതിൽ ഏർപ്പെട്ടിരിക്കുന്ന മുതലാളന്മാർക്കും വേലക്കാർക്കും നഷ്ടത്തിന് ഇടയുണ്ടാകും. അതിനെ പ്രതികരിപ്പാനാണ് ഈ ചുങ്കം ഏർപ്പെടുത്തിയിരിക്കുന്നത്. ആ ചുങ്കത്തോടുകൂടുമ്പോൾ എല്ലാ രാജ്യക്കാരുണ്ടാക്കുന്നതിന്റെയും വില ഏറെക്കുറെ ശരിയാകും. ഈ പറഞ്ഞത് വിശദമാകുന്നതിന് ഒരുദാഹരണം പറയാം: ബ്രിട്ടീഷ് മലയാളത്തിൽ ജനങ്ങളുടെ ഉത്സാഹംകൊണ്ടോ, സാമർത്ഥ്യംകൊണ്ടോ, മണ്ണിന്റെ ഗുണംകൊണ്ടോ കൊച്ചിയിൽ ഉണ്ടാവുന്നതിലധികം കുരുമുളകുണ്ടാകുന്നുണ്ട്. അതുകൊണ്ട് അവിടെ കുരുമുളകിന്റെ വില കൊച്ചിയിലുണ്ടാവുന്നതിനേക്കാൾ കുറവായിരിക്കണം. അതു യാതൊരു പ്രതിബന്ധവും കൂടാതെ കൊച്ചിക്കു കൊണ്ടുവരാമെങ്കിൽ കൊച്ചിയിൽ കുരുമുളക് കൃഷിചെയ്യുന്നവർക്കു ദോഷമായിത്തീരും. മലയാളത്തിൽനിന്നു കൊണ്ടുവരുന്നതിനെ ഇവിടെ പറക്ക് അഞ്ചുറുപ്പികയായി വിററാൽ മുതലാകുമെന്നും ഇവിടെ ഉണ്ടാകുന്നത് ആറുറുപ്പികയായി വിററാലെ മുതലാവു എന്നും ഇരിക്കട്ടെ. അഞ്ചുറുപ്പികക്കു കിട്ടുമ്പോൾ സ്വദേശികളാരും കൊണ്ട് ആറുറുപ്പിക കൊടുത്തു വാങ്ങുവാൻ ജനങ്ങൾ ഉണ്ടാകുമെന്നു തോന്നുന്നില്ല. അപ്പോൾ ഇവിടെ ഉണ്ടാകുന്നതിനോടും അഞ്ചുറുപ്പികക്കു വില്ക്കേണ്ടി വരികയും അതിനാൽ ന

ഷ്ടത്തിന്നിടയാകയും ചെയ്യുന്നു. ഇങ്ങിനെ ഇരിക്കുമ്പോൾ മലയാളത്തിൽനിന്നും വരുന്ന മുളകിന്നു കൊച്ചിസർക്കാരിൽനിന്നു പാസ്സ് എടുപ്പിക്കുവിധം ചുങ്കം നിശ്ചയിച്ചാൽ ഇവിടത്തെ മുളകുകൃഷിക്കാർക്ക് ഒരു രക്ഷയായല്ലോ. ഇങ്ങിനെ അതാതു രാജ്യത്തുള്ള വ്യവസായികളെ സഹായിക്കുന്നതിന്നു സർക്കാരിൽനിന്നും ചുങ്കം പിരിച്ചുവരുന്ന കച്ചവടത്തിന്നു രക്ഷിതവാണിജ്യമെന്നും മറ്റതിന്ന് അരക്ഷിതവാണിജ്യമെന്നും പേരാകുന്നു.

രക്ഷിതവാണിജ്യം ഉപയുക്തസാധനങ്ങളുടെ ഉൽപാദകന്മാർക്കു ഗുണകരമാണെങ്കിലും ജനസമുദായത്തിന്നു ദോഷകരമായിട്ടുള്ളതാണ്. കുരുമുളകിന്നു കൊച്ചിരാജ്യത്തു ചുങ്കം നിശ്ചയിക്കുന്നതുകൊണ്ട് അവിടെയുള്ള കുരുമുളകുകൃഷിക്കാർക്കു ഗുണമുണ്ടാകുമെന്നു വിശ്വാസംതന്നെ. എന്നാൽ അവിടെ കുരുമുളകിന്ന് ആവശ്യമുള്ളവർക്കെല്ലാം കുറച്ചുജനങ്ങളുടെ ആദായത്തിന്നുവേണ്ടി പാസ്സ് എടുപ്പിക്കുവിധം വെറുതെ അധികച്ചിലവു ചെയ്യേണ്ടതാണല്ലോ. അതുപോലെതന്നെ അന്യരാജ്യത്തുനിന്നു വരുന്ന എല്ലാ സാമാനങ്ങൾക്കും ചുങ്കം നിശ്ചയിച്ചാൽ സാധാരണജനങ്ങൾക്കു ദിവസവൃത്തിക്കു ചിലവുകൂടിവരുന്നതാണ്. എന്നാൽ ഉല്പാദകന്മാർക്കുള്ള ദോഷം താൽക്കാലികവും സ്ഥായിയായിനില്ക്കാത്തതുമാകുന്നു. കുരുമുളകുകൃഷിക്കാർ അവരുടെ പരിശ്രമം ആദായമില്ലാത്തതാണെന്നു കാണുമ്പോൾ അതിൽനിന്നു പിൻവാങ്ങി ആദായമുള്ള പരിശ്രമത്തിൽ പ്രവേശിക്കുമെന്ന് നിശ്ചയമല്ലേ? ഒരു പരിശ്രമം സ്വതെ ആദായമുള്ളതാകേണമെങ്കിൽ അതിന്ന് ആ ദിക്കിൽ പ്രത്യേകസൗകര്യമുണ്ടായിരിക്കണം. അങ്ങിനെയാകുമ്പോൾ ഓരോരാജ്യത്തുള്ള ജനങ്ങൾ അതാതുരാജ്യത്തെ ഉല്പാദനത്തിന് എല്ലാംകൊണ്ടും സൗകര്യമുള്ള പരിശ്രമങ്ങളെ മാത്രമുണ്ടാക്കും. അപ്പോൾ എല്ലാരാജ്യങ്ങളിലുമുള്ള ജനങ്ങൾക്ക് ഒരുപോലെ ഗുണം സിദ്ധിക്കുന്നതാണ്. പ്രയത്നവിഭജനം ധനോല്പാദനത്തിന് ഒരു പ്രധാനകാരണമാ

ണെന്ന് ഇതിനുമുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. അരക്ഷിതവാണിജ്യം ഈ പ്രയത്നവിഭജനത്തെ ഉണ്ടാക്കുന്നതാണ്. ഒരു കസാലപണിയുമ്പോൾ കടച്ചിൽപണി, ചെത്തുപണി, ചൂലിടുക, മുതലായതിൽ ഓരോന്നിന് പ്രത്യേകവാസനയും പരിചയവും ഉള്ളവർ അതാതു പണിചെയ്യുന്നതായാൽ ആ കസാല ഉണ്ടാക്കുന്നതിന് വളരെ സൌകര്യവും വേഗവും ഉണ്ടാകുന്നതുപോലെയും, കൃഷിക്കാർ മറ്റൊരുപണിക്കു പോകാതെ കൃഷിപ്പണിയിൽതന്നെ പരിശ്രമിക്കുകയും ചക്കാന്മാർ എണ്ണയാട്ടുന്നതിൽ മാത്രം ശ്രദ്ധവെയ്ക്കുകയും നെയ്ത്തുകാർ അവരുടെ വേലയിൽതന്നെ മനസ്സുവെയ്ക്കുകയും മററും ചെയ്താൽ അതാതുവേല സുകരവും ഫലവത്തുമായി തീരുന്നതുപോലെയും ഓരോരാജ്യങ്ങളിലുള്ളവർ അതാതു രാജ്യത്തു ഉല്പാദനസൌകര്യമുള്ള പദാർത്ഥങ്ങളെമാത്രം ഉണ്ടാക്കുന്നതിൽ പ്രവശിച്ചാൽ ഭൂമിയിൽ എല്ലാം അധികമായ ധനോല്പാദനത്തിനും ജനസമുദായത്തിന്റെ ക്ഷേമത്തിനും കാരണമാകുന്നതാണ്. അതുകൊണ്ട് എല്ലാരാജ്യങ്ങളിലും കച്ചവടത്തിന് ചുങ്കം മുതലായ ബാധകൾ ഇല്ലാതാക്കുന്നതിനാൽ ഭൂമിയിൽ ധനോല്പാദനവും എല്ലാനാട്ടുകാർക്കും ജീവനസൌകര്യവും വർദ്ധിക്കുന്നതാണ്. എന്നിരിക്കെ താല്ക്കാലികമായി ഓരോവകക്കുണ്ടാകുന്ന ദോഷങ്ങളെ നിസ്സാരങ്ങളായിട്ടല്ലേ ഗണിക്കേണ്ടത്?

കച്ചവടം ഒരുരാജ്യത്തിന്റെ അഭിവൃദ്ധിക്കുള്ള പ്രധാനകാരണങ്ങളിൽ ഒന്നാകുന്നു. കച്ചവടംകൊണ്ടു അന്യരാജ്യങ്ങളിൽ മാത്രമുണ്ടാകുന്നതും നമുക്കു ആവശ്യമുള്ളതുമായ സാധനങ്ങളെ ധാരാളമായി നമുക്കുകിട്ടുന്നതാണെന്നുള്ള ഒരു പ്രയോജനത്തെ മാത്രമെ സാധാരണ ജനങ്ങൾ ധരിച്ചിട്ടുള്ളൂ. എന്നാൽ അതിനു ഇതിൽ വലുതായ അനേകഗുണങ്ങൾ ഉണ്ട്. അവയിൽ ഈ ശാസ്ത്രത്തിൽ പ്രധാനമായി പറയേണ്ടതു കച്ചവടത്തിന്റെ ധനോല്പാദകശക്തിയാകുന്നു. ചുങ്കം

മുതലായ ബാധകൾ കൂടാതെ പലരാജ്യക്കാർ തമ്മിൽ ക്രയവിക്രയം നടത്തുന്നതായാൽ ഓരോരാജ്യങ്ങളിൽ ഉല്പാദനത്തിന്നു പ്രത്യേകസൌകൎയ്യമുള്ള സാധനങ്ങളെ മാത്രമെ ഉണ്ടാക്കയുള്ളു. അങ്ങിനെയാകുമ്പോൾ എല്ലാ ഉപയുക്തസാധനങ്ങളുടേയും ഉല്പാദനം വൎദ്ധിച്ചുവരികയും ഉല്പാദനവ്യയം കുറഞ്ഞുവരികയും അതുനിമിത്തം ലോകത്തിലുള്ള ധനം അധികമായി വരികയും ചെയ്യുന്നതാണല്ലോ. ഇതുകൂടാതെ കച്ചവടവഴിക്കു പല രാജാക്കന്മാർ തമ്മിലുണ്ടാകുന്ന സംസൎഗ്ഗങ്ങൾകൊണ്ടു അവർ തമ്മിൽ ഐകമത്യവും പലപ്രകാരത്തിലുള്ള പരിഷ്കാരവും വൎദ്ധിക്കുകയും കലഹങ്ങളും മററും കുറയുകയും ചെയ്യുന്നതാണ്. ഈ സംഗതികളെക്കുറിച്ച് ഈ പ്രകൃതത്തിൽ അത്ര വിസ്തരിക്കേണമെന്നില്ല.

വിദേശവാണിജ്യം ഇരുകക്ഷികൾക്കും ഗുണകരമാവേണമെങ്കിൽ കയറ്റം ചെയ്യുന്ന സാധനങ്ങളുടെ വിലയുടെ താരതമ്യം രണ്ടു രാജ്യത്തിലും ഒരുപോലെ ആയിരിക്കരുത്. മലയാളത്തിലും കോയമ്പത്തൂരും ഒരുപറ കുരുമുളകിന്റെ വില ആറുപറ തോരപ്പരിപ്പാണെങ്കിൽ കോയമ്പത്തൂരിൽനിന്നു ഇവിടേക്കു തോരപ്പരിപ്പു കൊണ്ടുവരികയും ഇവിടുന്ന് അങ്ങോട്ട് കുരുമുളകുകൊണ്ടുപോകയും ചെയ്യുന്നതുകൊണ്ടു ഇരുകക്ഷികൾക്കും ലാഭമുണ്ടാകുന്നതല്ല. ഒരുപറ മുളകിന്റെ വില ഇവിടെ ആറുപറപരിപ്പും കോയമ്പത്തൂർ എട്ടുപറപരിപ്പുമാണെങ്കിൽ കോയമ്പത്തൂരുകാർ ആറുപ്പറപരിപ്പു മലയാളത്തിൽ കൊണ്ടുവന്നുകൊടുത്തു ഒരുപറ കുരുമുളകു വാങ്ങിയാലും തരക്കേടില്ല. ആറുപ്പറപ്പരിപ്പു ഇവിടെകൊണ്ടുവരുന്നതിന്നും ഒരുപറ കുരുമുളകുകൊണ്ടുപോകുന്നതിന്നുമുള്ള കൂലി ഒരുപറ പരിപ്പിന്റെ വിലയാണെങ്കിൽ ഈ കയറ്റംകൊണ്ടു രണ്ടുകക്ഷികൾക്കും അരപ്പറപ്പരിപ്പിന്റെ വിലയോളമുള്ള ലാഭമുണ്ടാകുന്നതാണ്.

വിലയിൽ വ്യത്യാസമുണ്ടാകുവാനുള്ള കാരണം കുരുമുളകുകൃഷിക്കു മലയാളത്തിലും പരിപ്പുകൃഷിയ്ക്കു കോയമ്പത്തൂരുമുള്ള

പ്രത്യേകസൌകൎയ്യമാകുന്നു. കോയമ്പത്തൂക്കാർ ഒരുപറ മുളകിന്നു ആറരപ്പറപ്പരിപ്പുകൊടുപ്പാൻ തയ്യാറാണെന്നു കാണുമ്പോൾ മലയാളത്തിലെ പരിപ്പുകൃഷിക്കാർ അതു വെടിഞ്ഞു കുരുമുളകു ഉണ്ടാക്കുവാൻ തുടങ്ങും. അതുപോലെതന്നെ ഏഴരപ്പറ പരിപ്പിന്നു ഒരു പറ കുരുമുളകു കിട്ടിത്തുടങ്ങുമ്പോൾ കോയമ്പത്തൂരും മുളകുകൃഷിക്കാർ അതു വെടിഞ്ഞു പരിപ്പുകൃഷിക്കു ഉത്സാഹിച്ചുതുടങ്ങും. ഇതിൽ ഓരോന്നിന് ഓരോ രാജ്യത്തിൽ സൌകൎയ്യമധികമുള്ളതിനാൽ പരിപ്പും മുളകും രണ്ടു രാജ്യത്തും കൂടി ഉണ്ടാകുന്നതിനധികം ഉണ്ടായിത്തുടങ്ങുന്നതാണല്ലോ.

ലാഭമില്ലാതെ ആരും കച്ചവടത്തിൽ പ്രവേശിക്കയില്ലെന്നു മേല്പറഞ്ഞതുകൊണ്ടു സ്പഷ്ടമാകുന്നുണ്ട്. എന്നാൽ ഈ ലാഭം എത്രത്തോളമുണ്ടാകുമെന്ന് ആലോചിപ്പാനുള്ളതാണ്. പാണ്ടിയിൽനിന്ന് ആദ്യം ഈ ദിക്കുകളിൽ പാവുകൊണ്ടുവന്നപ്പോഴത്തെപ്പോലെ ആദ്യമായി പുതുചരക്കുകൾ കൊണ്ടുവരുന്നവൎക്ക് അധികലാഭമുണ്ടാകുന്നതാണ്. എന്നാൽ അതിന്റെ ലാഭം കാണുമ്പോൾ വളരെ ആളുകൾ ആ ചരക്കുകൊണ്ടുവരാൻ തുടങ്ങും. ഉൽപാദനം അധികമാകുമ്പോൾ വില കുറഞ്ഞുവരുമെന്നു മുൻപെ ഒരിക്കൽ പറഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ ആ ചരക്കു കൊണ്ടുവരുന്നതിനാലുള്ള ലാഭം കുറഞ്ഞുതുടങ്ങും. ഇവിടെ ആവശ്യമുള്ളതിലധികം ആ ചരക്കു കൊണ്ടുവന്നാൽ അശേഷം ലാഭമില്ലാതെ ആകുന്നതുകൊണ്ടു വരവിന്നു ഒരു അതിരില്ലാതെ വരാൻ പാടില്ല. എത്രത്തോളം ചുരുങ്ങിയ ലാഭംകൊണ്ടു തൃപ്തിപ്പെടാമോ ആ ലാഭമാകുന്നു വരവിന്റെ അതിര്. ആ ലാഭമെന്തായിരിക്കും? അതു കച്ചവടത്തിൽ ഇറക്കിയിരിക്കുന്ന ധനം ഉറപ്പുവാങ്ങി പലിശക്കു കൊടുത്താൽ കിട്ടുന്ന ആദായത്തിൽ കുറയാൻ പാടില്ലല്ലോ. പിന്നെ പലിശയ്ക്കു കൊടുത്തിരിക്കുന്ന പണത്തിന്നു ഉറപ്പ് അധികമുള്ളതിൽ കച്ചവടത്തിലെ നഷ്ടസംഭാവ്യത്വ

ടെ അവസ്ഥയ്ക്കു തക്കതായി ഒരു പ്രതിഫലവും ഉണ്ടായിരിക്കണം. ഇതു രണ്ടും ചരക്കുകൾ കൊണ്ടുപോകുന്നതിനാലുള്ള കൂലിയുമാണ് കച്ചവടക്കാരുടെ ലാഭത്തിന്റെ അതിര്. അതിലധികമായി എത്രയെങ്കിലും കിട്ടിക്കോട്ടെ. അതിൽ കുറഞ്ഞാൽ കച്ചവടം നടക്കുന്നതല്ല.

ഈ രാജ്യത്തുനിന്നു പുറത്തേക്കു പോകുന്ന ചരക്കുകളുടേയും ഇവിടേയ്ക്കു വരുന്ന ചരക്കുകളുടേയും വില ശരിയായിരിക്കും. ചില കാലങ്ങളിൽ ഒന്ന് അധികമായി എന്നു വരാം, എന്നാൽ ക്രമേണ രണ്ടും ശരിയായി വരുന്നതാണ്. കൊച്ചിയും തിരുവിതാംകൂറും തമ്മിൽ കച്ചവടം നടക്കുന്നുണ്ടെന്നും ഈ രാജ്യങ്ങൾക്കു മറ്റു യാതൊരു രാജ്യവുമായി കച്ചവടമില്ലെന്നും ഇരിക്കട്ടെ. എന്നാൽ കൊച്ചിയിൽനിന്നു തിരുവിതാംകൂറിലേക്കു പോകുന്നതിനേക്കാൾ അധികം ചരക്കു തിരുവിതാംകൂറിൽ നിന്നു കൊച്ചിയിലേക്കു ചില കാലങ്ങളിൽ വരവാകാം. അങ്ങിനെ വരുമ്പോൾ ചരക്കു കൈമാറ്റം കഴിച്ചു ബാക്കിയുള്ളതിന്റെ വില നാണ്യമായിത്തന്നെ കൊച്ചിയിൽനിന്നും തിരുവിതാംകൂറിലേക്കു പോകും. അപ്പോൾ നാണ്യം തിരുവിതാംകൂറിൽ വർദ്ധിക്കുകയും കൊച്ചിയിൽ നാണ്യം കുറയുകയും ചെയ്യും. മറ്റു സാധനങ്ങളെപ്പോലെ നാണ്യവും വർദ്ധിക്കുന്തോറും വില കുറയുകയും കുറയുന്തോറും വില വർദ്ധിക്കുകയും ചെയ്യും. നാണ്യത്തിന്റെ വില കുറഞ്ഞുവരുമ്പോൾ തിരുവിതാംകൂറിൽ ഒരു ഉറുപ്പികയ്ക്കു കിട്ടിയിരുന്ന പദാർത്ഥത്തിനു ഒന്നര ഉറുപ്പികയോ മറ്റോ കൊടുക്കേണ്ടിവരും. കൊച്ചിയിൽ നേരെ മറിച്ചും വരും. അപ്പോൾ തിരുവിതാംകൂറിൽ നിന്നും സാധനങ്ങളെ കൊച്ചിക്കു കൊണ്ടുവരുന്നതു നഷ്ടമായും കൊച്ചിയിൽനിന്ന് അങ്ങോട്ടു കൊണ്ടുപോകുന്നത് അതിലാഭമായും തീരുകയും അതിനാൽ കൊച്ചിയിൽനിന്നു ചരക്കുകളുടെ പോക്കു കൂടുകയും തിരുവിതാംകൂറിൽനിന്നു വരവു ചുരുങ്ങുകയും ചെയ്യും. അങ്ങിനെ

പോരക്ഷപരവൃകൾ ശരിയായിത്തീരും. നമ്മുടെ രാജ്യത്തുനിന്നു കച്ചവടക്കാർ പണമധികമായി അന്യരാജ്യത്തേക്കു കൊണ്ടു പോകുന്നതിനാൽ ഇവിടെ ദാരിദ്ര്യം വർദ്ധിച്ചു വരുന്നു എന്നു നാം സാധാരണയായി ജനങ്ങൾ പറഞ്ഞുകേൾക്കാറുണ്ടല്ലൊ. എന്നാൽ ഇതു ഒരു തെറ്റായ ആവലാധിയാണെന്നു മേൽപറഞ്ഞതുകൊണ്ടു സ്പഷ്ടമാകുന്നതാണ്. ഒരു നാട്ടിൽനിന്നു ഉരുപ്പടികൾ പോകുന്നതുകൊണ്ട് അവിടെ ദാരിദ്ര്യമുണ്ടാകുന്നതല്ല. മറുനാട്ടുകാരെപ്പോലെ പ്രയത്നം ചെയ്യാതെയാകുമ്പോഴാണ് ദാരിദ്ര്യം വർദ്ധിക്കുന്നത്. ശുദ്ധ മലയാളികൾ മറുജാതിക്കാരെപ്പോലെ പരിശ്രമശീലന്മാരല്ലെന്നു നമുക്ക് അനുഭവമല്ലേ? ഈ പരിശ്രമശൂന്യതയാകുന്നു മലയാളികളുടെ അഭിവൃദ്ധിയെ ദിവസംതോറും ക്ഷയിപ്പിച്ചുവരുന്നത്. ഇതിനു മുമ്പിൽ പറഞ്ഞിട്ടുള്ള സംഗതികളെയെല്ലാംകൂടി ആലോചിച്ചാൽ ഈ പറഞ്ഞതു യഥാർത്ഥമാണെന്നു വെളിപ്പെടുന്നതാണ്.

## ധർമ്മപുത്രർ

ശ്രീമഹാഭാരതത്തിലെ കഥാനായകൻ ധർമ്മപുത്രരാണല്ലൊ. അദ്ദേഹത്തെക്കുറിച്ചു പ്രസ്താവിക്കാം. പാണ്ഡുമഹാരാജാവിന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷം ശതശൃംഗപർവ്വതത്തിൽനിന്നു ഹസ്തിനപുരത്തിലെത്തിയതിൽപിന്നെ തന്റെ വലിയച്ഛനായ ധൃതരാഷ്ട്രരെ അച്ഛനെപ്പോലെയാണ് അദ്ദേഹം വിചാരിച്ചിരുന്നത്. ധൃതരാഷ്ട്രർ തന്റെ മക്കളോടൊന്നിച്ചു പാണ്ഡുപുത്രന്മാരായ ധർമ്മപുത്രാദികളേയും കൃപാചാര്യരുടെ അടുക്കൽ വിദ്യാഭ്യാസം ചെയ്യിപ്പിച്ചു. ആ കാലത്ത് ഒരനദ്ധ്യായത്തിൽ ഈ കുട്ടികൾ കളിച്ചുകൊണ്ടിരിക്കുമ്പോൾ കളിസാമാനം കിണറ്റിൽ വീണുപോയി.

അതെടുപ്പാൻ വയ്യാതെയിരിക്കുന്ന സമയം ഒരു ബ്രാഹ്മണൻ ഭാര്യയോടും പുത്രനോടും കൂടി അവിടെ ചെന്നു. 'മൂന്നുദിവസമായിട്ടു ഭക്ഷണം കിട്ടാതെ വിശന്നു കിടന്നലയുന്ന ഞങ്ങൾക്കു ഭക്ഷണം തരാമെങ്കിൽ നിങ്ങളുടെ കളിസാമാനം എടുത്തു തരാ'മെന്ന് ആ ബ്രാഹ്മണൻ പറഞ്ഞപ്പോൾ അനുകമ്പയോടുകൂടി ഭക്ഷണം തരാമെന്നു ഏറ്റു പറയുവാൻ ധർമ്മപുത്രർ മാത്രമെ ഉണ്ടായുള്ളു. പാഞ്ചാലരാജ്യത്തുനിന്ന് ഇച്ഛാഭംഗത്തോടുകൂടിവരുന്ന ദ്രോണാചാര്യരായ ആ ബ്രാഹ്മണന്റെ നേരെ ധർമ്മപുത്രർ കാണിച്ച ഔദാര്യവും ദയയും പിന്നീടു കുരുപാണ്ഡവന്മാരുടെ ഉൽകർഷത്തിനും പ്രസിദ്ധിക്കും കാരണമായിത്തീർന്നു. കുരുകുലാചാര്യനായിത്തീർന്ന ദ്രോണാചാര്യരുടെ അടുക്കൽ ഇവരുടെ ആയുധവിദ്യാഭ്യാസം കഴിഞ്ഞതിനുശേഷം ധൃതരാഷ്ട്രർ ക്രമേണ തന്റെ പുത്രന്മാരിൽ പ്രതിപത്തി അധികമായി തോന്നിത്തുടങ്ങി. എന്നാൽ മറ്റുള്ളവർക്കെല്ലാം ധർമ്മപുത്രരിലായിരുന്നു അധികം പ്രീതി. അതിന്നു കാരണം അദ്ദേഹത്തിന്റെ ദാക്ഷിണ്യാദി ഗുണങ്ങളാണ്. നാട്ടുകാർക്കുള്ള പ്രതിപത്തി കുറയുന്നതിന്നുവേണ്ടി വാസ്തവത്തിൽ രാജ്യാവകാശിയായ ധർമ്മപുത്രരെ ഉപായത്തിൽ വാരണാവതത്തിലേക്കു മാറ്റിത്താമസിപ്പിക്കുവാൻ ധൃതരാഷ്ട്രർ ആലോചിച്ചു. തനിക്കു രാജ്യലാഭത്തിന്നു പ്രതിബന്ധകവും പക്ഷെ ജീവഹാനിക്കുകൂടി നിമിത്തവുമായ ഈ സ്ഥലമാറ്റം ഗുരുഭക്തികൊണ്ടും സഹനശക്തികൊണ്ടും ധർമ്മപുത്രർ നിസ്സംശയം സമ്മതിച്ചു. ഈ പ്രവൃത്തിതന്നെ പ്രജകൾക്കു അദ്ദേഹത്തിന്റെ പേരിലുള്ള പ്രതിപത്തിക്കു കാരണമായി. വാരണാവതത്തിൽവെച്ചു വഹ്നിവിഷാദികളെക്കൊണ്ടു പാണ്ഡവന്മാരെ നശിപ്പിക്കുവാൻ ചെയ്തതായ ദുര്യോധനാദികളുടെ ചതിപ്രയോഗം ഗുരുക്കന്മാരുടെ പ്രസാദംകൊണ്ടും യാത്ര പുറപ്പെടുമ്പോൾ വിദുരർ 'യവനഭാഷ'യിൽ വളച്ചു പറഞ്ഞിട്ടുള്ള സൂചനമൂലം ധർമ്മ

പുത്രർ ചെയ്ത മുൻകരുതലുകൊണ്ടും നിഷ്ഫലമായിത്തീൎന്നുവെങ്കിലും ആ ദഹത്തിന്നു കുറച്ചുകാലം അനുജന്മാരോടും അമ്മയോടുംകൂടി പ്രച്ഛന്നസഞ്ചാരം ചെയ്തുവന്നു. ഭീമസേനന്റെ ഹിഡുംബവധം, ഘടോൽകചോല്പാദനം, ബകവധം, ഇവയും, അൎജ്ജുനന്റെ ഗന്ധൎവ്വവിജയം, ലക്ഷ്യഭേദനം, ഇവയും ഈ പ്രച്ഛന്നസഞ്ചാരത്തിന്റെ ഫലമാണ്. പാഞ്ചാലീസ്വയംവരത്തിന്നുശേഷമാണു പാണ്ഡവന്മാർ മരിച്ചിട്ടില്ലെന്നു ജനങ്ങൾക്കു മനസ്സിലായതു്.

ജ്യേഷ്ഠാനുജന്മാരഞ്ചുപേരും പാഞ്ചാലിയെ വിവാഹം ചെയ്തതു എത്രത്തോളം ന്യായമായിരിക്കുമെന്നാലോചിക്കുക. 'ഒരു യൂപത്തിൽ രണ്ടോ മൂന്നോ രജ്ജു കെട്ടാറുണ്ടെങ്കിലും ഒരു രജ്ജു പല യൂപത്തിന്മേൽകൂടി കെട്ടുന്നതിന്നു വിധിച്ചിട്ടില്ല' എന്നുള്ള അന്യാപദേശമായ വേദവാക്യംകൊണ്ടും സ്മൃതികളെക്കൊണ്ടും ഒരു സ്ത്രീക്കു അനേകഭൎത്താക്കന്മാരുണ്ടാകുന്നതിന്നു നിഷിദ്ധമാണല്ലോ. അങ്ങിനെയിരിക്കെ ധൎമ്മപ്രവൎത്തകനായ ധൎമ്മപുത്രർ നാലനുജന്മാരോടുകൂടി പാഞ്ചാലിയെ വേട്ടതു വേദത്തിന്നും ധൎമ്മശാസ്ത്രങ്ങൾക്കും ലോകമൎയ്യാദയ്ക്കും വിരോധമല്ലേ എന്നാണെങ്കിൽ ഇതിന്നു വൈദികമായിട്ടും ലൌകികമായിട്ടും സമാധാനമുണ്ടു്. 'പ്രചേതസ്സുകൾ പത്തുപേരുംകൂടി ഒരു കന്യകയെ വിവാഹംചെയ്തിട്ടുള്ളതുപോലെ നിങ്ങളെല്ലാവരുംകൂടി പാഞ്ചാലിയെ വിവാഹംചെയ്യിൻ. അതു സദാചാരമാകാതിരിക്കയില്ല' എന്നു വേദവ്യാസൻ ധൎമ്മപുത്രരോടു വഴിക്കുവെച്ചുപദേശിച്ചിട്ടുണ്ടു്. പാണിഗ്രഹണസമയത്തിങ്കൽ സംശയഗ്രസ്തനായ ദ്രുപദരാജാവിനോടും നാളായനീചരിതം അല്ലെങ്കിൽ പഞ്ചേന്ദ്രോപാഖ്യാനംകഥ പറഞ്ഞിട്ടു് ആ അഞ്ചിന്ദ്രന്മാരാണ് പാണ്ഡവന്മാരെന്നും അവരുടെ ശക്തിയാണു് പാഞ്ചാലിയെന്നും വ്യാസൻ രാജാവിനെ പ്രത്യക്ഷത്തിലനുഭവപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. ഇതിന്നും പുറമെ ഭാൎഗ്ഗവകൎമ്മശാലയിലിരുന്ന കുന്തീദേവിയോടു് 'ഇന്നു ഞങ്ങൾ

കൊന്ന ശിക്ഷ കിട്ടിട്ടുണ്ട്' എന്നു പാഞ്ചാലിയെ ഉദ്ദേശിച്ചു ധർമ്മപുത്രർ പറഞ്ഞപ്പോൾ 'അഞ്ചാളും കൂടി അനുഭവിക്കുവിൻ' എന്ന 'ഭിക്ഷ' കാണാതെ മറുപടിപറഞ്ഞതിന്നുശേഷം പാഞ്ചാലിയെ കണ്ടപ്പോൾ 'ഇതേവരെ അസത്യം പറയാത്ത എന്റെ വാക്ക മിത്ഥ്യയാകുമല്ലോ'യെന്നു വ്യസനിക്കുന്ന അമ്മയുടെ വാക്കിനെ സത്യമാക്കുവാൻ വേണ്ടിയാകുന്നു ധർമ്മപുത്രാദികളിപ്രകാരം ചെയ്തതെന്നു ലൌകികമായിട്ടും ഒരു തരം സമാധാനമുണ്ട്. ഗുരുവാക്യം തെററിക്കരുതെന്നുള്ളതിന്ന് അച്ഛന്റെ കല്പനപ്രകാരം അമ്മയുടെ തല വെട്ടിയ പരശുരാമൻ ദൃഷ്ടാന്തമാണല്ലോ. 'ഗുരോർഗ്ഗുരുതരാ മാതാ മാതുർഗ്ഗുരുതരഃ പിതാ' 'ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൌ രുഷ്ടേ ന കശ്ചന', ഇത്യാദി പ്രമാണവശാൽ ഗുരുത്വംകൊണ്ട് അച്ഛനെ കഴിഞ്ഞാൽ അമ്മയാണ് വലുതെന്നും ഗുരുവാക്യം തെററിക്കരുതെന്നുമാണല്ലോ സാധിക്കുന്നത്. അതുകൊണ്ടു ധർമ്മപുത്രരുടെ ഈ പ്രവൃത്തി അദ്ദേഹത്തിന്റെ ധർമ്മനിഷ്ഠയെ ഒന്നുകൂടി ബലപ്പെടുത്തുകയാണ് ചെയ്യുന്നത്. മാതുലപുത്രനായ ശ്രീകൃഷ്ണന്റെ സഹായത്തോടുകൂടി സകല രാജാക്കന്മാരെയും ഇണക്കീട്ടും പിണക്കീട്ടും കീഴടക്കി രാജസൂയയാഗം ചെയ്തിരിക്കുന്ന ഈ മഹാപുരുഷന്റെ മഹാഭാഗ്യം പ്രസിദ്ധമാണല്ലോ.

ചതിയന്മാരാണെന്ന് അറിഞ്ഞുകൊണ്ടു ദുര്യോധനാദികളോടു ഇദ്ദേഹം ചൂതു പൊരുതിയത് എന്തുകൊണ്ടാണ്? 'നാടും നഗരവും വീടും കുടികളും' കളിച്ചു കളഞ്ഞു; പിന്നെ അനുജന്മാരെയും തന്നെയും പാഞ്ചാലിയെയും പണയം വെച്ചതു മര്യാദകേടും മൌഢ്യവുമല്ലേ? ദുശ്ശാസനൻ രാജസഭയിൽവെച്ചു രാജ്ഞിയുടെ വസ്ത്രാക്ഷേപം ചെയ്യുന്നതു കണ്ടുകൊണ്ടു മിണ്ടാതിരുന്നതു പൌരുഷത്തിനു യോജിച്ചതാണോ? എന്നു ചോദിക്കുകയാണെങ്കിൽ സമാധാനം പറയാം. 'അ

ഹൂതോനനിവൎത്തേയ ദ്യൂതായ ച രണായ ച' * എന്ന രാജസൂയത്തിൽ വെച്ചു ചെയ്ത ശപഥം നിമിത്തം പോരിന്നോ ചൂതിന്നോ വിളിച്ചാൽ ധൎമ്മപുത്രൎക്ക് പോകാതിരിപ്പാൻ നിവൃത്തിയില്ല. ഇടയ്ക്കുവെച്ചു പിൻവലിക്കുന്നതോ സത്യത്തിന്നും വീരധൎമ്മത്തിന്നും പോരാത്തതാണല്ലോ. അതുകൊണ്ടു തന്റെ സകല മുതലുകളും അനുജന്മാരേയും തന്നേയും പണയംവെക്കേണ്ടി വന്നതാണ്. ജയാപജയങ്ങൾ ഈശ്വരാധീനമാണല്ലോ. എന്നാൽ പാഞ്ചാലിയെ പണയംവെച്ച കാൎയ്യത്തിൽ ധൃതരാഷ്ട്രരെല്ലു സപുത്രു ചൂണ്ടിക്കാണിച്ച പണയം വെപ്പിക്കുന്നതു യുക്തമല്ലെന്നും വിശേഷിച്ചു പണയസ്വത്തിന്ന് അതായതു അടിമയായ ധൎമ്മപുത്രൎക്ക് പൂൎവ്വസ്വത്തായ പാഞ്ചാലിയിലുള്ളവകാശം നശിച്ചതുകൊണ്ടു പണയംവെപ്പാനുള്ളധികാരമില്ലെന്നും ഒരു ഭാഗക്കാരും, സൎവ്വസ്വത്തുക്കളേയും പണയം വെച്ചപ്പോൾ തന്നെ പാഞ്ചാലി അതിലുൾപ്പെട്ടുപോയിട്ടുണ്ടെന്നും അഥവാ അതില്ലെങ്കിൽതന്നെ ഭാൎയ്യ ഭൎത്താവിന്ന് എപ്പോഴും അടിമയായതുകൊണ്ടു ധൎമ്മപുത്രൎക്ക് പാഞ്ചാലിയെ പണയം വെപ്പാനുള്ളധികാരമുണ്ടെന്നും മറുഭാഗക്കാരും വാദിക്കുന്നതായ ഈ വിഷയത്തിൽ ശിഷ്ടപ്രമാണികൾക്കുപോലും ഒരു തീൎച്ച ചെയ്യാൻ സാധിക്കാത്തതാണ്. അത് എങ്ങിനെയെങ്കിലും ഇരിക്കട്ടെ; ധൎമ്മപുത്രരെ സംബന്ധിച്ചേടത്തോളം അദ്ദേഹത്തിന്റെ പ്രവൃത്തി അനീതിയാവാൻ തരമില്ല. എന്തെന്നാൽ താൻ അടിമയായിരിക്കുന്നാവസ്ഥയ്ക്ക് യജമാനൻ കല്പിക്കുന്ന പ്രകാരം ചെയ്യാതിരിപ്പാൻ നിവൃത്തിയുള്ളതല്ലല്ലോ. അസ്വതന്ത്രനാകയാൽ പാഞ്ചാലിയുടെ വസ്ത്രാക്ഷേപവും കണ്ടുനിന്നു സഹിക്കുകയല്ലേ തരമുള്ളൂ! 'ധൎമ്മസ്യ ഗഹനാ ഗതിഃ' എന്നാണല്ലോ.

ചൂതുകളിയിൽ തോറ്റു കാട്ടുകേറിയ ഉടൻ ഭീമസേനൻ കുരുവംശം നശിപ്പിപ്പാനുടനെ പുറപ്പെടുന്നതാണെന്നും മറ്റും

---

* പോരും ദ്യൂതവും ക്ഷണിക്കുന്ന കാലത്തു തടപോരെ വിമുഖരായിരുന്ന രാജാക്കന്മാർ വിചാരിച്ചു വരുന്നത്.

ചൊടിച്ചു പറഞ്ഞു ചാടിപ്പുറപ്പെട്ടപ്പോൾ ദുൎയ്യോധനാദികളുടെ അജയ്യതയെ സയുക്തികമായി പറഞ്ഞു ബോദ്ധ്യപ്പെടുത്തി ക്ഷമിപ്പിച്ച് ഒതുക്കി നിറുത്തിയതിൽ ധൎമ്മപുത്രരുടെ ക്ഷമയും, സത്യനിഷ്ഠയും, ധൎമ്മബുദ്ധിയും, നീതിനൈപുണ്യവും, വശിത്വവും വേണ്ടുവോളം വെളിപ്പെടുന്നതാണ്. വനവാസകാലത്തു പതിനെണ്ണായിരം ബ്രാഹ്മണൎക്ക് അക്ഷയപാത്രംകൊണ്ടു മൃഷ്ടാന്നം കൊടുത്തു പോന്നതിൽ അദ്ദേഹത്തിന്റെ ദേവബ്രാഹ്മണഭക്തിയും, ദാനശക്തിയും, ദയാലുത്വവും, ഔദാൎയ്യവും, ആപൽക്കാലത്തുപയോഗിച്ചതാകയാൽ ഇരുട്ടത്തു വിളക്കുപോലെ അധികം പ്രകാശിക്കുന്നു. വനവാസത്തിൽ സൎവ്വതത്വജ്ഞന്മാരായ അനേകം മഹൎഷിമാരുടെ സംസൎഗ്ഗത്തിന്നിടയാകയാൽ അദ്ദേഹത്തിനു വൈദികമായും ലൌകികമായുമുള്ള അറിവ് ഉരുക്കിവാൎത്ത കാഞ്ചനംപോലെ അധികം ശുദ്ധിയും മാറ്റും കൂടിയതായ്വന്നിട്ടുണ്ട്. വനവാസത്തിലേക്കാൾ അജ്ഞാതവാസത്തിലാണ് അദ്ദേഹത്തിന്റെ സഹനശക്തി അധികം വെളിപ്പെട്ടിട്ടുള്ളത്.

പാഞ്ചാലിയുടെ വസ്ത്രാക്ഷേപംകണ്ടു മിണ്ടാതിരുന്നതിനേക്കാളും കീചകന്റെ ചവിട്ടും കുത്തും ഇടിയും ഏറ്റുസങ്കടപ്പെട്ടു വിരാടസഭയിൽ ചെന്ന് അവലാതിപറയുന്ന പാഞ്ചാലിയുടെ സ്ഥിതികണ്ടു സഹിച്ചതാണ് അധികം അത്ഭുതം.

ഭാരതയുദ്ധത്തിനു വേണ്ടുന്ന സകല സന്നാഹങ്ങളും ഒരുക്കിയതിന്നുശേഷം ദുൎയ്യോധനാദികളോടു വളരെത്താന്നനിലയിലും സന്ധിക്കു സമ്മതിച്ചുകൊണ്ടു ഭഗവാനെ ദൂതിനയച്ചതിൽ അദ്ദേഹത്തിന്റെ വംശസ്നേഹവും, പ്രജാവാത്സല്യവും, ലോകമൎയ്യാദയും ഏറ്റവും തെളിയുന്നു. യുദ്ധത്തിന്ന് ഇരുകക്ഷിക്കാരും വ്യൂഹമുറപ്പിച്ചു, നിരന്നുനില്ക്കുന്നതിന്റെ മദ്ധ്യത്തിൽവെച്ച് ആതതായികളായ ഭീഷ്മദ്രോണാദിഗുരുക്കന്മാരോടു യുദ്ധത്തിന്നനുവാദവും ജയത്തിന്നനുഗ്രഹവും വാ

ഞ്ഞിച്ചതിൽ അദ്ദേഹം കാണിച്ചിട്ടുള്ള നിഷ്കപടമായ ഗുരുഭക്തി ഏററവും പ്രശംസിയ്ക്കത്തക്കതു തന്നെ.

യുദ്ധത്തിൽ ധർമ്മപുത്രർക്ക് ജയം കിട്ടിയെങ്കിലും യുദ്ധമര്യാദവിട്ട ചില അക്രമങ്ങൾ ചെയ്തിട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. ഗുരുനാഥനും ബ്രാഹ്മണശ്രേഷ്ഠനുമായ ദ്രോണാചാര്യരോട് അശ്വത്ഥാമാവിനെകൊന്നുവെന്നുള്ളതു പൊളിപറഞ്ഞു വില്ലുവെപ്പിച്ച് അദ്ദേഹത്തിനെ കൊലപ്പെടുത്തിയതു കപടമാനുഷനായ ശ്രീകൃഷ്ണൻെറ നിർബ്ബന്ധപ്രകാരമാണെങ്കിലും ധർമ്മപുത്രർക്ക് എന്നെന്നേയ്ക്കും പശ്ചാത്താപത്തിന്നു കാരണമായും പ്രത്യക്ഷത്തിൽ ദുസ്സ്വർമില്ലാത്ത തൻെറ തേര താണുപോകയാൽ അധഃപതനത്തിന്നു നിമിത്തമായും ഒഴിച്ചാലൊഴിയാത്തതായും ഉള്ള ഒരു വലിയ അധർമ്മമാണെന്നു പറയാതെകഴിയില്ല. അധർമ്മംചെയ്തിട്ടേ ശത്രുജയം സാധിയ്ക്കൂ എന്നായി വരുന്ന ധർമ്മസങ്കടത്തിൽ അധർമ്മവും ന്യായമാണെന്നുള്ള ദേവലോകനടവടിമാത്രമെ ഇവിടെ ശരണമായി കാണന്നുള്ളൂ. ഇതുതന്നെയാണ് ധർമ്മാധർമ്മസപത്രപിയായ ഭഗവാൻ ശ്രീകൃഷ്ണൻെറ വിധി

എന്നാൽ ഇതുകൊണ്ടൊന്നും ധർമ്മപുത്രർക്ക് മനസ്സമാധാനം വന്നില്ലെന്നു മാത്രമല്ല, മറെറാരു വലിയപശ്ചാത്താപത്തിന്നു കൂടി ഇടയായി. യുദ്ധംഅവസാനിച്ചതിൻെറശേഷം, പരേതന്മാരായ ബന്ധുക്കളുടെ ശേഷക്രിയ ചെയ്യാനാരംഭിച്ചപ്പോൾ, 'ആദ്യം ഉദകക്രിയചെയ്യേണ്ടതു കർണ്ണനു വേണ്ടിയാണെ'ന്നും, 'ആ മഹാപുരുഷൻ കുന്തീദേവിയുടെ പ്രഥമപുത്രനാണെ'ന്നും, അമ്മ തന്നെ പറഞ്ഞറിയുവാനിടവന്നതോടുകൂടി, 'വാസ്തവത്തിൽ പാണ്ഡുമഹാരാജാവിൻെറ രാജ്യത്തിന്നു താനാണവകാശി' എന്നുള്ള വിചാരത്തിന്മേൽ 'ഇതേവരെ പ്രവർത്തിച്ചതു മുഴുവൻ തെററാണെ'ന്നുള്ള ദൃഢവിശ്വാസം ആ മഹാധാർമ്മികൻെറ മനസ്സിൽ കടന്നുകൂടി.

'പാണ്ഡുമഹാരാജാവിന്ന്' ഔരസപുത്രനില്ലാത്ത സ്ഥി

തിക്ക ക്ഷേത്രജന്മാരായ പുത്രന്മാരിൽവെച്ചു താൻ ജ്യേഷ്ഠനാകയാൽ അദ്ദേഹത്തിൻെറ രാജ്യത്തിനു ന്യായമായ അവകാശം തനിയ്ക്കാണ്' എന്നായിരുന്നു ധൎമ്മപുത്രൎക്ക് അന്നേവരെ ഉണ്ടായിരുന്ന വിചാരം. കുന്തീസുതന്മാരിൽ ജ്യേഷ്ഠൻ കൎണ്ണനാണെന്നുള്ള യഥാൎത്ഥതത്വം അറിഞ്ഞപ്പോഴും, നേരായിട്ടു തനിക്കവകാശമില്ലാത്ത രാജ്യത്തെ അടിസ്ഥാനമാക്കിക്കൊണ്ടു നടത്തിയനടവടികളൊക്കെ തെറ്റിപ്പോയി എന്നു തോന്നിയതിൽ അശേഷം അത്ഭുതപ്പെടുവാനില്ല.

'സ്വധൎമ്മത്തെ രക്ഷിപ്പാൻവേണ്ടി ചില അധൎമ്മങ്ങൾ ചെയ്താലും ദോഷമില്ല' എന്നുള്ള രാജധൎമ്മതത്വത്തെ ശ്രീകൃഷ്ണഭഗവാൻ വ്യാഖ്യാനിച്ചു ചില ദൃഷ്ടാന്തങ്ങളും കാണിച്ചു എങ്കിലും അതൊന്നും തനിയ്ക്കു പറ്റുന്നതല്ല. തൻെറ സ്വധൎമ്മം ജ്യേഷ്ഠനായ കൎണ്ണൻെറ ആജ്ഞയിൻകീഴിൽ നടക്കുകമാത്രമാണ് എന്നിരിക്കെ, അതിധൎമ്മിഷ്ഠനും, മഹാദാനശീലനും, ഗംഭീരാശയനും, 'അൎജ്ജുനനെ ഒഴികെ മറ്റു നാലു പാണ്ഡവന്മാരേയും എന്തുവന്നാലും ഞാൻ കൊല്ലുകയില്ല' എന്നു അമ്മയോടു വാഗ്ദാനം ചെയ്തിട്ടുള്ള ഭ്രാതൃവത്സലനും, കരുണാനിധിയും, ആദിത്യപുത്രനും, തൻെറ അടുത്ത അഗ്രജനുമായ ആ കൎണ്ണനെ അനുജനായ അൎജ്ജുനനെക്കൊണ്ടു നിൎബ്ബന്ധപൂൎവ്വം വീരധൎമ്മത്തിന്നു വിരുദ്ധമായ വിധം വധിപ്പിച്ചതോൎക്കുമ്പോൾ ഉള്ള പശ്ചാത്താപം ധൎമ്മപുത്രരുടെ മനസ്സിൽ നിന്നെങ്ങിനെ മറഞ്ഞുപോകും? അതിന്നും പുറമെ, ഗുരുനാഥനായ ദ്രോണാചാൎയ്യരെ അസത്യം പറഞ്ഞു വില്ലു വയ്പിച്ചു കൊല്ലിച്ചതും, പിതാമഹനും, തങ്ങളുടെ മേൽ അതിവാത്സല്യമുള്ളവനും, കുലവൃദ്ധനുമായ ഭീഷ്മരെ (അദ്ദേഹത്തിനോടനുവാദം വാങ്ങീട്ടാണെങ്കിലും)ശരശയനത്തിൽ കിടത്തി അതി ഘോരമായ ഇഹലോകനരകം അനുഭവിപ്പിച്ചതും ധൎമ്മപുത്രൎക്കു പശ്ചാത്താപവിഷവൃക്ഷത്തിൻെറ വലിയ ശാഖകളായിരുന്നു. സ്വന്തം കുരുകുലം മുടിച്ചതും, ബന്ധുക്കളും മറ്റുമായ അനേകം രാജാക്കന്മാരുടെ വംശം നശിപ്പിച്ച

ളും, നാനാരാജ്യവാസികളായ വളരെ വളരെ വീരപുരുഷന്മാരെ ധ്വംസനംചെയ്യുകയും, ഇവരുടെയൊക്കെ അമ്മമാർ ഭാൎയ്യമാർ മുതലായ അസംഖ്യം സ്ത്രീകളെ 'കണ്ണീരും കയ്യുമായി' ആജീവനാന്തം വ്യസനിപ്പിക്കുകയും, പടച്ചിലവുനിമിത്തം പരക്കെ നാട്ടിൽ നാശദാരിദ്ര്യം പിടിപ്പിക്കുകയും മററും തന്റെ ഒരുവന്റെ ധൎമ്മവിരോധങ്ങളായ ആലോചനകൾ കൊണ്ടു താൻതന്നെ വരുത്തിക്കൂട്ടിയ മഹാപാപങ്ങളാണെന്നു വിചാരിച്ചു വിചാരിച്ചു വിഷാദിച്ചു ദുഃഖസമുദ്രത്തിൽ മുങ്ങിയതല്ലാതെ ധൎമ്മപുത്രർ വിജയംകൊണ്ടു ലേശമെങ്കിലും സന്തോഷിക്കുകയല്ലാ ഉണ്ടായതു്. എന്തിനധികം പറയുന്നു? താൻ മഹാരാജാധിരാജനായി വാണുകൊണ്ടു രാജസൂയയാഗം മുതലായ പലവിധം പുണ്യകൎമ്മങ്ങൾ ചെയ്തിട്ടുള്ളവപോലും തനിക്കു വിഹിതങ്ങളല്ലായ്കയാൽ വികൎമ്മങ്ങളായതേയുള്ളു എന്നു് അദ്ദേഹത്തിനു തോന്നിപ്പോയി.

അനുജന്മാരും മററുള്ള ആപ്തജനങ്ങളും സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻതന്നെയും പലവിധം സമാധാനം പറഞ്ഞു ശമിപ്പിച്ചിട്ടും അദ്ദേഹത്തിന്റെ മനഃക്ലേശത്തിനു ലേശംപോലും ശാന്തിവന്നില്ല. ഇതാണു് ധൎമ്മപ്രതിപത്തി എന്നു പറയുന്നതു്. എന്നാൽ ഇവരെല്ലാവരുടേയും നിർബ്ബന്ധംകൊണ്ടും വലിയച്ഛനായ ധൃതരാഷ്ട്രരുടെ കല്പനകൊണ്ടും കാട്ടിൽപ്പോയി തപസ്സുചെയ്യേണ്ടാ എന്നുവെച്ചു ഹസ്തിനപുരത്തിൽ രാജ്യഭാരം കയ്യേററു വാഴുവാൻ കല്പിച്ചു സമ്മതിച്ചു. രാജ്യം കയ്യേററ ഉടൻതന്നെ ധൎമ്മവിഷയത്തിലുള്ള പല സംശയങ്ങളും തീൎപ്പാൻവേണ്ടി ശ്രീകൃഷ്ണഭഗവാനെ മുമ്പിലാക്കിക്കൊണ്ടു് അനുജന്മാരോടും മററുള്ള ബന്ധുക്കളോടും കൂടിപ്പുറപ്പെട്ടു യുദ്ധഭൂമിയിൽ ശരശയനത്തിന്മേൽ കിടക്കുന്ന ഭീഷ്മരുടെ അടുക്കൽച്ചെന്നു. ഈ അവസരത്തിൽ ധൎമ്മശാസ്ത്രതത്വജ്ഞന്മാരായ അസംഖ്യം മഹൎഷിശ്രേഷ്ഠന്മാരും അവിടെച്ചെന്നുകൂടിയിരുന്നു. ഈ സജ്ജനസദസ്സിൽവെച്ചു സൎവ്വജ്ഞനായ

ഭഗവാന്റെ അനുവാദത്തോടുകൂടി ശരശയനശായിയായ ഭീഷ്മർ ധർമ്മപുത്രരുടെ സകല സംശയങ്ങൾക്കും സമാധാനം പറഞ്ഞുകൊടുത്തു. മഹാഭാരതത്തിലെ ഒരു വലിയ ഭാഗമായ ശാന്തിപർവ്വം മുഴുവൻ ഈ ഒരു വിപുലമായ വിഷയത്തെപ്പററിയുള്ള ഭീഷ്മയുധിഷ്ഠിരസംവാദമാണെന്നുതന്നെ പറയാം. ഇതിൽ പ്രകൃതാനുപ്രകൃതമായിട്ടു മററനേകം ശാസ്ത്രങ്ങളുടെ തത്വങ്ങളും പ്രസ്താവിച്ചിട്ടുണ്ട്.

ദാനധർമ്മാൻരാജധർമ്മാൻ
മോക്ഷധർമ്മാൻവിഭാഗശഃ
സ്ത്രീധർമ്മാൻഭഗവദ്ധർമ്മാൻ
സമാസവ്യാസയോഗതഃ

എന്നു പറഞ്ഞപ്രകാരം അനേകവിധത്തിലുള്ള ധർമ്മവ്യവഹാരങ്ങളും വിസ്തരിച്ചു ദൃഷ്ടാന്തങ്ങളോടുകൂടി പറഞ്ഞു ഭീഷ്മർ അനുഭവപ്പെടുത്തിക്കൊടുത്തു. സർവ്വമുനിജനശ്ലാഘിതങ്ങളായ ആ ഭീഷ്മോപദേശങ്ങളെക്കൊണ്ടു ധർമ്മപുത്രരുടെ അറിവിന്നു വളരെ പരിശുദ്ധി വന്നു. മുമ്പുണ്ടായിരുന്ന മനഃക്ലേശവും ഒരുവിധം നീങ്ങി.

എന്നാൽ ശ്രീകൃഷ്ണഭഗവാൻ യുദ്ധം കഴിഞ്ഞു മടങ്ങിപ്പോരുമ്പോൾ കർണ്ണനെവിളിച്ചു തേരിൽകേററീട്ടു ചില ഗൂഢസംഭാഷണങ്ങൾ നടത്തിയതിൽ ആ മഹാപുരുഷൻ ഭഗവാനോടു പറഞ്ഞിട്ടുള്ള തത്വങ്ങൾ ഭഗവാൻ ധർമ്മപുത്രരെ അറിയിച്ചിരുന്നു എങ്കിൽ; 'ജ്യേഷ്ഠനായ കർണ്ണന്റെ ആന്തരമായ അനുവാദപ്രകാരമാണ് താൻ രാജ്യം ഭരിക്കുന്നത്' എന്നും, ഭൂഭാരം ശമിപ്പിപ്പാനുള്ള ഒരു ദിവ്യാവതാരപുരുഷനാണ് 'സൂര്യാംശഭൂതനായ കർണ്ണൻ' എന്നും മററും ധർമ്മപ്രതിഷ്ഠാപകനായ അദ്ദേഹത്തിന്ന് അറിയുവാനും തന്മൂലം മനഃക്ലേശം തീരെ നശിപ്പാനും ഇടയാകുമായിരുന്നു. പക്ഷെ, പശ്ചാത്താപത്തോടുകൂടി ചെയ്യുന്ന പ്രായശ്ചിത്തങ്ങൾക്കേ ഫലമുള്ളു എന്നു വിചാരിച്ചിട്ടോ എന്തു കരുതിട്ടോ ആവോ

ഭഗവാൻ ആ കഥയൊന്നും പുറത്തുപറയാതെ മറച്ചുവെച്ചുതേയുള്ളു.

എന്തെങ്കിലും സർവ്വപാപപ്രശമനമായ ഒരു മഹാപ്രായശ്ചിത്തം ചെയ്യേണമെന്നാലോചിച്ചു ധർമ്മപുത്രർ വേദവ്യാസമഹർഷിയോടു പ്രായശ്ചിത്തം വിധിച്ചു വേണ്ടവിധം ചെയ്യിച്ചു തരുവാൻ അപേക്ഷിച്ചു. മഹർഷി, അശ്വമേധയാഗം ചെയ്യണമെന്നാണു വിധിച്ചതു്. 'പടച്ചിലവുകൊണ്ടും മററും നാടടച്ചു നഷ്ടദാരിദ്ര്യം പിടിച്ചിരിയ്ക്കുന്ന ഈ കാലത്തു വളരെ ദ്രവ്യം ചിലവുള്ള ഈ ക്രിയ എങ്ങിനെ നടത്തേണ്ടു? രാജഭണ്ഡാരങ്ങൾ മുഴുവനും ശൂന്യംപിടിച്ചിരിയ്ക്കുന്നു. ഇപ്പോഴത്തെ നില നോക്കുമ്പോൾ ഇതിലേയ്ക്കു വേണ്ടുന്ന ദ്രവ്യം നാട്ടുകാരിൽനിന്നു പിരിച്ചെടുക്കുന്നതും വലിയ കഷ്ടമായിത്തീരുമല്ലോ' എന്നു വിചാരിച്ചു ധർമ്മപുത്രർ വളരെ വിഷാദിച്ചു നില്പായി.

'ദ്രവ്യദൗർല്ലഭ്യംകൊണ്ടു വിഷാദിയ്ക്കുകയാണെങ്കിൽ അതു വേണ്ടു; ദ്രവ്യത്തിനു വഴിയുണ്ടു'. പണ്ടു മരുത്തമഹാരാജാവു യാഗംചെയ്ത കാലത്തു് അസംഖ്യം ദ്രവ്യം ബ്രാഹ്മണർക്കു ദാനംചെയ്തതിൽ ബ്രാഹ്മണർ അവരവർക്കു വേണ്ടുവോളം വാരിക്കോരിക്കൊണ്ടുപോയിട്ടും ഒടുങ്ങാതെ വളരെ ദ്രവ്യം ഹിമവൽപാർശ്വത്തിലുള്ള ആ യാഗസ്ഥലത്തു് ഇന്നും കുന്നുപോലെ കിടക്കുന്നു. അതു കൊണ്ടുവന്നാൽ മതി. അശ്വമേധം ചെയ്യാനും അതുകൊണ്ടു സാധിയ്ക്കും' എന്നു വേദവ്യാസമഹർഷി പറഞ്ഞു എങ്കിലും ആ ദ്രവ്യം ബ്രഹ്മസ്വമാണെന്നുള്ള വിചാരംകൊണ്ടു ധർമ്മപുത്രർക്കു മനസ്സുവന്നില്ല. 'ആ ദ്രവ്യം ബ്രാഹ്മണർ ഉപേക്ഷിച്ചുപോയതാകയാൽ അവരുടെ സ്വത്തല്ലാതെയായി' എന്നും, 'കേവലം നിധിപോലെ കിടക്കുന്നതാകയാൽ രാജാവിനാണു് അതിന്മേലുള്ള അവകാശം' എന്നും വീണ്ടും മഹർഷി പറഞ്ഞപ്പോഴേ സമ്മതമായുള്ളു. പിന്നെ ഹിമവൽപാർശ്വത്തിൽ കിടക്കുന്ന ആ ധനനിക്ഷേപമാക

കൊണ്ടുവന്നിട്ടു മുറയ്ക്കു് അശ്വമേധയാഗത്തിന്നാരംഭിക്കയും ചെയ്തു.

അർജ്ജുനനെ രക്ഷകനാക്കി കല്പിച്ചിട്ടു് 'മേദ്ധ്യാശ്വവിസർജ്ജനം' ചെയ്തതും, പല രാജാക്കന്മാരും അശ്വത്തിനെപ്പിടിച്ചു് കെട്ടിയതും, അർജ്ജുനൻ യുദ്ധം ചെയ്തു വിടുവിച്ചതും, അർജ്ജുനപുത്രനായ പാണ്ഡ്യരാജാവു ബഭ്രുവാഹനൻ ഈ അശ്വം നിമിത്തമുണ്ടായ യുദ്ധത്തിൽ അർജ്ജുനനെ കൊന്നതും, പിന്നെ ഭഗവാന്റെ സഹായത്തോടുകൂടി വീണ്ടും ജീവിപ്പിച്ചതും, ഇവിടെ വിസ്തരിച്ചിട്ടാവശ്യമില്ലല്ലൊ.

അശ്വവിസർജ്ജനം കഴിഞ്ഞാൽ ആ അശ്വം ഭൂപ്രദക്ഷിണം കഴിച്ചു തിരിയെ എത്തുന്നതിന്നുള്ള കാലം ഒരു സംവത്സരമാണു്. ആ ഒരു സംവത്സരകാലം ധർമ്മപുത്രർ 'അസിധാരാവ്രതം' അനുഷ്ഠിച്ചുകൊണ്ടാണിരുന്നതു്. ഈ അസിധാരാവ്രതം എത്രതന്നെ ധീരന്മാരായ പുരുഷകേസരികൾക്കും അസാദ്ധ്യമായിട്ടുള്ളതാണെന്നു് അറിഞ്ഞിട്ടുള്ളവരാരും സമ്മതിക്കാതിരിക്കയില്ല. ഈ അതിദുസ്സാദ്ധ്യമായ അസിധാരാവ്രതം ഒരു സംവത്സരം മുഴുവൻ അനുഷ്ഠിച്ചതിൽ ധർമ്മപുത്രരുടെ ധൈര്യം, ഇന്ദ്രിയനിഗ്രഹം, കർമ്മത്തിങ്കലുള്ള ശ്രദ്ധ ഇവയെല്ലാം നല്ലവണ്ണം വെളിപ്പെടുന്നുണ്ടെന്നു പറയേണ്ടതില്ലല്ലൊ.

അശ്വം തിരിച്ചു വന്നതിന്റെ ശേഷം വിധിയാംവണ്ണം യാഗം കഴിച്ചു. ഈ വലിയ പുണ്യകർമ്മത്തിൽ സകലദിവ്യലോകവാസികൾക്കെന്നു മാത്രമല്ല ആബ്രാഹ്മചണ്ഡാലമുള്ള മനുഷ്യവർഗ്ഗത്തിന്നും പുറമെ മറ്റുള്ള സമസ്തജീവജാലങ്ങൾക്കും തൃപ്തിവരുത്തി എന്നു മാത്രം ചുരുക്കിപ്പറയുവാനെ ഇവിടെ നിർവ്വാഹമുള്ളു.

ധർമ്മപുത്രരുടെ രാജ്യഭാരം മുപ്പത്താറു സംവത്സരകാലമാണെന്നായിട്ടുള്ളതു്. ആ കാലത്തു് അവരവരുടെ വർണ്ണാശ്രമധർമ്മങ്ങൾ വിധിപോലെ അനുഷ്ഠിക്കാതെകണ്ടു് അദ്ദേഹത്തിന്റെ പ്രജകളിൽ ഒരുത്തൻതന്നെ ഉണ്ടായിരുന്നില്ല. പ്ര

ജാക്ഷേമതല്പരനായി സകലജനങ്ങളുടെയും യോഗക്ഷേമം അന്വേഷിക്കുന്നതിൽ സദാ ജാഗരൂകനായിരിക്കുന്ന ഇങ്ങിനെയുള്ള മഹാരാജാവു് പ്രത്യേകിച്ചു ദൃഷ്ടിവെക്കുന്നതെന്നു വരുമ്പോളുള്ളാരവം മറ്റേവിട്ടു നടക്കുമൊ? പിന്നെ സ്വധൎമ്മാനുഷ്ഠാനത്തിനു പ്രതിബന്ധങ്ങളായ ദാരിദ്ര്യം, രോഗം, മുതലായവയുടെ ബാധയും ധൎമ്മപുത്രരുടെ രാജ്യഭരണകാലത്തു നാട്ടുകാരുടെ ഇടയിൽ ഉണ്ടായിരുന്നില്ല. ഇങ്ങിനെ അദ്ദേഹം രാജ്യഭരിച്ചു വരുന്നതിന്റെ ഇടയിൽ ഒരിക്കൽ ഭീമസേനൻ തരത്തിൽ പ്രയോഗിച്ച മുള്ളുവാക്കു കേട്ടു് വിദ്വേഷംവന്നു് ധൃതരാഷ്ട്രർ വിഷയവിരക്തനായി ചമഞ്ഞതിനാൽ കുന്തീദേവി, ഗാന്ധാരി, സഞ്ജയൻ, വിദുരർ ഇവരോടൊരുമിച്ചു് അദ്ദേഹം കാട്ടിൽ പോയി തപസ്സും ചെയ്തു വാനപ്രസ്ഥവൃത്തിയിൽ ഇരിപ്പായി. ഇവരൊരുമിച്ചു ചക്രവൎത്തിയായ ധൎമ്മപുത്രരും പരിവാരസമേതം കാട്ടിൽ ചെന്നു ശുശ്രൂഷയും ചെയ്തു കുറച്ചു നാൾ താമസിച്ചു. നോക്കൂ അദ്ദേഹത്തിന്റെ ഗുരുജനഭക്തിയുടെ ശക്തി! പിന്നെ അവരുടെ നിൎബ്ബന്ധംകൊണ്ടു തന്നെയാണു് ഹസ്തിനപുരത്തിലേക്കു തിരിച്ചു പോന്നതു്! എന്നാൽ ഇടക്കിടക്കു കാട്ടിൽ ചെന്നു ഗുരുശുശ്രൂഷ ചെയ്യാതിരിപ്പാൻ അദ്ദേഹത്തിന്റെ മനോവൃത്തി സമ്മതിച്ചിരുന്നില്ല. ഒരു കുറി കാട്ടിൽ ചെന്നപ്പോഴേക്കും യോഗശക്തികൊണ്ടു നിൎമ്മിച്ചതോ മറ്റോ ആയ കാട്ടുതീയിൽ അവർ ദേഹത്യാഗം ചെയ്തിരിക്കുന്നതായി അദ്ദേഹം കണ്ടു. വിദുരർ മാത്രം കേവലം 'ജഡോന്മത്തപിശാചവൽ' എന്ന ഭഗവൽഭക്തനിലയിൽ കാട്ടിലെവിടെയൊ സഞ്ചരിക്കുന്നുണ്ടായിരുന്നു. ആ മഹായോഗ്യപുരുഷനെ പിന്തുടൎന്നു കുറച്ചു ദൂരം പോയി. ഒടുക്കം കാണാതെയായപ്പോഴേക്കും ആ വിദുരൻ ധൎമ്മപുത്രരുടെ ദേഹത്തിൽ ദിവ്യതേജോരൂപേണ ലയിക്കുകയാണുണ്ടായതു്. അന്നു മുതൽ ധൎമ്മപുത്രർ സാക്ഷാൽ ധൎമ്മമൂൎത്തി ആയി എന്നുതന്നെ പറയാം.

അത്ര പരിശുദ്ധമനസ്സായിത്തീൎന്നു. തിരിയെ ഹസ്തിനപുരത്തിൽ എത്തിയപ്പോൾ പല ദുൎന്നിമിത്തങ്ങളും കണ്ടു വിഷാദിച്ചുകൊണ്ടിരിക്കുമ്പോൾ യാദവവംശം മുഴുവൻ തമ്മിൽ തച്ചു നശിച്ചു എന്നും, ബലഭദ്രനും ശ്രീകൃഷ്ണനും സ്വൎഗ്ഗാരോഹണം ചെയ്തു എന്നും മറ്റുമുള്ള വ്യസനവൃത്താന്തം, ദ്വാരകയിൽനിന്നു മടങ്ങിവന്ന വിഷയവിരക്തനായ അൎജ്ജുനൻ അറിയിച്ചു. ഇതോടുകൂടി പാണ്ഡവന്മാർ ഇഹലോകവാസം ഉപേക്ഷിപ്പാനൊരുങ്ങിയതിൽ എന്തത്ഭുതമാണ്? പാണ്ഡവൎക്ക് സൎവ്വസ്വവും ഭഗവാൻ ശ്രീകൃഷ്ണൻതന്നെയായിരുന്നില്ലേ? സൎവ്വസ്വവും തന്നെ വിട്ടാൽ താൻ സൎവ്വസ്വവും വിട്ടു ഫലമായില്ലേ?

പിന്നെ അഭിമന്യുപുത്രനായ പരീക്ഷിത്തിനെ രാജാവാക്കി വാഴിച്ചിട്ട് ധൎമ്മപുത്രൻ പാഞ്ചാലിയോടും അനുജന്മാരോടും കൂടി 'മഹാപ്രസ്ഥാനം' ചെയ്തു. സൎവ്വസംഗപരിത്യാഗം ചെയ്ത് നേരെ വടക്കോട്ടു നടക്കുകയാകുന്നു ഈ മഹാപ്രസ്ഥാനം. അപ്പോൾ ഒരു പുഴുത്ത പട്ടി ധൎമ്മപുത്രരുടെ പിന്നാലെ വിടാതെ കൂടിയിരുന്നു. ഈ യാത്രയിൽ വഴിക്കുവെച്ച് നകുലൻ, സഹദേവൻ, പാഞ്ചാലി, അൎജ്ജുനൻ ഭീമസേനൻ ഇവരൊക്കെ വീണു എന്നറിഞ്ഞിട്ടും ധൎമ്മപുത്രർ മനസ്സിന്നൊരു വികാരഭേദം കൂടാതെയും പിന്നാക്കം തിരിഞ്ഞുനോക്കാതെയും നടന്നതേ ഉള്ളു. ഇതാണ് ശാന്തത എന്നു പറയുന്ന സത്ഗുണത്തിന്റെ പരമകാഷ്ഠ. പിന്നേയും പട്ടി മാത്രം തുണയായിട്ടു കൂടെ കൂടിയിരുന്നു.

ധൎമ്മപുത്രൎക്ക് കയറുവാൻ ഒരു വിമാനവുംകൊണ്ടു ദേവദൂതൻ പ്രത്യക്ഷമായിട്ടു, 'കയറാം, ദേവേന്ദ്രൻ കല്പനയായിരിക്കുന്നു സ്വൎഗ്ഗത്തിലേക്കെഴുന്നള്ളാം' എന്നറിയിച്ചു. 'ഈ പട്ടി മുമ്പിൽ കയറട്ടെ, പിന്നാലെ ഞാനും കേറുന്നുണ്ട്' എന്നായിരുന്നു ആ ധൎമ്മപുത്രരുടെ മറുപടി 'രാജസൂയയാഗം ചെയ്തിട്ടുള്ള ഇവിടേക്കു സ്വൎഗ്ഗം അനാശ്വരമായിട്ടുണ്ട്' എന്നല്ലാതെ ഈ പുഴുത്ത പട്ടിക്കുണ്ടോ സ്വൎഗ്ഗം കിട്ടുന്നു' എന്നു

ദേവദൂതൻ ചിരിച്ചുംകൊണ്ടു പറഞ്ഞപ്പോൾ, 'എന്നാൽ എനിക്കും സ്വൎഗ്ഗം വേണ്ട. എന്നെ ഇതുവരെ ആശ്രയിച്ചുനിന്നിട്ടുള്ള ഇതിനെ ഉപേക്ഷിച്ചു ഞാൻ മാത്രം സ്വൎഗ്ഗത്തിൽ ചെന്നു സുഖിച്ചിരിപ്പാൻ വിചാരിക്കുന്നില്ല' എന്നു ധൎമ്മപുത്രർ തീൎച്ചയായ മറുപടി പറഞ്ഞു. അപ്പോൾ ആ പട്ടി സാക്ഷാൽ ധൎമ്മരാജാവിന്റെ സ്വരൂപത്തിൽ പ്രത്യക്ഷമായി നിന്നിട്ട്, 'മതി, സന്തോഷമായി. പലപ്പോഴും പല വേഷമായിട്ടും ഞാൻ അങ്ങയെ പരീക്ഷിച്ചുനോക്കി, ഒരിക്കലും ധൎമ്മത്തിൽനിന്നു തെറ്റിക്കണ്ടില്ല. ഇനി സ്വൎഗ്ഗത്തിലേക്കു പോകാം' എന്നു പുത്രനെ അനുഗ്രഹിച്ചു മറകയും ചെയ്തു.

പിന്നെ വിമാനത്തിൽ കേറി ഉടലോടെ സ്വൎഗ്ഗത്തിൽ ചെന്നു. അവിടെ ചെന്നപ്പോൾ ഇന്ദ്രൻ വേണ്ടതുപോലെ സൽക്കരിച്ചിട്ടു സ്വൎഗ്ഗത്തിലുള്ള സകലൈശ്വൎയ്യങ്ങളും കണ്ടു വരുവാനായിട്ടു ദൂതന്മാരെ കൂട്ടിയയച്ചു. ഓരോ അത്യത്ഭുത വിഭവങ്ങളും കണ്ടു കണ്ടു സഞ്ചരിക്കുമ്പോൾ, ഒടുക്കത്തു ദുൎയ്യോധനാദികളെല്ലാവരും സ്വൎഗ്ഗപദവി അനുഭവിച്ചു സുഖിച്ചിരിക്കുന്നതും മറ്റൊരേടത്തു ഭീമാദികളായ അനുജന്മാരും പാഞ്ചാലിയും നരകത്തിൽ കിടന്നു നിലവിളിക്കുന്നതും കാണുവാനിടയായി. അപ്പോൾ, തിരിഞ്ഞുനിന്നിട്ടു, 'ധൎമ്മാധൎമ്മങ്ങൾക്കു ശരിയായ ഫലം കൊടുക്കാത്ത സ്വൎഗ്ഗം! എനിക്കിതു വേണ്ടേവേണ്ട' എന്നു ദേവപരിചാരകന്മാരോടായിട്ടു പറഞ്ഞു. അപ്പോഴയ്ക്കും ഇന്ദ്രൻ അവിടെ വന്നിട്ട് 'ഇതൊക്കെ മായയാണെ'ന്നും 'ദ്രോണരോടു ഭോഷ്കുപറഞ്ഞതിന് അങ്ങയെ വ്യസനശിക്ഷ അനുഭവിപ്പിപ്പാൻ വേണ്ടി കാണിച്ചതാണെ'ന്നും, പറഞ്ഞു സമാധാനപ്പെടുത്തി.

ഇതുകൊണ്ടൊന്നാണ് നമുക്കു മനസ്സിലാക്കേണ്ടത്: ദ്രോഹം ചെയ്താൽ അതിന്നു ശിക്ഷ കൊടുക്കുക എന്നത് എല്ലാവൎക്കും ഒരുപോലെയല്ല വേണ്ടത്. അവരവരുടെ മനോവൃത്തിയെ അനുസരിച്ചു ശിക്ഷ കൊടുത്താലേ മതിയാവു. ധൎമ്മതൽപരനായ ധൎമ്മപുത്രൎക്ക് അസത്യം പറഞ്ഞു എന്നു

കാരത്തിന്നു കുംഭീപാകനരകം കൊടുക്കുന്നതിനേക്കാട്ടിലും സങ്കടമായിട്ടുള്ളതു ധർമ്മിഷ്ഠന്മാരെ നരകത്തിലും അധർമ്മിഷ്ഠന്മാരെ സ്വർഗ്ഗത്തിലും കാണിയ്ക്കുക മാത്രമാണ്. ഇതിലധികം വ്യസനം അദ്ദേഹത്തിന്നു മറ്റൊന്നിലും ഉണ്ടാവുന്നതല്ല, എന്ന് അദ്ദേഹത്തിന്റെ പ്രകൃതി അറിഞ്ഞിട്ടുള്ള ദേവേന്ദ്രൻ കണ്ടു കൊടുത്ത ശിക്ഷയാകുന്നു.

ഈവിധമുള്ള ശിക്ഷകൊണ്ടു പാപം നശിച്ചതിന്നുശേഷം ധർമ്മപുത്രർക്ക് വാസ്തവസ്ഥിതിയും കാണിച്ചുകൊടുത്തു, ഭീഷ്മരെ വസുക്കളിലും, ദ്രോണരെ ബൃഹസ്പതിയിലും, ഭീമനെ വായുവിലും, അർജ്ജുനനെ ഇന്ദ്രനിലും, നകുലസഹദേവന്മാരെ അശ്വിനീദേവകളിലും, ശക്തിസ്വരൂപിണിയായ പാഞ്ചാലിയെ ഇവരിലെല്ലാവരിലും, ദുര്യോധനാദികളെ കലിമുതലായ അധർമ്മവർഗ്ഗത്തിലും, അഭിമന്യുവിനെ ചന്ദ്രനിലും, പാഞ്ചാലീപുത്രന്മാരെ വിശ്വേദേവകളിലും, കർണ്ണനെ ആദിത്യനിലും, മറ്റുമായിക്കണ്ടു സന്തോഷിച്ചു. ധർമ്മപുത്രർക്ക് കർണ്ണന്റെ തത്വം അപ്പോഴേ നല്ലവണ്ണം മനസ്സിലായുള്ളു. പിന്നെ ദിവ്യഗംഗയിൽ സ്നാനം ചെയ്തു ദിവ്യശരീരം സ്വീകരിച്ചു ഹരിശ്ചന്ദ്രാദി മഹാരാജാക്കന്മാരെപ്പോലെ ധർമ്മപുത്രനായ യുധിഷ്ഠിരൻ ജ്യോതിഃസ്വരൂപനായി പ്രകാശിയ്ക്കയും ചെയ്തു.

ഒട്ടേറംനീണ്ടുപക്ഷ്മംനൊടിയമിഴികളും
ധീരമാംനോട്ടവുംപൊൻ-
മട്ടേറ്റുംമെയ്യിണങ്ങുംതടിയുമുരവും
വീതിയേറുന്നമാറും
മുട്ടോളംനീണ്ടകൈവീശിനാലനടയും
മറ്റുമത്രപ്രസിദ്ധ-
പ്പെട്ടോരാധർമ്മരക്ഷാവ്യസനമധികനാം
ധർമ്മപുത്രന്റെരൂപം.

കുഞ്ഞിക്കുട്ടൻ തമ്പുരാൻ.



## ചരിത്രാന്വേഷണവും
# ശിലാലേഖനങ്ങളും.

---

ഇന്ത്യാചരിത്രാന്വേഷണത്തിലേൎപ്പെട്ടിട്ടുള്ളവൎക്ക് ഉപയോഗപ്രദമായി അനേകം വസ്തുക്കളുള്ളതിൽ ഏററവും പ്രധാനമായതു നമ്മുടെ നാട്ടിൽ പലേടത്തും തേഞ്ഞുമാഞ്ഞു കിടക്കുന്ന പ്രാചീനങ്ങളായ ശിലാലേഖനങ്ങളാകുന്നു. പുരാണഗ്രന്ഥങ്ങളിൽനിന്നു ചരിത്രസംബന്ധമായ ചില വസ്തുക്കളെല്ലാം സൂക്ഷ്മമായി പരിശോധിച്ചാൽ മനസ്സിലാകാമെങ്കിലും അതിനുള്ള ക്ലേശം എത്രയെന്ന് അനുഭവിച്ചവൎക്ക മാത്രമേ അറിഞ്ഞുകൂടു. ഒരു പുരാണം പ്രാചീനന്മാർ എഴുതിയിട്ടുള്ളതും അതെഴുതിയ കാലം ശരിയായി നിൎണ്ണയിക്കുവാൻ സാധിക്കുന്നതുമാണെന്നിരിക്കട്ടെ. എന്നാൽതന്നെ അതിലുള്ള ദേവാസുരഗന്ധൎവ്വാദികളുടെ ശൌൎയ്യപരാക്രമങ്ങളും മററും വൎണ്ണിച്ചിട്ടുള്ളതിന്റെ ഇടയിൽ ലൌകികവും മാനുഷികവും ആയ സംഗതികളെപ്പററി അങ്ങുമിങ്ങും അല്പമാത്രം പ്രസ്താവിച്ചു കാണുന്നത് വിശ്വാസയോഗ്യമായി തോന്നണമെങ്കിൽ നമുക്കു അസാധാരണമായ "ഈശ്വരഭക്തി"തന്നെ വേണം.

അഷ്ടാദശപുരാണങ്ങളിൽ വിവരിച്ചിരിക്കുന്ന കഥകളെല്ലാം ഈ വിധമാണെങ്കിൽ, സ്ഥലമാഹാത്മ്യങ്ങളെന്നു പറയുന്ന മരാമത്തും ഐതിഹ്യങ്ങളുടെ സ്ഥിതിയെന്തായിരിക്കുമെന്ന് ഊഹിക്കാമല്ലൊ. എല്ലാ സ്ഥലപുരാണങ്ങളും പഴയ പതിനെട്ടു പുരാണങ്ങളുടേയും ഓരോ അംശങ്ങളെന്നാണു പറഞ്ഞു വരാറുള്ളത്. പക്ഷെ അത്തരം പുരാണരചന ഇനിയും നിന്നുകഴിഞ്ഞിട്ടില്ല എന്നുള്ളതു പരസ്യമായ ഒരു രഹസ്യമാണ്. തൃശ്ശിനാപ്പള്ളിക്കാരനും തമിഴ് കവിതയെഴുതിയിട്ടുള്ള മഹാകവികളിൽ ഒടുക്കത്തെ ആളും പരേത

നമായ ശ്രീ മീനാക്ഷിസുന്ദരംപിള്ള അവർകൾ അനേകം സ്ഥലപുരാണങ്ങൾ പലതും എഴുതിക്കൊടുത്തിട്ടുള്ളതായി കേട്ടിട്ടുണ്ട്. മാന്യനും വിദ്വാനുമായ കോട്ടയത്തുകാരൻ ഒരു വൈദ്യൻ അദ്ദേഹത്തിന്റെ കുലദൈവത്തെപ്പററി ഒരു മഹാപുരാണം സംസ്കൃതത്തിൽ എഴുതിവരുന്നതായി അറിയുന്നുവെന്നു പരേതനായ പ്രൊഫസർ സുന്ദരംപിള്ള അവർകൾ അദ്ദേഹത്തിന്റെ ഒരു പുസ്തകത്തിൽ പ്രസ്താവിച്ചുകാണുന്നു.

ചരിത്രാന്വേഷികൾക്കവലംബമായ മറെറാരു ഉപകരണം ഓരോ ദേശങ്ങളെപ്പററി തദ്ദേശീയർ പരമ്പരയായി പറഞ്ഞും വിശ്വസിച്ചും വരുന്ന ഐതിഹ്യങ്ങളും പഴയ സംഭവങ്ങളുമാണ്. ദക്ഷിണേന്ത്യയെസ്സംബന്ധിച്ചേടത്തോളം ഇവയെത്രയോ അടിസ്ഥാനരഹിതങ്ങളാണെന്ന് അറിയുവാൻ വളരെ പ്രയാസമൊന്നും ഇല്ല. കേരളത്തിലെ ഏതെല്ലാം വനപ്രദേശങ്ങളും, ചോലകളും, നദികളും, ക്ഷേത്രങ്ങളും, ജീർണ്ണഗൃഹങ്ങളുമാണ മഹാഭാരതത്തിലേയും രാമായണത്തിലേയും പ്രധാനപ്പെട്ട പല സംഭവങ്ങളോടും ബന്ധിക്കപ്പെട്ടിട്ടുള്ളത്!

ചരിത്രാന്വേഷികൾക്ക സാധാരണയായിട്ടുള്ള മറെറാരു ജ്ഞാനോപലബ്ധിസ്ഥാനം സാഹിത്യമാണ്. ഭാരതവർഷത്തിലെ പ്രാചീനസാഹിത്യം മനുഷ്യനേയും പ്രകൃതിയേയും വിടാതെ അവലംബിച്ചിരുന്നതിനാൽ അക്കാലത്തെ സാഹിത്യത്തിൽനിന്നു ചരിത്രസംബന്ധമായി പലതും അറിയാൻ മാർഗ്ഗമുണ്ട്. സാഹിത്യത്തിന്റെ നില പ്രാരംഭദശയിൽ ഏവംവിധമായിരുന്നുവെങ്കിലും കാലക്രമേണ ആ സാഹിത്യത്തിലും, ദൈവികകഥകൾ കൂട്ടിച്ചേർത്തു വാസ്തവത്തേക്കാൾ അതിരുകവിഞ്ഞ അതിശയോക്തി പ്രയോഗിക്കയാൽ അതും ഇക്കാലത്തു വിശ്വസിക്കാൻ വളരെ പ്രയാസമായിത്തീർന്നിരിക്കുന്നു. ദക്ഷിണേന്ത്യയിൽ പ്രാധാന്യവും പ

ഴക്കവും ഉള്ള ഭാഷ തമിഴാണല്ലോ. ആ ഭാഷയിലെ സാഹിത്യവും പ്രാരംഭത്തിൽത്തന്നെ അതിശയോക്തിഗ്രസ്തമായിപ്പോയിരിക്കുന്നു. അതിനാൽ ചരിത്രാന്വേഷണത്തെ സംബന്ധിച്ചേടത്തോളം നമ്മുടെ കഥ ഉത്തരദേശീയരേക്കാൾ ഇരട്ടി പരിതാപകരമായിട്ടാണിരിക്കുന്നത്.

താമ്രശാസനങ്ങൾ, ക്ഷേത്രങ്ങളിലും കോവിലകങ്ങളിലും പ്രഭുകുടുംബങ്ങളിലും മറ്റും സൂക്ഷിച്ചുവെച്ചിട്ടുള്ള രേഖകൾ, ഗ്രന്ഥവരികൾ മുതലായവ ചരിത്രമെന്ന ഗംഭീരസംജ്ഞയെ അർഹിക്കുന്നില്ലെങ്കിലും ചരിത്രസംഗതികൾ പലതും നമുക്ക് ഇവകളിൽനിന്നു ഗ്രഹിക്കുവാൻ കഴിയുന്നതാണ്. എന്നാലിവയേക്കാളധികം വിശ്വാസയോഗ്യമായിട്ടുള്ളതു സംഭവങ്ങൾ നടന്ന കാലത്തുതന്നെ കൊത്തിവെച്ചിട്ടുള്ളതും എപ്പോഴും ആർക്കും പ്രവേശിക്കാൻ സ്വാതന്ത്ര്യസൌകര്യങ്ങളുള്ള സ്ഥലങ്ങളിൽ സ്ഥാപിച്ചിട്ടുള്ളതുമായ ശിലാലേഖനങ്ങളാണ്. താമ്രശാസനങ്ങൾ പ്രായേണ പ്രത്യേകം ചില കുടുംബക്കാരുടേയോ സംഘക്കാരുടേയോ സ്വന്തമാകയാൽ അവ കൃത്രിമങ്ങളായിരിപ്പാൻ ഇടയുണ്ട്. മറ്റുള്ള ലക്ഷ്യങ്ങളും ഗ്രന്ഥവരികളും താളിയോലകളിലും മറ്റും പകർത്തി സൂക്ഷിക്കുന്നവയാണ്. അവയിൽ പറയുന്ന സംഗതികൾ സാധൂകരിക്കുന്നതിനു മറ്റു തെളിവുകളില്ലാത്തപക്ഷം അവ വിശ്വാസയോഗ്യമായിരിപ്പാൻ തരമില്ലല്ലോ. നേരെമറിച്ചു ജനങ്ങൾക്കു പൊതുവെ പ്രവേശിക്കാവുന്ന സ്ഥലത്തു സംഭവം നടന്നകാലത്തുതന്നെ കൊത്തിവെച്ചിട്ടുള്ള ഒരു ശിലാലേഖനം വായിച്ചു മനസ്സിലാക്കുവാനും അതിന്റെ കാലം നിർണ്ണയിക്കുവാനും സാധിക്കുന്നപക്ഷം ചരിത്രകാരന് ഇത്ര ശരിയായി അടിസ്ഥാനമുറപ്പിക്കുന്നതിനു മറ്റൊരു വസ്തുവുമുണ്ടാകുന്നതല്ല. അത്തരം ശിലാലേഖനങ്ങൾ കേരളത്തിൽ പലേടത്തുമുണ്ട്. അവയിൽ ആറിലധികമെണ്ണം പ്രസിദ്ധചരിത്രാന്വേഷിയായ പരേതനായ പ്രൊഫസർ സുന്ദരംപിള്ള

അവർകൾ കണ്ടുപിടിച്ച പകൎത്തെഴുതീട്ടുള്ളതിൽനിന്ന് ഒന്നു താഴെ ചേൎക്കുന്നു. പണ്ടു കേരളത്തിൽ പ്രചരിച്ചിരുന്ന വട്ടെഴുത്തുലിപിയിൽ എഴുതിയിട്ടുള്ള ആ ലേഖനം മലയാളലിപിയിലാണ് ഞങ്ങൾ ഇവിടെ പകൎത്തുന്നത്. മേൽപറഞ്ഞ ശിലാലേഖനത്തിന്റെ ഭാഷ ഇപ്പോൾ നടപ്പുള്ള മലയാളമല്ലെങ്കിലും ഏതാണ്ട് അതിന്റെ ഒരു തല്ലേശം വായനക്കാൎക്ക് എളുപ്പത്തിൽ മനസ്സിലാകാൻ സാധിക്കുമെന്നു വിചാരിച്ച് അതിന്റെ നേർതൎജ്ജമ ഇവിടെ ചേൎക്കുന്നില്ല.

തിരുവല്ലത്തിൽ പിറമ്മോതവയർ കോവിലമെക്ക് അസ്ഥിവാരച്ചുവരിലുള്ള ശിലാലിഖിതം.

സ്വസ്തിശ്രീ.

പിരിശ്ചികത്തിൽ വിയാഴം നിന്നയാണ്ട് കൊല്ലം 319_ാമാണ്ടു മകയരഞായറു ചെയ്ത കാരിയമാവിത്.

വേണാട്ടു വാഴ്ന്നരുളിന്റെ ശ്രീ വീരകേരളവൎമ്മ തിരു (2) വടിക്കമണ്ഡെ അതികാരത്തുടയ തെങ്ങനാട്ടു ചീരന്താൽ നികരത്തുകത്തു ശ്ലൂൺടുവമെയും കടമയാൽ കൊള്ളു നെൽചെവത്ത മഴകെയത്തും നെയ്യും തഴെളകവാണമും, തിരുവല്ലത്തു മാതേവരക്കും തിരുക്കണ്ണപ്പുറം കണപതിക്കും നമസ്കാരത്തിനും നിത്യമും അത്താഴത്തിരുവമൃതു ചെയ്യുമാറു കല്പിച്ച അരിമരൈ എഴുനാഴിയും ഇരണ്ടിടങ്ങഴും തിരുവരൈ വരുകൽ ഓരൊരൊ തിങ്കൾ — ഓരൊരൊ തിരിചെയ്യുമാറു കല്പിച്ചു ശീപാദമാലൈക്കും കൂട എഴുതികൊടുത്ത അതികാരർ.

ഇക്കാലമുതലാമരതേ വക്കരി ഇരുനാഴി, ഇരുകറ്റപ്പന്നരി ഇരുനാഴി, ഗണപതിക്കരി നാഴി, നമസ്കാരത്തിന്നരി ഇരുനാഴി ഇതിന്മേൽ കാട്ടുച്ചേരിയാർ കൂടികൊടുത്ത അച്ചു എട്ടിനും നേരിയച്ചുള്ള മുതലും കൂട നാരണത്താതർ കൈകൊണ്ടു ചെലുത്തിനാൻ. വിലൈകൊണ്ട അരുവിയൂർ പുരയിടത്തിൽ തിരുനന്താവനമും ചമയിച്ചു മൂൻറിടങ്ങും

ഈ രണ്ടു തിരുമാലയും ചാൎത്തി ചോറുകെട്ടുത്തുകൊണ്ടു വരുവിത്ത് നാരായണത്താതർ ഇപ്പരിചെ നികമത്തുകട് മൈനോൻ..... മുമഴകൈയതു നെന്തളെ കൊണ്ടുമെല്ല (8) നേലിയും നാരാണത്താതർ ആണ്ടവരെ ആറുതാങ്കൾ മാരവും കൊണ്ടു കറിയും കൊട്ടുത്തു ചെലവും ചെലുത്തു തിരുനന്താവനവും തിരുമാലയും ദീപമാലയും ചെലുത്തി വരുവിതു. നാരാണത്താതരി..... സഭയും പിടാരതിരുവടിയും ചോതികൾക്കും തിരുവുള്ളമായവരെക്കൊണ്ടു ഇവ്വണ്ണമെ ആചന്ദ്രതാരവൻ ചെല്ല.

ഈ ശിലാലേഖനത്തിൽനിന്നു മലയാംകൊല്ലം ൩൧൯ മകരമാസത്തിൽ ശ്രീവീരകേരളവൎമ്മ എന്ന നാമധേയമുള്ള ഒരു രാജാവു വേണാട്ടു രാജ്യത്തിന്റെ അധിപനായിരുന്നുവെന്നു പ്രത്യക്ഷമാകുന്നുണ്ട്. അദ്ദേഹം തെങ്കനാട് അഥവാ തെക്കുംകൂർ എന്നു പറയുന്ന രാജ്യം വീണ്ടു എടുത്തുവെന്നു പറഞ്ഞുകാണുന്നു. ഇതിൽനിന്നു പ്രത്യക്ഷമാകുന്ന മറ്റു സംഗതികൾ ൧. ഗ്രാമക്കാരുടെ വകയായി എന്തോ ഒരു സഭയുണ്ടായിരുന്നുവെന്നും, ക്ഷേത്രങ്ങളിൽ ചില അധികാരികളുണ്ടായിരുന്നുവെന്നുമാണ്. ഈ സഭയുടെ സ്വഭാവം എന്തായിരുന്നു എന്നു വിശദമാകുന്നില്ല. ഭട്ടാരകതിരുവടി എന്നു പറഞ്ഞുകാണുന്നതു ക്ഷേത്രത്തിലെ ഒരു അധികാരിയായിരിക്കണമെന്നുള്ളതിനു സംശയമില്ല. ബൌദ്ധസന്യാസിമാരെ ഇങ്ങിനെ സംബോധനം ചെയ്യാറുണ്ടത്രെ. ഈ ഭട്ടാരകതിരുവടിയാണ് പിന്നീടു മാറികാരി പിഷാരോടിയായതെന്നു ചില ഭാഷാജ്ഞന്മാർ പറഞ്ഞുകാണുന്നു.

“തറിയേക്കാണു” ചുമത്തിയതായി പറഞ്ഞുകാണുന്നതുകൊണ്ടു വസ്ത്രം നെയ്യുന്ന സമ്പ്രദായം സാധാരണ ഒരു തൊഴിലായി അക്കാലത്തുതന്നെ പരിശീലിച്ചു വന്നിരുന്നുവെന്നൂഹിക്കാം.

ഒരൊററ ശിലാലേഖനത്തിൽനിന്നുതന്നെ ഇത്രയും ചരിത്രസംഗതികൾ വെളിപ്പെടുന്ന സ്ഥിതിക്കു ചരിത്രാന്വേ

ഷണ വിഷയത്തിൽ (ശിലാലേഖനങ്ങളുടെ) ഉദ്ദേശലബ്ധിക്ക് ശിലാലേഖനങ്ങൾ എത്രയും അനൎഘങ്ങളാണെന്ന പ്രത്യക്ഷമാകുന്നുണ്ടല്ലൊ.

---

## ജന്മകവികൾ.

മലയാളഭാഷയും സാഹിത്യവും ക്രമത്തിൽ ഉൽക്കൎഷം ഉന്നതസ്ഥിതിയെ പ്രാപിച്ചും വരികയാണെന്നും, അതല്ല അവ പൂൎവ്വാധികം ക്ഷയിച്ചുപോകയാണെന്നും രണ്ടുവിധത്തിൽ അഭിപ്രായപ്പെടുന്നവർ ഇപ്പോഴും ഉണ്ട്. ഭാഷയിൽ അതിന്റെ നിലനില്പിന്നു പ്രത്യേകം ആവശ്യങ്ങളായ വ്യാകരണഗ്രന്ഥങ്ങൾ, തച്ചശാസ്ത്രം, സസ്യശാസ്ത്രം, കൃഷിശാസ്ത്രം, വൈദ്യശാസ്ത്രം മുതലായ വിഷയങ്ങളെ കുലങ്കഷമായി പ്രതിപാദിക്കുന്ന പുസ്തകങ്ങൾ ഇത്യാദികളുടെ ദൌൎല്ലഭ്യംപോലെതന്നെ സാഹിത്യത്തിൽ സാരഗൎഭങ്ങളും പ്രകൃതിദൎപ്പണങ്ങളും സദാചാരോപദേശകങ്ങളുമായ ഗ്രന്ഥങ്ങളുടെ ദാരിദ്ര്യവും ധാരാളമുണ്ടെന്നു സമ്മതിക്കാതിരിപ്പാൻ നിൎവ്വാഹമില്ല. വാസനാശക്തിയും മനശ്ശക്തിയും ലോകപരിചയവും തികഞ്ഞ കവികളെക്കൊണ്ടാണ് ഒരു സാഹിത്യത്തിന്ന് ഈ വക ഗ്രന്ഥങ്ങളുടെ പോരായ്മയില്ലാതെ ആയിത്തീരുന്നതെന്നു നിൎവിവാദമാകുന്നു. വായിക്കുന്തോറും മനസ്സിന്ന് ആഹ്ലാദമുണ്ടാക്കുന്നവയും ജീവിതാവശ്യത്തിന്നു പലപ്രകാരത്തിലും ഉപയുക്തങ്ങളുമായ ഗ്രന്ഥങ്ങളാണല്ലൊ ഏതു സാഹിത്യത്തിന്റെയും അടിസ്ഥാനങ്ങളായിരിക്കേണ്ടതു്. പഴയ കഥകളെ ചവച്ചു ചവച്ചു പലവിധ രൂപഭേദങ്ങളോടുകൂടി കുറെ അക്ഷരങ്ങളിൽ തിരിച്ചും മറിച്ചും വരുത്തീട്ടുള്ള നാടകങ്ങളെന്നോ തുള്ളലുകളെന്നോ കിളിപ്പാട്ടുകളെന്നോ വഞ്ചിപ്പാട്ടുകളെന്നോ പേരിട്ടു പുറത്തു വിടുന്ന പുസ്തകങ്ങൾ എന്നിമേൽ ഭാഷാസാഹിത്യത്തിന്നു വലിയ ശാപങ്ങളായിട്ടു മാത്ര

മെ വിചാരിപ്പാൻ പാടുള്ളു. സംസ്കൃതത്തിൽനിന്നു ഭാഷാന്തരപ്പെടുത്തുന്ന ഗ്രന്ഥങ്ങൾക്ക് ഈ അഭിപ്രായം സംബന്ധിക്കുന്നതല്ല. ശാപത്രൂപങ്ങളായ ഈ വക ഗ്രന്ഥങ്ങളെ ഒഴിച്ചു വായിക്കുന്നവയും വായിക്കത്തക്കവയുമായ പുസ്തകങ്ങൾ ഭാഷാസാഹിത്യസമുദ്രത്തിൽ അത്ര്യധികം വിളങ്ങിട്ടോ വിളങ്ങുന്നവയായിട്ടോ ഉണ്ടെന്നു തോന്നുന്നില്ല. ഇങ്ങിനെ വരുവാനുള്ള കാരണം മലയാളത്തിൽ ജനകവികൾ അല്ലെങ്കിൽ യഥാൎത്ഥകവികൾ കുറഞ്ഞുപോയതോ, കാച്ചുണ്ടായവർതന്നെ ലോകാനുഗ്രഹത്തിൽ അത്ര തൃഷ്ണ കാണിക്കാതിരുന്നിട്ടുള്ളതോ ആയിരിക്കണം.

കവികളെല്ലാം കവികളും കാവ്യങ്ങളൊക്കെ കാവ്യങ്ങളുമല്ലെന്നു പറയേണ്ടതില്ലല്ലൊ. സന്ദൎഭസുന്ദരങ്ങളും ലളിതകോമളങ്ങളുമായ പദങ്ങളെക്കൊണ്ടും, നിവ്ചിക്കുന്തോറും മനസ്സിനു മാധുൎയ്യം തോന്നിക്കുന്നവയായ അൎത്ഥങ്ങളെക്കൊണ്ടും വായിക്കുന്നവൎക്കു രസവും ആഹ്ലാദവും കാവ്യം വഴിച്ചു നൽകുകയാണു കവിധൎമ്മം. ഇങ്ങിനെ ചെയ്യുന്നവരാണു യഥാൎത്ഥകവികൾ അല്ലെങ്കിൽ ജനകവികൾ എന്ന പേരിനെ അൎഹിക്കുന്നതു്. ഇവരുടെ കവിതകൾ മാത്രമാണു കവിതകൾ; ഇവർ മാത്രമാണ് സാഹിത്യനഭോമണ്ഡലത്തെ അലങ്കരിക്കുന്ന നക്ഷത്രങ്ങൾ. ശബ്ദത്തിന്നോ അൎത്ഥത്തിന്നോ യാതൊരു ചമൽക്കാരവും കൊടുക്കാതെ ഗദ്യമൊ പദ്യമൊ എഴുതുന്നവർ അക്ഷരങ്ങളെക്കൊണ്ട് അമ്മാനാടുന്ന ഒരുതരം കപികളും അവരുടെ കവിതകൾ ഒരുമാതിരി കപിതകളുമാകുന്നു. ജനകവികളെ ജനിപ്പിക്കുന്നതിൽ കേരളഭൂമി അത്ര വളരെ അനുഗ്രഹീതയല്ലായിരുന്നു എന്നു വിചാരിപ്പാൻ പാടില്ലെങ്കിലും അധികവും ജനകപികളെ ജനിപ്പിക്കുന്നതിന്നാണു പശ്ചാൽപ്രിയയായിട്ടുള്ളതെന്നു വ്യസനപൂൎവ്വം പ്രസ്താവിക്കേണ്ടതാകുന്നു. ഏകദേശം ഒരമ്പതുകൊല്ലങ്ങൾക്കപ്പുറവും അഞ്ഞൂറുകൊല്ലത്തിന്നിപ്പുറവുമുള്ള ഭാഷാസാ

ഹിത്യചരിത്രത്തെ തിരക്കിപ്പരിശോധിച്ചു നോക്കുകയാണെങ്കിൽ ലോകാനുഗ്രഹതല്പരന്മാരായ ജനകവികളുടെ അല്ലെങ്കിൽ യഥാർത്ഥകവികളുടെ സംഖ്യ ഏററവും ശിഥിലമാണെന്നു കാണാം. ഉണ്ടായിട്ടുള്ളവർ ലോകത്തിലെ ഏതു സാഹിത്യയോദ്ധാക്കളുടെയും മുന്നണിയിൽ നില്ക്കത്തക്ക കരുത്തും സാമർത്ഥ്യവുമുള്ളവരായിരുന്നു എന്നു വിചാരിച്ചുമാത്രം അഭിമാനിക്കാവുന്നതാണ്. ഇവരിൽ ഏതു വിധത്തിലും പഴക്കവും പഴപ്പും തികഞ്ഞ കവി ചെറുശ്ശേരി നമ്പൂരിതന്നെയാകുന്നു. അദ്ദേഹത്തിന്റെ കൃഷ്ണപ്പാട്ട് 'ആധുനികമലയാളത്തിന്റെ' ഒരു മാതൃകയല്ലെങ്കിലും ഭാഷാസാഹിത്യകലയിൽ അത് എന്നെന്നും മിന്നിത്തിളങ്ങുന്ന ഒരു വിശിഷ്ടനിക്ഷേപമായിരിക്കും. ഹാ! പ്രകൃതിചിത്രത്തിലെ ഓരോ ഭാഗങ്ങളേയും അദ്ദേഹം സ്വകവിതാപടത്തിൽ നയനാനന്ദകരങ്ങളും സന്ദർഭാനുരൂപങ്ങളുമായ ചായങ്ങൾ കൂട്ടിച്ചേർത്തിണക്കി എത്ര കോമളാകൃതിയിൽ വരച്ചുവെച്ചിരിക്കുന്നു.

അസ്തമാചലത്തിന്മെല്ലിഴിയുന്നോരു
പുത്തൻനിറമാണ്ട ചെമ്പരുത്തി
ഒക്കെ വിരിഞ്ഞു ചമഞ്ഞതുകണ്ടൊക്കെയു-
ട്ടിക്കുഴുവന്നു ചമഞ്ഞിതപ്പോൾ
തിണ്ണന്നു നടന്നു ദിനകരൻതൻ തേരുമാ–
യന്നു വനത്തിൽ പതിക്കുന്നേരം
ബാന്ധവനാകിന പാവകന്തന്നിലെ
ഗന്ധത്താ വിട്ടങ്ങു വീഴുമാറെ
ജാലകങ്ങൾമേലേയായ്ക്കത്തിയെഴുന്നിട്ടു
ചാലച്ചുവന്നിതു ദിക്കുതോറും
ചാലപ്പതിനാമൊത്താണ്ടന്തന്നോടു
കാലത്തുസംഗമമെത്തുകയാൽ
താരങ്ങളാകിന മുദ്രധരിച്ചിട്ടു
പോകത്തുടങ്ങിനാൾ സന്ധ്യമെല്ലെ

സന്ധ്യയായുള്ളൊരബന്ധുരഗാത്രി താൻ
ചന്തമായ് നിന്നൊരന്നേരം
രാത്രിയായുള്ളൊരത്താർത്തേന്മൊഴിചെന്നു
ചീർത്തൊരക്കേശമഴിച്ചപോതു
സുന്ദരമായുള്ളൊരിന്ദുബിംബത്തോടു
മന്ദംവിതച്ചു ചമച്ചപോലെ
കോരകമാമായതാരകപൂരകം
നേരെ വിയത്തിൽ വിളങ്ങീതപ്പോൾ

ഇങ്ങിനെ ലളിതപദങ്ങളെ കഴിയുന്നതും ഉപയോഗിച്ചു സദാചാരപാഠങ്ങളേയും ലോകതന്ത്രങ്ങളെന്നത്തേയും എളുപ്പത്തിൽ ഉണ്ടാക്കിത്തരുന്ന ഈ വിശിഷ്ടഗ്രന്ഥകാരൻ കേരളീയജന്മകവികളുടെ പംക്തിയിൽ പ്രാധാന്യത്തെ അർഹിക്കാതിരിക്കുന്നതെങ്ങനെ?

ചെറുശ്ശേരിയുടെ ശവകുടീരം നമുക്കു വ്യസനമുണ്ടാക്കുമ്പോഴും തുഞ്ചത്തെഴുത്തച്ഛൻ കേരളീയ ജന്മകവികളുടെ അഗ്രാസനത്തിൽ ലോകത്തിനു പ്രത്യക്ഷപ്പെട്ടിരിക്കുന്നു. എഴുത്തച്ഛന്റെ ജന്മകവിത്വം ശബ്ദഘടനയിൽ മാത്രമല്ല അർത്ഥവൈചിത്ര്യത്തിലും ഒരു പുതിയ പാതയെ തുറന്നിരിക്കുന്നു.

'മൃഷ്ടഭോജനംകഴിഞ്ഞതിഷ്ടമായിരിക്കുമ്പോൾ
പുഷ്ടകൌതുകത്തോടുംമട്ടോലുംമൊഴിയാളും
ഇഷ്ടനായിരിപ്പോരശിഷ്ടനാംയതിയോടു
കഷ്ടമെന്നിരിക്കിലുംമട്ടലർബാണൻചൊല്ലാൽ.'
'വല്ലാതിവിടെമറ്റെല്ലാവരുമൊക്കെ
ച്ചൊല്ലുന്നവേലകളെല്ലാമെന്തിനിനി
അല്ലലശ്ശാഴവരില്ലൊരുകാരണം
ഫല്ലാംബുജപ്രൌഢിവെല്ലുംലസന്മുഖി.'

ഇത്യാദിസരളലളിതങ്ങളായ പദങ്ങളെക്കൊണ്ടും —

ഇടിവെട്ടീടുംവണ്ണംവില്മുറിഞ്ഞൊച്ചകേട്ടു

നഷ്ടരാജ്യാക്കന്മാതംഗങ്ങളെപ്പോലെ
മൈഥിലിമയിൽപേടപോലെസന്തോഷംപൂണ്ടാൾ:
വഹ്നിസന്തപ്ത,ലോഹസ്ഥാംബുവിന്ദുനാ
സന്നിഭമർത്ത്യലോകംക്ഷണഭംഗുരം.

ഇത്യാദിയായ ആശയവിശേഷങ്ങളെക്കൊണ്ടും സദാചാരപാഠങ്ങളെക്കൊണ്ടും സ്വാഭാവികവർണ്ണനകളെക്കൊണ്ടും എഴുത്തച്ഛന്റെ കൃതികൾ അത്ഭുതപൂർവ്വമായ ഒരു മനോവികാരമത്രേ ഒരു ഭാഷാസാഹിത്യരസികന്റെ മനസ്സിൽ അങ്കുരിപ്പിക്കുന്നതു്. എഴുത്തച്ഛനു ശേഷം നാം കാണുന്ന ഒരു ജന്മകവി കുഞ്ചൻനമ്പ്യാർതന്നെയാണ്. ഹസ്തിനപുരവും പാതാളവും സ്വർഗ്ഗവും ഒരുപോലെ തിരുവനന്തപുരവും അമ്പലപ്പുഴയുമാക്കി കാണിച്ചുതരുന്ന ഈ ഫലിതരസികന്റെ കവനചാതുര്യവും മണിപ്രവാളശുദ്ധിയും സർവ്വസമ്മതമായിട്ടുള്ളതാണല്ലോ. നമ്പ്യാരുടെ അർത്ഥനിഷ്കർഷയും ശബ്ദഘടനാപാടവവും ഭാഷാസാഹിത്യലോകത്തിൽ ഒരുകാലത്തും ഉണ്ടായിട്ടില്ലാത്തതും ഉണ്ടാകാൻ തരമില്ലാത്തതുമായ ഒരു സമ്പ്രദായത്തിലാകുന്നു ആവിർഭവിച്ചിട്ടുള്ളതു്.

പ്രാചീനകാലത്തിലെ ഭാഷാസാഹിത്യകാനനത്തിൽ ഇങ്ങിനെ മൂന്നു യഥാർത്ഥകവികേസരികൾ സ്വച്ഛന്ദവിഹാരം ചെയ്തിട്ടുള്ളതായി നാം കണ്ടുവല്ലോ. ചെലപ്പറമ്പുനമ്പൂരി, പൂന്താനത്തുനമ്പൂരി മുതലായവരും വാസ്തവത്തിൽ ജന്മകവികളുടെ ശേഖരത്തിൽ ഉൾപ്പെടുത്തുവാൻ യോഗ്യതയുള്ളവരായിരുന്നു. അടുത്തകാലത്തുണ്ടായിരുന്ന കവികളിൽ വെണ്മണി അച്ഛൻനമ്പൂരിപ്പാടും മകൻനമ്പൂരിപ്പാടും ശബ്ദത്തിലും അർത്ഥത്തിലുമുള്ള നിഷ്കർഷകൊണ്ടും ഫലിതപ്രയോഗങ്ങളെക്കൊണ്ടും ജന്മനാകവികളായിരുന്നുവെന്നു സമ്മതിക്കേണ്ടി വരുന്നതാണ്.

“ഓടിക്രുദ്ധിച്ചു വാടീടിന വദനകലാനാഥ ഷൺമാതൃതന്തേ” തുടങ്ങുന്നതും “പയോജ ബാണാവിശിഖാംബോധിയിൽ” ആറാടുന്നതും “നിധികാമന്നോ ഭൂതം ക

ന്നാകെ" അച്ചിക്കോതിയെക്കണ്ടെന്നതും "ചിത്രം വെലത്തു് വെച്ച പുതുവെണ്ണയതെന്നപോലെ" ഉതകുന്നതും മറ്റും അച്ഛൻ നമ്പൂരിപ്പാട്ടിലെ കവിതയ്ക്കുള്ള പ്രത്യേകഗുണങ്ങളാണു്.

"അരുണപൊഴുതപരദിശാംഗനയണിയും
പുതിയരത്നകങ്കണമെന്നകണക്കെ."

ആദിത്യകിരണങ്ങൾ വിളങ്ങുന്നതും "എട്ടു ദിഗന്തരമതിലും നല്ലൊരു വെട്ടംവീണു കിഴക്കു ചുവന്നു"തും എന്നുവേണ്ട പലതും മഹാൻ നമ്പൂതിരിപ്പാട്ടിലെ ആ ജനസിദ്ധമായ കവിതാവിലാസത്തിനു ഉദാഹരണങ്ങളായി എടുക്കാവുന്നതാണല്ലോ.

ഇപ്പോൾ ജീവിച്ചിരിക്കുന്ന കവികളെക്കുറിച്ചാലോചിച്ചാൽ ജനകവികൾക്കു മുമ്പിലത്തെപ്പോലെ ദാരിദ്ര്യമില്ലെന്നു തോന്നുന്നു.

ഇപ്പോഴത്തെ ജനകവികളിൽ പ്രധാനസ്ഥാനത്തെ അർഹിക്കുന്നതു കേരളകാളിദാസനെന്നു പ്രസിദ്ധനായ കോയിൽത്തമ്പുരാൻ തിരുമനസ്സുകൊണ്ടു തന്നെയാണു്. മനുഷ്യപ്രകൃതിയുടെ ബാഹ്യാന്തരവികാരങ്ങൾ അവിടുന്നു മധുരമായ മയൂരസന്ദേശം 'മണിപ്രവാള'കൊണ്ടു വിശദീകരിച്ചിരിക്കുന്നു. ജീവിതപാഠശാലയിലെ സാധനപാഠങ്ങളാകുന്ന അനവധി പദ്യങ്ങൾ മയൂരസന്ദേശത്തിൽ കാണാം. ഇതിനുദാഹരണങ്ങൾ ഇവിടെ എടുത്തു കാണിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. കോയിൽത്തമ്പുരാൻ തിരുമനസ്സിലെക്കഴിഞ്ഞാൽ ഏതൊരു ഭാഷാസാഹിത്യരസികന്റെയും അകൃത്രിമപ്രണയബഹുമാനങ്ങൾക്കു പാത്രീഭവിക്കുന്ന യഥാർത്ഥകവി കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടാണു്. പൂന്താനം നമ്പൂരി, നമ്പ്യാർ, പൂന്തോട്ടത്തു നമ്പൂരി, വെണ്മണി അച്ഛൻ മുതലായവരുടെ ശബ്ദപദ്ധതിയിൽനിന്നു കൊണ്ടു തന്നെ എഴുത്തച്ഛൻ മുതലായവരുടെ

അൎത്ഥപദ്ധതിയെ ബഹുമാനിച്ചു ആവശ്യമുള്ള ദിക്കുകളിലൊക്കെ സ്വാനുഭവപ്രദങ്ങളായ ആശയങ്ങളെ വിതറി ഉടച്ചു വെടിപ്പാക്കി കട്ടും കറയും കളഞ്ഞു കവിതയുണ്ടാക്കുവാനുള്ള ശക്തിയും വാസനയും അവിടുത്തെ സ്വതസ്സിദ്ധങ്ങളായ പ്രത്യേകഗുണങ്ങളാകുന്നു. കല്യാണിനാടകവും മധുരമംഗലവും അവിടുത്തെയുള്ള ജന്മകവിത്വത്തിനു സൎവ്വപ്രകാരത്തിലും സാക്ഷിയായി നില്ക്കുന്നുണ്ട്. കല്യാണിനാടകത്തിലെ കഥാവസ്തു കേരളത്തിലെ ഒരു വിധത്തിലുള്ള സാമുദായികരീതിയുടെ യഥാൎത്ഥചരിത്രമായിട്ടുള്ളപോലെ തന്നെ അതിലെ പദ്യങ്ങൾ മിക്കതും ചുരുങ്ങിയുള്ള സൂക്തികളും സന്ദൎഭാനുരൂപങ്ങളും നിസൎഗ്ഗമധുരങ്ങളുമായിരിക്കുന്നു. പരിശോധിച്ചു നോക്കിയാൽ 'മധുരമംഗലം' ഈ വിഷയത്തിൽ കല്യാണിനാടകത്തെ ഒന്നുകൂടി കവിച്ചുവെച്ചിട്ടുണ്ടെന്നാണ് പറയേണ്ടത്.

സ്വൎല്ലോകം തോറ്റുമണ്ടുംവിധമഴകൊഴുകു-
ന്നില്ലകം തന്നിലിപ്പോൾ
പുല്ലാൽ നിൎമ്മിച്ച നൽപ്പായയിൽ നിജസഖിയാം
കെരപ്പോടൊന്നിച്ചുകൊണ്ട്
മെല്ലെക്കല്യാണി! രമ്യസ്മിതമധുരനയ-
ശ്രീയശോമാലപോലി-
നല്ലാസത്താൽത്തണുക്കുന്നിതുപരമിവളെ-
ക്കാൺകയാൽക്കണ്ണുരണ്ടും.

എന്നും മറ്റുമുള്ള പദ്യങ്ങൾ ഏതു സഹൃദയന്റെ ഹൃദയത്തിനാണ് ആഹ്ലാദമുണ്ടാക്കാതിരിക്കുന്നത്? നാടകങ്ങളിൽ മാത്രമല്ല കിളിപ്പാട്ടിലും, തുള്ളലിലും, മണിപ്രവാളത്തിലും അവിടുന്നു പ്രാചീനകവികളോട് ഒത്തു നില്ക്കുന്ന ഒരു ജന്മകവിയാണ്.

തുള്ളലുണ്ടാക്കുന്നതിനു അവിടേയ്ക്കുള്ള സാമൎത്ഥ്യം ഇയ്യിടെ കേരളകല്പദ്രുമം അച്ചുക്കൂടം വകയായി അച്ചടിച്ച സ്യമ

ഹനൂമാൻ കാട്ടുന്ന മർക്കടചാപല്യം എത്രമേൽ തന്മയത്വത്തോടു കൂടിയതാണെന്നു നോക്കുക:—

"പുളച്ചുപുച്ഛവുംനാറെറിട്ടിളിച്ചുപല്ലുകൾകാട്ടി
ത്തെളിച്ചുകണ്ണുടൻചാടിത്തുളിച്ചുകൈകളുംകൊട്ടി
തടിച്ചുള്ളണകൾതന്നിൽപിടിച്ചുകേറിവേഗത്തിൽ
ഇടക്കുവീണതാനേവംനൊടിച്ചുമർക്കടനാട്യം."

ഇങ്ങിനെ ഈ പുസ്തകത്തിൽ പല ഘട്ടങ്ങളിലും അവിടേക്കുള്ള കവിതാസാമൎത്ഥ്യവും മനഃപരിഷ്കാരവും നമുക്കു കാണാവുന്നതാണ്.

മണിപ്രവാളശ്ലോകങ്ങളിലേക്കു തിരിയുന്നതായാൽ അവിടുന്നു പ്രാചീനന്മാരായ സംസ്കൃതകവികളെ മലയാളഭാഷകൊണ്ടു നാണിപ്പിക്കുവാൻ പുറപ്പെട്ടിരിക്കയാണെന്നു തോന്നും. ആലോചനാമൃതങ്ങളായ മണിപ്രവാളപദ്യങ്ങളെക്കൊണ്ടു പുസ്തകനിൎമ്മാണം ചെയ്യാൻ അവിടേക്കു ലവലേശം ക്ലേശമില്ല. ഒരു പച്ചമലയാളിക്കുകൂടി സുഗമമായിത്തോന്നുന്നവയും, ഒരു പഠിച്ച പണ്ഡിതനു ഗംഭീരവും പ്രൌഢവുമാണെന്നു സമ്മതിക്കത്തക്കവയുമായ പദ്യങ്ങളാണ് അവിടുന്നു സാധാരണ മണിപ്രവാളരീതിയിൽ പ്രയോഗിക്കുന്നത്. ഇതിലേക്കു രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തിവന്നിരുന്ന 'മലയാംകൊല്ലം' തന്നെ ഒരുത്തമദൃഷ്ടാന്തമായിരിക്കും.

"ലോകൎക്കുനല്ലസുഖമായിനിജേച്ഛപോലെ
പോകുന്നതിന്നുതടവില്ലതെളിഞ്ഞുമാൎഗ്ഗം
ആകുന്നമട്ടുജലബാധയൊഴിച്ചുവെള്ള-
ക്കാർകൂട്ടമിട്ടുവിലസുന്നൊരുകാലമല്ലോ."

ഇതിലെ ശബ്ദഗുണംകൊണ്ടുണ്ടായ അൎത്ഥഗാംഭീൎയ്യം ഏതു സഹൃദയന്റെ ഹൃദയത്തിലാണു പരമാനന്ദമുണ്ടാക്കിത്തീൎക്കാതിരിക്കുന്നത്? വെള്ളക്കാർ എന്നുള്ള ശബ്ദം വെളുത്ത കാറെന്നും വെള്ളക്കാരെന്നുമുള്ള അൎത്ഥത്തെ ദ്യോതിപ്പിക്കുന്നു

കൊണ്ടുള്ള മെച്ചം ഈ ശ്ലോകാർത്ഥത്തെ കൂലംകഷമായി ആലോചിക്കുന്നവർക്ക് ബഹുമാനകരമായി തീരാതിരിക്കയില്ല. ഇങ്ങിനെ മഹാകവിയായ ഇവിടുത്തെ കവിതയെക്കുറിച്ചുള്ള ഉദാഹരണങ്ങൾ കാണിച്ചുതുടങ്ങുന്നതിലും എളുപ്പമായിട്ടുള്ളത് എല്ലാം കൃതികളും ഒന്നിച്ചുചേർത്തച്ചടിപ്പിക്കുന്നതാണെന്നാണ് എന്റെ വിശ്വാസം.

കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ കഴിഞ്ഞാൽ നമുക്കു പ്രത്യക്ഷപ്പെടുന്ന ജനകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടുതന്നെയാണ്. നമ്പൂരി മലയാളത്തിൽനിന്നു വിട്ടു കഴിയുന്നേടത്തോളം പുതിയ മലയാളപദങ്ങളെ ഉപയോഗിച്ചു സംസ്കൃതബാഹുല്യം കൂടാതെ കവിതയുണ്ടാക്കി നിറം പിടിപ്പിക്കുന്നതിന് അവിടേക്കുള്ള പ്രത്യേകസാമർത്ഥ്യം ഒന്നു വേറെതന്നെയാണ്. പുതിയ പുതിയ ആശയങ്ങളെ സൃഷ്ടിച്ചു മനോരൂപങ്ങളായ പദങ്ങളെ ഉണ്ടാക്കിത്തീർത്തു തമ്മിൽ കൂട്ടിഘടിപ്പിച്ചു തെളിച്ചയോടുകൂടി കവിതയുണ്ടാക്കി വിടുന്നതിൽ അവിടേക്കു തെല്ലുപോലും ആതങ്കമില്ല. “ഇത്ര വേഗത്തിൽ അത്രനല്ല” കവിതയുണ്ടാക്കുവാൻ പ്രയാസം തന്നെയാണെന്നാണു പറയേണ്ടത്. ഇതിലെല്ലാം വിശേഷിച്ചു പറയുവാനുള്ളത് അവിടത്തേക്ക് ഇന്ന മാതിരിയിലേ കവിതയുണ്ടാക്കുള്ളു എന്ന നിർബ്ബന്ധമില്ലാത്തതാണ്. ചിലപ്പോൾ പൂന്തോട്ടത്തിന്റെയോ ചേലപ്പറമ്പിന്റെയോ കവിതയാണെന്നു തോന്നും. മറ്റു ചിലപ്പോൾ അവിടുത്തെ അച്ഛനായ വെണ്മണി അച്ഛൻനമ്പൂതിരിപ്പാട്ടിലെയോ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെയോ ആണെന്നു ചിലർ അന്ധാളിക്കും. വേറെ ചില സമയം വല്ല ഇംഗ്ലീഷ് കവികളും എഴുതിയതു ഭാഷാന്തരീകരിച്ചതാണെന്നു തോന്നത്തക്കവണ്ണം അത്ര വലിയ ആസ്വാദ്യതയോടും മാധുര്യത്തോടും കൂടി എഴുതിത്തള്ളും. ഇങ്ങിനെ ഏതു വിധത്തിലും ഏതു രസത്തിലും ഏതാശയത്തിലും അവിടേക്കു ക-

വിത എഴുതുവാൻ വശതയും കിടക്കുന്നുണ്ടു്. തുറന്നു പറയുന്ന തായാൽ അവിടേക്കു മലയാളഭാഷയെ പലവലിയ അച്ചിലും ഇട്ടു കൊഴുപ്പും പഴുപ്പും ചേർത്തു മനോഗതിക്കനുസരിച്ചുവണ്ണം വാർത്തുമുറുക്കി എടുത്തു പുറത്തിടാൻ കഴിയുമെന്നു നാം സമ്മതിക്കേണ്ടിവരുന്നതാണു്. കാവ്യമുദ്ര അവിടുന്നു നിർമ്മിച്ചതും ഇതേവരെ പ്രസിദ്ധപ്പെടുത്താതെ വെച്ചിട്ടുള്ളതുമായ ശബ്ദാലങ്കാരം എന്ന ഗ്രന്ഥം അവിടേക്കു ഭാഷയിലുള്ള അസാധാരണമായ പാടവത്തെയും കവിതകൊണ്ടു കളിക്കുന്നതിനുള്ള കൌശലത്തെയും നമ്മെ ദൃഷ്ടാന്തപ്പെടുത്തിത്തരുന്നതാകുന്നു. ഏകാക്ഷരം ദ്വ്യക്ഷരം മുതലായ ശബ്ദാലങ്കാരപരീക്ഷകൾ അവിടുന്നു മലയാളഭാഷകൊണ്ടു കഴിച്ചു ജയിച്ചിരിക്കുന്നതു കാണേണ്ട കാഴ്ച തന്നെയാണു്. വെണ്മണി നമ്പൂരിപ്പാട്ടിലേക്കോ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലേക്കോ അധികം സ്വാധീനമായ രസം ശൃംഗാരമാണെന്നു വല്ലവരും വാദിക്കുന്നുണ്ടെങ്കിൽ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലേക്കു വീരരസമാണു് പ്രധാനമായിട്ടുള്ളതെന്നു് ആ വക്കാർ ശപഥം ചെയ്തു സമ്മതിക്കേണ്ടിവരുമെന്നാണു് എനിക്കു തോന്നുന്നതു്. പാലുള്ളി നമ്പൂതിരി എന്ന പേരായ ഖണ്ഡകാവ്യത്തിലെ ഈ ശ്ലോകം നോക്കുക:—

ദേഹത്തിൽത്തൊലിപോലുമിത്തിരിമുറി-
ഞ്ഞീടാതെയാമപ്പിള്ള-
വ്യൂഹത്തെപ്പൊടിഭസ്മമാക്കിനിടിലം
മാത്രം ചിയത്തങ്ങിനെ
ആഹസ്സത്തിലരാതിരക്തമണിയും
ഖഡ്ഗംധരിച്ചുത്തമ-
ദ്ദേഹത്തെമധുരാംഗിമാധവിമുദാ
കണ്ടാർത്തുകൊണ്ടേടിനാൾ.

ഇങ്ങിനെ പലതും എടുത്തുദാഹരിക്കുവാനുണ്ടു്. എന്നാൽ അവിടെയ്ക്കു വീരരസത്തെപ്പോലെതന്നെ ശൃംഗാരവും സ്വാ

ധീനമാണെന്നു ചന്ദ്രികയിലെ താഴെ കാണിക്കുന്ന ശ്ലോകം വിശദീകരിക്കുന്നു:—

താരേശാസ്യത്തിലോമൽക്കുനുകിൽമുടിചെറുകാ-
റൊററുചിന്നിക്കരത്തിൽ
പെരുമോട് പുസ്തകത്തെച്ചെറുമുലകളണി-
ച്ചട്ടമേൽച്ചേർത്തുവെച്ച്
രോമേനിൽക്കുന്നബാലത്തരുണികൾനടുവിൽ-
ബാലികാപാഠശാലാ-
പോരേ റാണിച്ചനിന്നോരഴകൊഴുകിനപൈ-
ങ്ങെന്തൊരാനന്ദമായിരിക്കും?

ശൃംഗാരംപോലെ അവിടേക്കു ഹാസ്യരസവും പ്രധാനം തന്നെയാണെന്നു കാണാം. താഴെ കാണിച്ച പദ്യം നോക്കുക:—

നേരേകേറിത്തിരിഞ്ഞെന്നുടെയരികിലിതാ-
ണെന്നുമൊപ്പക്കുരങ്ങ-
ച്ചാരേ! നീപല്ലിളിച്ചിങ്ങിനെപുരികമിള-
ക്കുന്നകാടന്റെദൂതാ!
ചാരെച്ചെന്നിപ്രകാരംദശമുഖനധികം
ഹാസ്യമായ്ച്ചൊല്ലിടുമ്പോൾ
ചേരേക്കണ്ണുരുട്ടീടിനമഹിമയെഴും
ശ്രീഹനുമാൻസഹായം.

ആകപ്പാടെ പറഞ്ഞുവരുമ്പോൾ ഞാൻ മുമ്പു പറഞ്ഞ അഭിപ്രായത്തെ ഒരിക്കൽക്കൂടി ആവർത്തിക്കേണ്ട നിലയിലാണു കലാശിക്കുന്നത്. "കവിയിലാണു ശക്തി കഥയിലല്ല" എന്നു മഹാനായ തോമസ് കാർലൈൽ പറഞ്ഞിരിക്കുന്നതു കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെക്കുറിച്ചാണെങ്കിൽ വളരെ ശരിയായിരിക്കുമായിരുന്നുവെന്ന് എനിക്കു ചിലപ്പോൾ തോന്നിപ്പോകാറുണ്ട്. തർജ്ജമയിൽ അവിടേക്കുള്ള

പ്രത്യേകസ്വാതന്ത്ര്യവും ഐശ്വര്യവും മഹാഭാരതംകൊണ്ടും ഹംസലേഖകൊണ്ടും ആശ്ചര്യചൂഡാമണിനാടകംകൊണ്ടും ഭാഷാഭിമാനികൾക്ക പരക്കെ മനസ്സിലായിട്ടുള്ളതാണല്ലൊ. 'സംസ്കൃതകവികിരീടമണി' എന്ന യഥാൎത്ഥനാമധേയനായ ഈ മഹാകവി ആയുരാരോഗ്യസമൃദ്ധികളോടുകൂടി ഇനിയും വളരെക്കാലം ജീവിച്ചിരിക്കുന്നതിന്ന സൎവ്വനിയന്താവായ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ എന്ന മാത്രമാണ ഒടുവിലെങ്കിലും ഒന്നാമതായി എനിക്ക പറവാനുള്ളത്.

നടുവത്തച്ഛൻനമ്പൂതിരി തിരുമനസ്സുകൊണ്ടാണ് ഇന്നി ഭാഷാസാഹിത്യരംഗത്തിലെ പടനായകന്മാരിൽ പറയപ്പെടുന്നതും ഒരു യഥാൎത്ഥ കവീശ്വരൻ. പ്രസിദ്ധനായ വെണ്മണി നമ്പൂതിരിപ്പാട്ടിലേക്കതന്നെ ശരിയായ മലയാളകവിതയുണ്ടാക്കിത്തീൎത്തിരിക്കുന്നത് അവിടുന്നാണെന്ന പറഞ്ഞാൽ അവിടത്തേക്ക ജനകവികളുടെ ഇടയിൽ എത്രമാത്രം കാരണവസ്ഥാനമുണ്ടെന്ന നല്ലപോലെ ഊഹിക്കാവുന്നതാണല്ലൊ. വാസ്തവത്തിൽ അവിടുന്ന് ഇപ്പോഴുള്ള മലയാളകവികളുടെ കാരണവൻ തന്നെയായിട്ടാണിരിക്കുന്നത്. ഭാഷക്ക പരിഷ്കാരവും ശക്തിയും സ്വാതന്ത്ര്യവും വൎദ്ധിച്ചുവന്നിട്ടും, പഴയ മാമൂലിനെ പിടിച്ച കവിതയുണ്ടാക്കി ജനസാമാന്യത്തെ രസിപ്പിക്കുവാനുള്ള സാമൎത്ഥ്യം അവിടത്തെ തൂവലിൽനിന്ന വിട്ടുമാറീട്ടില്ല. അവിടത്തെ പദ്യങ്ങൾ മിക്കതും സാധാരണ സംസാരിക്കുന്ന രീതിയിലായിട്ടുള്ളതുകൊണ്ട പൊതുജനങ്ങൾക്ക മനസ്സിൽ തട്ടുന്നതിന്നും അവർ വായിച്ചാസ്വദിക്കുന്നതിന്നും വളരെ എളുപ്പമുണ്ട്. ആലോചിച്ചുനോക്കുന്നതായാൽ അവിടുന്ന മലയാളപദ്യകാരനായിത്തീൎന്ന മറ്റൊരു 'വേർഡ്സ്‌വൎത്ത്' ആണെന്ന പറഞ്ഞുകൂടയൊ എന്ന ഞാൻ സംശയിക്കാറുണ്ട്. ആശയങ്ങളേയൊ പദാൎത്ഥങ്ങളേയൊ മനസ്സിലാക്കുന്നതിന്നുവേണ്ടി അവിടത്തെ കവിതകളെങ്കിലും വായിച്ചിട്ടുള്ള മലയാളികൾ

വളരെ ചുരുക്കമെ ഉണ്ടായിട്ടുള്ളു. അനന്വേഷികങ്ങളായ അലങ്കാരങ്ങളോ കടിച്ചാൽ പൊട്ടാത്ത സംസ്കൃതപദങ്ങളോ അവിടുത്തെ കവിതയിൽ ഉണ്ടായിട്ടുമില്ല. ഇതൊരു നല്ല മെച്ചമാണുതാനും. സാധാരണ രുചിയറിഞ്ഞു ഭക്ഷിക്കുന്നവനു കുറുകിയ കാളനേക്കാളും സാമ്പാറിനേക്കാളും ചിലപ്പോൾ രുചികരമായിത്തീരുക വിശേഷപ്പെട്ട യോഗത്തിൽ ഉണ്ടാക്കിയ ഓലനാണെന്നാണ് എന്റെ പക്ഷം. ഫലിതങ്ങളും ചതുരോക്തികളും അവിടുത്തെ മിക്ക പദ്യങ്ങളിലും കാണാവുന്നതാണ്. മലയാളഭാഷയിൽ ചതുരോക്തികളെ സംഗ്രഹിക്കുന്നതിനു പുറപ്പെടുന്നവർ വല്ലവരുമുണ്ടെങ്കിൽ അവർ ഒന്നാമതായി തിരയേണ്ടത് അച്ഛൻനമ്പൂതിരി തിരുമനസ്സിലെ പുസ്തകങ്ങളെയാണ്. അവിടുത്തെ കവിതാഗുണം ശേവള്ളൂത് മുതലായ കൃതികൾ വഴിയായി മലയാളികളാകെ പ്രചരിച്ചിട്ടുള്ളതാകയാൽ ഇവിടെ പ്രത്യേകം എടുത്തു കാണിക്കേണ്ട ആവശ്യമില്ലെന്നു വിശ്വസിക്കുന്നു.

വി. സി. ബാലകൃഷ്ണപ്പണിക്കർ.



ഉ ഞെ ത്തു

## രാമാനുജനെഴുത്തച്ഛൻ.



ലോകനാടകത്തിലെ പ്രധാനങ്ങളായ രംഗങ്ങളിൽവെച്ച്, ഉത്തമസ്ഥാനത്തെ അർഹിക്കുന്നതു സാഹിത്യരംഗമാണല്ലോ. ഈ രംഗത്തിലെ നടന്മാർ ജനങ്ങളെ രസിപ്പിക്കുന്നതിന്നു തങ്ങളുടെ പ്രകൃതിസിദ്ധമായ പ്രതിഭാവിലാസമല്ലാതെ, തിരശ്ശീലയുടെ പകിട്ടോ, വേഷത്തിന്റെ മോടിയോ, വിളക്കിന്റെ പ്രകാശമോ ആവശ്യമില്ലാത്തതാകുന്നു. അവർക്ക് കിട്ടുന്ന സമ്മാനമോ, സാധാരണ നടന്മാർക്കെന്നപോ

ലെ, ഒരു വാച്ചും, രണ്ടു വൈരമോതിരമോ, മൂന്നു പട്ടോ, നാലു ഇരട്ടയോ മാത്രമായിരിക്കയില്ല; പിന്നെയോ, അനർഘവും അനശ്വരവുമായ കീർത്തിമുദ്രയത്രേ അവർക്ക് നിഷ്പ്രയാസം ലഭിക്കുന്നത്.

ഭാഷാസാഹിത്യരംഗത്തിൽ അനവധി നടന്മാർ ഇറങ്ങിക്കളിച്ചിരിക്കുന്നു. ഇപ്പോഴും ചിലർ കളിക്കുന്നു. ഇനി കളിക്കുവാനായി ചിലർ "അരയും തലയും മുറുക്കി" തിരശ്ശീലയുടെ ഉള്ളിൽ ഒരുങ്ങി പതുങ്ങി നില്ക്കുകയും ചെയ്യുന്നു. ഒന്നാമതായി രംഗാചാര്യനായി നിന്നു പ്രസ്തുതരംഗത്തിനു പല പരിഷ്കാരങ്ങളും വരുത്തിവെച്ചിരിക്കുന്ന മഹാൻ, ഈ ചരിത്രത്തിലെ നായകനായ "തുഞ്ചത്തു രാമാനുജനെഴുത്തച്ഛൻ" തന്നെയാകുന്നു. സഹൃദയഹൃദയങ്ങളിൽ പ്രതിഫലിക്കത്തക്കവണ്ണം അതാതു രസങ്ങളെ അവസരോചിതമായി പ്രകടിപ്പിക്കുന്നതിനു പ്രകൃത്യാ ചാതുര്യമുള്ളവരായിരുന്ന സാമർത്ഥ്യം അന്യാദൃശമായിരുന്നു. പ്രവർത്തകന്മാരുടെ ഉദാസീനതകൊണ്ടോ, ഉപകരണങ്ങളുടെ വൈകല്യംകൊണ്ടോ, ഉല്ക്കർഷേച്ഛുക്കളുടെ ദുർഭിക്ഷംകൊണ്ടോ, ഉദ്ധതന്മാരായ വല്ലവരുടെയും ഉപദ്രവംകൊണ്ടോ ആദ്യകാലങ്ങളിൽ അലങ്കോലപ്പെട്ടു മങ്ങിമയങ്ങിക്കിടന്നിരുന്ന ഭാഷാസാഹിത്യരംഗം, ഇപ്പോൾ നാം കാണുന്ന നിലയിൽ പ്രസന്നവും പ്രസിദ്ധവുമായിത്തീരുന്നതിന് ഈ മഹാമനസ്കന്റെ ആ സാമർത്ഥ്യം അത്യധികം ഉപകരിച്ചിട്ടുണ്ട്.

ഓരോ കാലത്തു ജീവിച്ചിരുന്ന ഓരോ മഹാമനസ്കന്മാരുടെയും ജീവചരിത്രങ്ങൾ, അതാതു കാലത്തെ സമ്പ്രദായങ്ങളെയും പ്രകൃതിതന്ത്രത്തിന്റെ അവ്യാഹതമായ പരിവർത്തനംകൊണ്ടുണ്ടാകുന്ന പരിഷ്കാരത്തിന്റെ ക്രമോൽകർഷത്തെയും വിശദമായി കാണിച്ചുതരുന്ന ഓരോ ഒന്നാന്തരം കണ്ണാടികളെന്നു നിർവ്വിവാദമാകുന്നു. സ്വതന്ത്രത്തിന്റെ പരിജ്ഞാനം ദുർന്ന്യസ്ഥിതിയെ പ്രാപിച്ചിട്ടില്ലാത്ത പുരാതന

കാലങ്ങളിലും ഈ വക ജീവചരിത്രഗ്രന്ഥാദികളെ നിർമ്മിക്കുന്നതിന്നു കഴിവുണ്ടായിരുന്നു എങ്കിലും, ഈ വിഷയത്തിൽ ഭാരതീയർക്കു നിശ്ശേഷം ബാധിച്ചിരുന്ന ഔദാസീന്യഭാവം—അല്ലെങ്കിൽ വാസ്തവജ്ഞാനവൈകല്യം—പാശ്ചാത്യപരിഷ്കാരത്തിന്റെ പരിമളം നാലു പാടും വീശിക്കൊണ്ടിരിക്കുന്ന ഇക്കാലത്തിലെ ഏതു സഹൃദയന്നും ഏറെയാവേദനയെ ജനിപ്പിക്കുന്നതാണ്. ആംഗലസാഹിത്യത്തിൽ 'ചാസർ' എന്ന മഹാകവിയും, സംസ്കൃതസാഹിത്യത്തിൽ 'വാത്മീകി'യും ചെയ്തിട്ടുള്ളപോലെ, മലയാളസാഹിത്യത്തിന്നു ശാശ്വതങ്ങളും നവീനങ്ങളുമായ പല നന്മകളും ചെയ്തു തന്നിരിക്കുന്ന 'തുഞ്ചത്ത് രാമാനുജനെഴുത്തച്ഛ'ന്റെ ജീവചരിത്രം എഴുതുവാൻ പുറപ്പെട്ടപ്പോൾ, പലരും അനുഭവിച്ചിരിക്കാനിടയുള്ള ആ വേദനയെത്തന്നെ ഞങ്ങളും അനുഭവിപ്പാൻ നിർബ്ബന്ധിതരായിട്ടുണ്ടെന്നു വ്യസനപൂർവ്വം പ്രസ്താവിക്കാതെ കഴികയില്ല. വിശ്വാസയോഗ്യമായ യാതൊരു ലക്ഷ്യവും കൂടാതെ ഒരു മഹാന്റെ ജീവചരിത്രം എഴുതുവാൻ തുടങ്ങുന്നത് ആയുധമില്ലാതെ ആയോധനത്തിന്നൊരുമ്പെടുന്നപോലെയാണെന്നു ഞങ്ങൾ നല്ലവണ്ണം ഓർമ്മിക്കുന്നുണ്ട്. എങ്കിലും, പരമ്പരാഗതങ്ങളായ ഏതാനും കെട്ടുകഥകളേയും ചില അനുമാനങ്ങളേയും മാത്രം അടിസ്ഥാനപ്പെടുത്തി, ഒരു വിധം എഴുതപ്പെട്ടിരിക്കുന്ന ഈ ഉപന്യാസം, ആ മഹാത്മാവിനെപ്പററി ഞങ്ങൾക്കുള്ള അവ്യാജമായ കൃതജ്ഞതയ്ക്കും, ഭക്തിബഹുമാനങ്ങൾക്കുമായി ബലികഴിക്കപ്പെട്ടതാണെന്നുള്ള ചാരിതാർത്ഥ്യം ഒന്നു മാത്രമേ ഞങ്ങളെ ഈ സാഹസകൃത്യത്തിൽ പ്രേരിപ്പിക്കുന്നുള്ളൂ.

## എഴുത്തച്ഛന്റെ ജന്മഭൂമി

പൊന്നാനി താലൂക്കിൽ പെട്ട വെട്ടത്തുനാട്ടിന്നു മദ്ധ്യത്തിലുള്ള തൃക്കണ്ടിയൂർ ക്ഷേത്രത്തിന്റെ അല്പം പടിഞ്ഞാറുവശത്തും, തിരൂർ റെയിൽവേസ്റ്റേഷന്ന് അല്പം തെക്കുവശത്തും

മായിട്ടാണ് ഇരിക്കുന്നത്. ഈ സ്ഥലത്തിന് ഇപ്പോഴും 'തുഞ്ചൻപറമ്പ്' എന്നു പേരു പറഞ്ഞു വരുന്നതു തന്നെ ഇതിലേയ്ക്കു തക്കതായ ഒരു ദൃഷ്ടാന്തമാകുന്നു. ചുററുമുള്ള പറമ്പുകളിൽനിന്ന് ഈ പുണ്യഭൂമിയെ വ്യത്യാസപ്പെടുത്തി കാണിക്കുന്നത് ഇതിന്റെ നടുവിലുള്ള എഴുത്തച്ഛൻ താമസിച്ചിരുന്ന കെട്ടിടത്തിന്റെ അവശിഷ്ടമെന്നു വിചാരിക്കപ്പെട്ടിരിക്കുന്ന ഒരു പുരത്തറയും വിശേഷകാലങ്ങളിൽ ഇന്നും ജനങ്ങൾ ഭക്തിപുരസ്സരം ഒരുമിച്ചുവരുന്ന പരിശുദ്ധങ്ങളായ മണൽത്തരികളും മാത്രമാകുന്നു. അത്യാവശ്യകങ്ങളായ കിണർ, കുളം എന്നിവയും ഇതിലുണ്ട്. ഏഴു ഖണ്ഡിൽ കുറയാതെ വിസ്താരമുള്ള ഈ പറമ്പ് കിഴക്കുപടിഞ്ഞാറ് ഉദ്ദേശം പതിനാലുഖണ്ഡ് ദീർഘമുള്ളതാകുന്നു. ഈ സ്ഥലം ഇപ്പോൾ ഇട്ടികലിലുള്ള 'ചെരണ്ടാട്ടുകുന്നത്ത്' എന്ന വീട്ടുകാരുടെ കൈവശത്തിലാണ്. അന്യസ്ഥലങ്ങളെ അതിശയിക്കുന്ന എന്തോ ഒരു ചൈതന്യവിശേഷം ഈ സ്ഥലത്തിൽ ഇപ്പോഴും കളിയാടുന്നുണ്ടെന്നു കാണികൾ സാധാരണമായി പറഞ്ഞുവരുന്നതു പക്ഷേ ഭക്തിജന്യമായ ഒരുതരം ഭ്രമമായിരിക്കാമെങ്കിലും, ഇതു കാഴ്ചയിൽ ആക്കും ആഹ്ലാദജനകമായിരിക്കുന്നുവെന്നു സമ്മതിച്ചേ തീരൂ.

എഴുത്തച്ഛന്റെ ജനനദിവസത്തെപ്പററി ആക്കും ഒന്നും പറവാൻ കഴിഞ്ഞിട്ടില്ല. അദ്ദേഹത്തിന്റെ ജീവിതകാലംതന്നെ പലരുടേയും പല വിധത്തിലുള്ള സന്ദേഹസന്ദോഹങ്ങൾക്കു സങ്കേതമായിട്ടേ ഇരിക്കുന്നുള്ളു. ഡോക്ടർ ബർണ്ണൽ മുതലായ വിദേശീയപണ്ഡിതന്മാർ, അദ്ദേഹം ജീവിച്ചിരുന്നതു പതിനേഴാം ശതവർഷത്തിലാണെന്നാണ് അഭിപ്രായപ്പെട്ടിട്ടുള്ളത്. മിസ്റ്റർ ലോഗന്റെ 'മലബാർമാനുവൽ' എന്ന ചരിത്രഗ്രന്ഥം ഈ അഭിപ്രായങ്ങളെ കണ്ണുചിമ്മി അനുകരിക്കയേ ചെയ്തിട്ടുള്ളു. കൊല്ലവർഷം അറുനൂറാമാണ്ടിന്നു മദ്ധ്യത്തിലാണ് എഴുത്തച്ഛന്റെ ജീവിതകാലമെന്നു കേരള

കൌമുദി സിദ്ധാന്തിച്ചിരിക്കുന്നു. ഈ വക അഭിപ്രായങ്ങളെ എല്ലാം ഖണ്ഡിച്ചുകൊണ്ടു മലയാളഭാഷാചരിത്രകാരൻ പറയുന്നതിങ്ങിനെയാണ്:—

“മേല്പത്തൂർ നാരായണൻ ഭട്ടതിരിയുടെ കാലത്ത് എഴുത്തച്ഛനു മദ്ധ്യവയസ്സായിരുന്നു. ഈ ഭട്ടതിരിപ്പാട്ടിലെ പ്രധാനകവിതയായ ‘നാരായണീയം’ കഴിവുതിന്ന് ൭൬൨ വൃശ്ചികം ൨൮-ാംനു-യാകുന്നു എന്ന് അതിലെ ഒടുവിലത്തെ ശ്ലോകത്തിൽ ‘ആയുരാരോഗ്യസൌഖ്യം’ എന്ന കലികൊണ്ടു നിശ്ചയിക്കാം. ഉത്തരദേശത്തിൽനിന്ന് ഒരു വിരാഗിബ്രാഹ്മണൻ, അദ്ധ്യാത്മമൂലരാമായണം അമ്പലപ്പുഴ രാജാവിന്റെ അടുക്കൽ കൊണ്ടുചെന്നത് ൭൮൭-മതു കൊല്ലം തുടങ്ങുന്ന ചിങ്ങമാസത്തിലാണെന്നും അന്നത്തെ കലി ‘പവിത്രകാഃ സൂക്തഃ’ എന്നും അദ്ധ്യാത്മമൂലത്തിന്റെ വ്യാഖ്യാനം കുട്ടിയാട്ടു ഗോവിന്ദമേനോൻ മലയാള അക്ഷരത്തിൽ തർജ്ജമചെയ്തിട്ടുള്ളതിൽ കാണുന്നു. അതിനാൽ എഴുത്തച്ഛന്റെ കാലം ൭൦൦-നും ൮൦൦-നും മദ്ധ്യേ ആയിരിക്കണം”.

എഴുത്തച്ഛൻ ജനിച്ചതു കൊല്ലവർഷം എഴുനൂറിലോ അതിനു വളരെ അടുത്ത കാലത്തിലോ ആണെന്നും, അദ്ദേഹം അറുപതു വയസ്സിനു മേൽ ജീവിച്ചിരുന്നിട്ടേ ഉള്ളുവെന്നും 787-മതിൽ അമ്പലപ്പുഴരാജാവിന്റെ അപേക്ഷ പ്രകാരം അദ്ധ്യാത്മരാമായണം പകൎത്തെഴുതിയ കൂട്ടത്തിൽ അതു കിളിപ്പാട്ടായി തർജ്ജമചെയ്തുവെന്നും 730-ാംവർഷത്തിനുമേൽ ജനിച്ചുവെന്നുപറയുന്ന മേല്പത്തൂർനാരായണൻഭട്ടതിരിയുടെ യൌവനകാലത്ത് എഴുത്തച്ഛനു മദ്ധ്യവയസ്സായിരുന്നുവെന്നും പറഞ്ഞിട്ടുള്ളത് അന്യോന്യവിരുദ്ധമായ അനുമാനമായി തോന്നുന്നു. ‘മലയാളസാഹിത്യത്തിന്റെ പ്രാഥമികപാഠം’ (Primer of Malayalam Literature) എന്ന പുസ്തകത്തിൽ കാണിച്ച കണക്കും മലയാളഭാഷാചരിത്രത്തിലെ കണക്കും കൂട്ടി തട്ടിച്ചുനോക്കുമ്പോഴും അല്പം ചില വ്യത്യാസങ്ങളുണ്ടെന്നു ഊഹിക്കേണ്ടി വന്നിരിക്കുന്നു.

മലയാളഭാഷാചരിത്രകാരന്റെ അഭിപ്രായപ്രകാരം നോക്കുന്നതായാൽ എഴുത്തച്ഛന്റെ ജനനം എഴുനൂറാമാണ്ടിലൊ അതിന്നു [illegible] അടുത്ത കാലത്തൊ ആയിരിക്കണമെന്നു വരുന്നുണ്ട്. അദ്ധ്യാത്മരാമായണത്തിലെ മംഗളാചരണത്തിന്റെ സമ്പ്രദായവും സംസ്കൃതബാഹുല്യമായ കവിതാരീതിയും, എഴുത്തച്ഛൻ ആ ഗ്രന്ഥം ഉണ്ടാക്കിയത് വിദ്യാഭ്യാസം കഴിഞ്ഞ അടുത്ത അവസരത്തിൽ — ഏകദേശം മുപ്പതു വയസ്സിന്നുമേൽ — ആണെന്നു വിചാരിപ്പാൻ വഴി കാണിക്കുന്നുണ്ട്. 'പവിത്രകാമസ്യേഷ്ഠഃ' എന്ന കലിസംഖ്യയെ അനുസരിച്ച്, അമ്പലപ്പുഴ രാജാവിന്റെ കയ്യിൽനിന്ന് എഴുത്തച്ഛന് അദ്ധ്യാത്മരാമായണം ഒന്നാമതായി കിട്ടിയത് എഴുനൂറി എമ്പത്തേഴാമാണ്ടിലാണെന്നു സ്ഥാപിക്കുന്നപക്ഷം, എഴുത്തച്ഛൻ ജനിച്ചത് എഴുനൂറി അമ്പതിലൊ അതിനടുത്ത കാലത്തൊ ആയിരിക്കണമെന്നു തീർച്ചപ്പെടുത്താവുന്നതാകുന്നു. മഹാനായ മേല്പത്തൂർ നാരായണൻ ഭട്ടതിരിപ്പാടും എഴുത്തച്ഛനും സമകാലീനന്മാരും സുഹൃത്തുക്കളുമാണെന്നും അവർ തമ്മിൽ കേരളത്തിലെ പല പ്രധാനഭാഗങ്ങളിലും സഞ്ചരിച്ചിട്ടുണ്ടെന്നും മറ്റുമുള്ള ലോകവാദങ്ങളെ സ്വീകരിക്കുന്നതായാലും ഈ അഭിപ്രായത്തെ ബലപ്പെടുത്തുവാനെ നിർവ്വാഹമുള്ളൂ. നാരായണൻഭട്ടതിരിപ്പാട്ടിൽനിന്നു ചെറുപ്പത്തിലുള്ള ചാപല്യങ്ങളെ ഒഴിച്ചു വിദ്യാഭ്യാസം ചെയ്വാനാരംഭിച്ച കാലം ഏകദേശം എഴുനൂറി നാല്പത്തേഴാമാണ്ടിലാണെന്നു യുക്തിയുക്തമായി നിർണ്ണയിക്കുന്നതിന്നു പല ലക്ഷ്യങ്ങളുമുണ്ട്.

എഴുത്തച്ഛന്റെ മാതാപിതാക്കന്മാർ ആരായിരുന്നുവെന്നും, അവരുടെ സ്ഥിതി എന്തായിരുന്നുവെന്നും, അവർ ഏതു വംശക്കാരായിരുന്നുവെന്നും അനുമാനപദ്ധതിയെ അതിലംഘിച്ചു കൃത്യമായിട്ടു പറവാൻ പ്രയാസമായിട്ടുതന്നെ ഇരിക്കുന്നു. ഐതിഹ്യങ്ങൾതന്നെ പല മാർഗ്ഗങ്ങളിൽ കൂടിയും

പ്രവഹിച്ച വാസ്തവത്തെ കേവലം കലുഷമാക്കിത്തീക്കുകയാണു ചെയ്തിട്ടുള്ളത്. തിരുവനന്തപുരത്തുനിന്നു ഭൂമാജപം കഴിഞ്ഞു പോരുന്ന വഴിക്ക് ഒരു നമ്പൂതിരി വെട്ടത്തുനാട്ടിൽ എത്തി എന്നും നേരം അസമയമായിപ്പോകയാൽ വഴിക്ക് അടുത്തുള്ള ഒരു ചക്കാലവീട്ടിൽ കേറി കിടന്നുവെന്നും അന്നു ദിവസം രാത്രിയിൽ ആ വീട്ടിലുള്ള ഒരു യുവതിയിൽ അദ്ദേഹത്തിനുണ്ടായ സന്താനമാണ് എഴുത്തച്ഛനെന്നും മറ്റുമാണ് ഒരു പക്ഷമുള്ളത്. മറ്റേതു പക്ഷമുള്ളതിൽ വലിയ വ്യത്യാസമൊന്നുമില്ല. ഈ കേരളബ്രാഹ്മണന്റെ സ്ഥാനത്ത് ഒരു പരദേശബ്രാഹ്മണൻ ആരോപിയ്ക്കപ്പെട്ടിട്ടുണ്ടെന്നു മാത്രമേ ഉള്ളൂ. തിരുവനന്തപുരത്തുനിന്നു വഞ്ചിമാർഗ്ഗമായി നേരിട്ട് ഒരു വഴിപോക്കനു തൃക്കണ്ടിയൂരെത്തുവാൻ അക്കാലത്തു യാതൊരു മാർഗ്ഗവുമില്ല. തിരൂർ മുതലായ പ്രദേശങ്ങളിൽനിന്നു തെക്കൻദിക്കിലേക്ക് അനർഗ്ഗളമായി വഞ്ചിയാത്ര ചെയ്വാൻ സൌകര്യപ്പെട്ടത്, എഴുത്തച്ഛന്റെ അനന്തരകാലീനനായ കനോൽ സായ്പ് പൊന്നാനിയിൽനിന്നു ചാവക്കാട്ടേക്ക് ഒരു തോടു വെട്ടിച്ചതിനു ശേഷമാണ്. ആ തോടിന് ഇന്നും 'കനോൽതോട്' എന്നു പേരു വിളിച്ചുവരുന്നതുകൊണ്ടുതന്നെ ഈ മാർഗ്ഗം മറ്റാരാളുടെ പരിശ്രമത്തിന്റെ ഫലമല്ലെന്ന് എവർക്കും ഊഹിക്കാവുന്നതാണല്ലോ. ആകയാൽ തിരുവനന്തപുരത്തുനിന്നോ മറ്റോ വരുന്ന ഒരു നമ്പൂതിരി വഞ്ചിമാർഗ്ഗമായി തൃക്കണ്ടിയൂർ എത്തി എന്നും, അവിടെ ബ്രാഹ്മണഗൃഹങ്ങൾ ഏറ്റവും സന്നിഹിതങ്ങളായിരിക്കെ, ശൂദ്രജാതിയിൽതന്നെ നികൃഷ്ടമായി വിചാരിക്കപ്പെട്ടുവന്നിരുന്ന എഴുത്തച്ഛന്റെ ഗൃഹത്തിൽ കേറിക്കിടന്നുവെന്നും പറയുന്നത് ആകപ്പാടെ വിശ്വാസയോഗ്യമായി തോന്നുന്നില്ല. ഭാഷകൊണ്ടും വേഷംകൊണ്ടും മറ്റും കേവലം വിലക്ഷണനായ ഒരു പരദേശബ്രാഹ്മണനെ മലയാളത്തിലെ ഒരു ശൂദ്രസ്ത്രീ സന്തത്യുല്പാദനത്തെ മാത്രം ഉദ്ദേശിച്ചു തൽ

സമയം കണ്ടു പരിചയത്തിന്മേൽ ക്രുസൽകൂടാതെ അംഗീകരിച്ചുവെന്നു പറയുന്നതും, പശ്ചിമഘട്ടപർവ്വതനിരകൊണ്ടു വേർതിരിയ്ക്കപ്പെട്ട മലയാളത്തിൽ പരദേശികൾക്ക് അത്യന്തമായ പ്രവേശം അനുവദിയ്ക്കപ്പെടാത്ത ആ കാലസ്ഥിതിക്കും സ്വഭാവത്തിന്നും അത്ര അനുരൂപമായിത്തോന്നുന്നില്ല. എന്നാൽ ഇതിൽ നിന്നെല്ലാം കൂടി എഴുത്തച്ഛന്റെ പിതാവ് ഒരു ബ്രാഹ്മണനെന്നു സമ്മതിയ്ക്കത്തക്ക മനഃപ്രവൃത്തി ഞങ്ങൾക്കുണ്ടാകുന്നുണ്ട്. അതൊരു നമ്പൂതിരി ബ്രാഹ്മണനാണെന്നും തീർച്ചയാക്കാം. നിരാലംബമായ ഈ മാർഗ്ഗത്തിൽനിന്നു നിവർത്തിക്കുന്നതിന്നു മുമ്പേ, മേൽപറഞ്ഞ കഥയെത്തന്നെ സംഭാവ്യതയോടു കൂടെ അടുപ്പിച്ചു വെട്ടത്തുനാട്ടിൽ സാധാരണ പറഞ്ഞുവരുമാറുള്ള ഒരു വീട്ടുകഥ പറവാനുണ്ട്. അതും വായനക്കാരുടെ പരീക്ഷണത്തിന്നായി ഇവിടെ പകർത്തുന്നു:—

"ആകസ്മികമായി ഒരു ദിവസം ദിനാന്തത്തിൽ ഒരു പാന്ഥനായ നമ്പൂതിരി തൃക്കണ്ടിയൂരിൽ വന്നുചേർന്നു. ഊട്ടിൽ ഭക്ഷണം കഴിച്ചു രാത്രി അദ്ദേഹം അടുത്തുള്ള 'തട്ടാരമ്പറമ്പത്ത്' എന്ന ഒരു അമ്പലവാസിഗൃഹസ്ഥന്റെ ഭവനത്തിൽ കിടപ്പാൻപോയി. അദ്ദേഹം ഒരു ജ്യോതിശ്ശാസ്ത്രപണ്ഡിതനായിരുന്നു. യദൃച്ഛയാ അദ്ദേഹത്തിന്ന് ഒരു വിശിഷ്ടമായ സന്താനോല്പാദനത്തിന്നുള്ള സമയം സന്നിഹിതമായതായി തോന്നി. തന്റെ ഇല്ലം പ്രസ്തുത സ്ഥലത്തുനിന്നു വളരെ ദൂരമായിരുന്നതിനാൽ അപ്രതീക്ഷിതമായിരുന്ന ആ സമയത്തെ സഫലമാക്കുവാൻ നിർവ്വാഹമില്ലാതെ അദ്ദേഹം വിഷണ്ണനായിത്തീർന്നു. ആകയാൽ അദ്ദേഹം കൂട്ടിലിട്ട മെരുവിൻകുട്ടിയെപ്പോലെ ഇടക്കിടെ എഴുനേൽക്കയും, മുററത്തിറങ്ങി ജ്യോതിർഗ്ഗോളങ്ങളെ വീക്ഷിക്കയും, ശയ്യമേൽത്തന്നെ വന്നിരിക്കയും, അധികം താമസിയാതെ വീണ്ടും മേൽപ്രകാരമെല്ലാം ആചരിക്ക

യും ചെയ്തുകൊണ്ടിരുന്നു. അപ്പോൾ, അന്നവിടെ വൃഷളിയായി താമസിച്ചിരുന്ന 'തുഞ്ചത്ത്' എന്ന ശൂദ്രവീട്ടിലെ ഒരു സ്ത്രീ ഈ പരിശ്രമമെല്ലാം കണ്ട് അടുത്തുവന്നു വർത്തമാനം ചോദിച്ചു. വിവരം അറിഞ്ഞപ്പോൾ ആ യുവതി ആ സത്സന്താനത്തിന്റെ അമ്മയെന്ന ഭാഗ്യം ദയവായി തനിക്കു തരേണമെന്ന് അപേക്ഷിക്കയും, ദയാലുവായ അദ്ദേഹം അതിന്നനുവദിക്കയും, അങ്ങിനെ എഴുത്തച്ഛന്റെ അവതാരത്തിന്ന് അവകാശം സിദ്ധിക്കയും ചെയ്തു."

ഈ ഏകദേശവ്യത്യസ്തമായ ഐതിഹ്യം, അതിന്റെ സംഭാവ്യതകൊണ്ടും സമ്പ്രദായംകൊണ്ടും മറ്റു തെളിവുകൾ കിട്ടുന്നതുവരെ വിശ്വാസ്യവിഷയത്തിൽ പ്രഥമഗണനീയമായിട്ടത്രെ ഞങ്ങൾ വിചാരിക്കുന്നത്. എഴുത്തച്ഛന്റെ മാതാപിതാക്കന്മാരുടെ പേരുകളെപ്പറ്റി വിവരമായി യാതൊന്നും പറവാനില്ല. അച്ഛന്റെ പേർ നീലകണ്ഠനെന്നായിരിക്കാമെന്നു ഹരിനാമകീർത്തനത്തിലെ 'അമ്പോന്നമമ നസി ശ്രീനീലകണ്ഠഗുരു' എന്ന വരികൾകൊണ്ടു ചിലർ വ്യാഖ്യാനിച്ചിട്ടുണ്ട്. സാംശയികമായ ആ ഒറ്റ ലക്ഷ്യംകൊണ്ടു തൃപ്തിപ്പെടുവാൻ ഞങ്ങളുടെ മനസ്സാക്ഷി സമ്മതിക്കുന്നില്ല. ശങ്കരൻ എന്നായിരുന്നു അദ്ദേഹത്തിന്റെ പേരെന്നു മറ്റു ചിലരുടെ ഇടയിൽ ഒരു സാമാന്യബോധം ഉണ്ട്. എഴുത്തച്ഛന്റെ

### പേരും ജാതിയും

പ്രായേണ മിക്കജനങ്ങൾക്കും അറിവാനിടവന്നിട്ടുള്ളതു സന്തോഷകരമായിരിക്കുന്നു. അദ്ദേഹത്തിന്നു ബാല്യത്തിൽ ഇട്ടിരുന്ന നാമധേയം ശങ്കരൻ എന്നായിരുന്നുവെന്നു പറയുന്നുണ്ട്. ഇതു പക്ഷേ അച്ഛന്റെ പേരിനെ പകർത്തിയതായിരിക്കുമോ എന്നു സംശയിപ്പാനവകാശമുണ്ട്. പിന്നീടു പ്രസിദ്ധമായിത്തീർന്നതു 'രാമാനുജൻ' എന്ന പേരാണെന്നു നാ

ഷ്ഠിവാദം തന്നെ. ഇതിന്റെ ആഗമത്തെക്കുറിച്ചും ഭിന്നങ്ങളായ പല അഭിപ്രായങ്ങളുമാണുള്ളത്. ഇതിൽ ഒന്ന് എഴുത്തച്ഛനു രാമൻ എന്നപേരായ ഒരു ജ്യേഷ്ഠനുണ്ടായിരുന്നുവെന്നും അതുകൊണ്ടു സാക്ഷാൽ പേരുപറവാനുള്ള മടിനിമിത്തം ചില ശിഷ്യന്മാർ രാമാനുജൻ എന്നു പറഞ്ഞുവന്നിരുന്നുവെന്നുമാണ്. 'അഗ്രജന്മമ സതാം വിദുഷാമഗ്രേസരൻ മൽഗുരുനാഥനനേകാന്തേവാസികളോടും ഉൾക്കമലത്തിൽ വാഴ്ക രാമനാമാചാര്യ്യനും മുഖ്യന്മാരായ ഗുരുഭൂതന്മാർ മററുള്ളോരും' എന്നുള്ള അദ്ധ്യാത്മരാമായണത്തിലെ വരികളെക്കൊണ്ടാണ് മുൻപറഞ്ഞ ഈ ഊഹം ഉണ്ടായിരിക്കുന്നത്. ഈവരികളെ ക്രമമായി അന്വയിച്ചും അർത്ഥം ആലോചിച്ചും നോക്കുന്നതായാൽ രാമൻ എന്നു പറയുന്ന ആൾ എഴുത്തച്ഛന്റെ ഒരു ഗുരുനാഥനായിരുന്നുവെന്നല്ലാതെ ജ്യേഷ്ഠനായിരുന്നുവെന്നു യഥാകഥഞ്ചിൽ ഒരു അർത്ഥം ഉണ്ടാക്കുന്നതു കുറെ സാഹസമായിത്തന്നെയുണ്ട്. നമ്പൂരിമാരിൽ നിന്നുള്ള തടസ്ഥംകൊണ്ടോ മററൊ കുറെ പഠിച്ചതിന്നു ശേഷം വിദ്യാഭ്യാസപൂർത്തിക്കുവേണ്ടി എഴുത്തച്ഛൻ പരദേശത്തിലേക്കു പോയ കാലത്തു രാമാചാര്യർ എന്നൊരാളുടെ ശിഷ്യനായിത്തിരുകയും അദ്ദേഹത്തിന്ന് എഴുത്തച്ഛനിലുണ്ടായ വാത്സല്യംനിമിത്തമോ അദ്ദേഹത്തെ അനുകരിക്കുന്നതിൽ എഴുത്തച്ഛനുണ്ടായിരുന്ന അന്യാദൃശമായ പാടവം നിമിത്തമോ രാമാചാര്യർ തന്നെയോ അഥവാ അദ്ദേഹത്തിന്റെ ശിഷ്യന്മാരൊ മലയാളികളുടെ പേരിൽ നിന്നു വ്യത്യാസപ്പെട്ട 'രാമാനുജൻ' എന്ന പേർ എഴുത്തച്ഛനെ വിളിച്ചുവന്നതായും അതു ക്രമത്തിൽ ലബ്ധപ്രതിഷ്ഠമായിത്തീർന്നതായും വിശ്വസിക്കുന്നതിന്നു വിരോധമില്ലായിരിക്കും. എങ്ങിനെയായാലും ആ ഒരു നാമധേയത്തിൽ എഴുത്തച്ഛന്നു ഏറെക്കുറെ പ്രസിദ്ധിയുണ്ടായിട്ടുള്ളതുകൊണ്ടു നമുക്കും ആ പേരിനെത്തന്നെ അംഗീകരിപ്പാനെ തരമുള്ളു.

## എഴുത്തച്ഛന്റെ വിദ്യാഭ്യാസം

ഒന്നാമത്തേതായത് അദ്ദേഹത്തിന്റെ ജ്യേഷ്ഠന്റെ അരികത്തുനിന്നുതന്നെ ആയിരിക്കണം. അനേകാന്തേവാസികളോടുംകൂടി 'വിദ്വദഗ്രേസര'നായ ഒരഗ്രജൻ ആ മഹാത്മാവിനുണ്ടായിരിക്കെ, അതു മററാരാളുടെ അരികത്തുനിന്നായിരിക്കുമോ എന്നു ശങ്കിപ്പാനവകാശമില്ല. 'രാമാചാര്യൻ' എന്നു പേരായി വേറെ ഒരു ഗുരുവും അദ്ദേഹത്തിനുണ്ടായിരുന്നു. ഇവിടെ വേറെ ഒരു ഗുരുവായിപറയുന്ന രാമാചാര്യൻ തന്നെയാണ് അദ്ദേഹത്തിന്റെ അഗ്രജൻ എന്നു പലക്കും അഭിപ്രായമുണ്ടെന്നും, എന്നാൽ അതിനെ ശരിപ്പെടുത്തുവാൻ ശ്രമിക്കുന്നതു കുറെ സാഹസമാണെന്നും ഞങ്ങൾ മററാരേടത്തു പറഞ്ഞിട്ടുണ്ടല്ലോ. കാരണം, അങ്ങിനെയായിരുന്നെങ്കിൽ മൽഗുരുനാഥൻ എന്നും, ആചാര്യൻ എന്നും ഒരേ അർത്ഥത്തിൽ രണ്ടുശബ്ദങ്ങൾ എഴുത്തച്ഛൻ പ്രയോഗിക്കയില്ലായിരുന്നു. ഇനി ആചാര്യൻ എന്നതു കേവലം അദ്ദേഹത്തിന്റെ ഒരു ബിരുദമായിരുന്നു എന്നുവിചാരിക്കുന്നപക്ഷം അത് എത്രമാത്രം അസംഗതവും അസംഭാവ്യവുമാണെന്നു പറയാതെ തന്നെ സ്പഷ്ടം അറിയാവുന്നതാണ്. 'രാമനാമാചാര്യൻ' എന്നു കാണുന്ന ഭാഗം ഒന്നുവേറെതന്നെ. വൃത്തഗതിയനുസരിച്ചു രാമാചാര്യൻ എന്ന് ഒതുക്കിപ്പറവാൻ നിവൃത്തിയില്ലാതെ വന്നതിനാൽ അങ്ങിനെ പ്രയോഗിച്ചതായിരിക്കണം. 'രാമനാമാചാര്യനമരാവോളം തുണക്കേണം' എന്നു ദേവീമാഹാത്മ്യത്തിലും പറഞ്ഞുകാണുന്നുണ്ട്, ഇവിടേയും ആചാര്യൻ എന്നുതന്നെ പ്രയോഗിച്ചിട്ടുള്ളതു മേൽപറഞ്ഞ തീരുമാനത്തെ ബലപ്പെടുത്തുന്നു.

നിലത്തെഴുത്തുമുതൽ കാവ്യനാടകാലങ്കാരങ്ങളെല്ലാം എഴുത്തച്ഛൻ തന്റെ ജ്യേഷ്ഠന്റെ അരികത്തുനിന്നു പഠിച്ചു. പഠിക്കുന്നകാലത്തുതന്നെ അദ്ദേഹത്തിന്റെ ജന്മസിദ്ധമായി കവിതാവാസന ഓരോപ്രകാരത്തിൽ കുറേശ്ശയായി പ്രകാ

ശിപ്പാനും, അതു നേതൃവര്‍ഗ്ഗത്തിന്റെ സഹിഷ്ണുതയെ ഭജി
പ്പാനും, തന്മൂലം ഓരോ ആപത്തുകൾ അദ്ദേഹത്തിനു നേരിടു
വാനും സംഗതിയായിരിക്കണം. ആ സംഗതി എഴുത്തച്ഛ
ന്റെ പ്രകൃതിസിദ്ധമായ പൌരുഷത്തെ പ്രകാശിപ്പിച്ചു വാ
ശിപിടിപ്പിക്കാതിരിക്കയില്ല. അതിനാൽ പിന്നേയും പഠിച്ചു
താൻ ഒരു മഹാപണ്ഡിതനായി തീരണമെന്നുള്ള ഉൽക്ക
ണ്ഠയോടുകൂടെ ആ മഹാമനസ്കൻ ജ്യേഷ്ഠന്റെ നിര്യാണാ
നന്തരമോ മറ്റോ പരദേശത്തേക്കു തിരിച്ചു. പരദേശത്തു, ത
ന്നെ വേദാന്താദി ശാസ്ത്രങ്ങൾ അഭ്യസിപ്പിക്കുന്നതിൽ പ്രധാ
നിയായിരുന്നതിനാലായിരിക്കാം, ശങ്കരാചാര്യനെ പ്രധാന
മായി സ്മരിച്ചുകാണുന്നത്. വേറെ ചിലരും ഓരോ വിഷയങ്ങ
ളിൽ അദ്ദേഹത്തിനു ഗുരുഭൂതന്മാരായി സ്വദേശത്തും, പര
ദേശത്തുമുണ്ടായിട്ടുണ്ടെന്നുവേണം വിചാരിപ്പാൻ. ഈ ദേ
ശാന്തരസഞ്ചാരത്തിൽ അദ്ദേഹത്തിന്റെ ജ്ഞാനത്തിനും,
ലോകപരിചയത്തിനും, ബുദ്ധിവികാസത്തിനും അളവ
റ്റ വർദ്ധനയുണ്ടായി. ഇതിൽവെച്ചുതന്നെ ദ്രാവിഡഭാ
ഷാകവികളും കവിതകളുമായുള്ള പരിചയവും അദ്ദേഹത്തി
നു സിദ്ധിച്ചു.

ഇരുപതു വയസ്സിനു മേൽ മുപ്പതു വയസ്സിനുള്ളിൽ എ
ഴുത്തച്ഛൻ തന്റെ ദേശസഞ്ചാരം കഴിച്ചു സ്വദേശത്തു തിരി
ച്ചു വന്നിരിക്കണം. മനക്കോട്ടു 'ബാലരാമൻ എന്നുപേരായ
ഒരു പ്രഭു എഴുത്തച്ഛന്റെ കൌമാരാവസ്ഥയിൽ അദ്ദേഹ
ത്തിന് ആശ്രയമായിരുന്നുവെന്നും, ഈ സഞ്ചാരത്തിൽ
ആ പ്രഭുവിന്റെ സാഹായ്യം എഴുത്തച്ഛന് ഉണ്ടായിരുന്നി
രിക്കാമെന്നും മലയാളഭാഷാചരിത്രകാരൻ പറയുന്നു. ഇങ്ങി
നെ പറയുവാനുള്ള കാരണം, 'ശിവപുരാണം' എഴുത്തച്ഛ
ന്റെ കൃതിയാണെന്നുള്ള വിശ്വാസവും, ആ പുസ്തകത്തി
ന്റെ ഒടുവിൽ കാണുന്ന 'മനക്കോട്ടുവാഴും മഹാമാനശാലി
മന്നക്കാമ്പിലേറും കൃപാവാരിരാശി എനിക്കാശ്രയം ബാല

രാമാഭിധാനൻ' എന്നാദിയായ ഏതാനും വരികളും മാത്രമല്ലാതെ മറ്റൊന്നുമല്ലെന്നു തെളിയുന്നുണ്ട്. ആകയാൽ ഇതിന്റെ വാസ്തവസ്ഥിതി മനസ്സിലാക്കുവാൻ ശിവപുരാണം എഴുത്തച്ഛന്റെ കൃതിതന്നെയോ എന്നു പരിശോധിച്ചുനോക്കിയാൽ മതി

'പരദേശയാത്ര കഴിഞ്ഞു തിരിച്ചു വന്നതിന്റെ ശേഷം ഉണ്ടാക്കിയതാണ് ശിവപുരാണം കിളിപ്പാട്ട്' എന്നും അത് 'എഴുത്തച്ഛന്റെ ആദ്യകവിതയാണ്' എന്നും ഭാഷാചരിത്രകാരൻ പറയുന്നു. 'സാരമാം കഥാമൃതമിനിയും ചൊല്ലീടുന്നേൻ ഘോരമാമഘാമയംനീക്കുവാൻമഹൌഷധം' എന്നൊരു വരികൊണ്ടാണ് ശിവപുരാണത്തിൽ ഒന്നാമതായി ചേർത്തു കാണുന്ന 'ശനിപ്രദോഷമാഹാത്മ്യം' തുടങ്ങുന്നത്. പഞ്ചാക്ഷരമാഹാത്മ്യം ഒന്നാമത്തേതായി ഗണിക്കുന്ന പക്ഷം ഗ്രന്ഥത്തിന്റെ ആദിയിൽ തന്നെ മംഗളാചരണം ചെയ്യാതിരിക്കുന്ന സമ്പ്രദായം എഴുത്തച്ഛന് ഇല്ലെന്നുള്ള ആക്ഷേപത്തിനു നിവൃത്തിയുണ്ട്; എന്നാലും അതിൽ ഒരേടത്തും കിളിയെ വിളിച്ചു കഥ പറയിപ്പിച്ചു കാണാത്തതു ശങ്കാസ്പദം തന്നെയായി ശേഷിക്കുന്നു. വിശേഷിച്ചും ശിവപുരാണം എഴുത്തച്ഛന്റെ ഒന്നാമത്തെ കൃതിയാണെന്നുള്ളതിനെ മാത്രമല്ല, എഴുത്തച്ഛന്റെ കൃതിയാണെന്നുള്ളതിനെക്കൂടെ തീരെ സമ്മതിപ്പാൻ പാടില്ലാത്തവിധം അതിലെ കവിതാരീതി കുഞ്ചൻനമ്പ്യാരുടെ കവിതാരീതിയോടു യോജിച്ചിരിക്കുന്നുണ്ട്. താഴെ എഴുതുന്ന വരികൾ പരിശോധിക്കുക.

"തലമുടിയുമുടമയൊടുകുടിലകുനുചില്ലിയും
താരേശചാരുവാർവക്ത്രാരവിന്ദവും
തടമുലകൾകൊടിനടുവുമടിമലർമലങ്ങളും
താരുണ്യലാവണ്യസൌന്ദര്യസാരവും.

(ശിവപുരാണം)

തടമുലകങ്ങളൊടിനടവുമടിമലയമാനനാം
താഴ്ത്തധരോഷ്ഠവുംതാടംകളംശിയും
തലമുടിയുമലസമിഴിതിലകമളകങ്ങളും
താരുണ്യലാവണ്യസൗഭാഗ്യലക്ഷ്മിയും."

(നളചരിതം)

മേൽ കാണിച്ച വർണ്ണനകളുടെ അടുപ്പം അവ രണ്ടും ഒരാളുടേതാണെന്നു പ്രത്യക്ഷപ്പെടുത്തുന്നു. ഈ വൃത്തത്തിൽ ഒന്നാമത്തെ വരി കഴിവുള്ളെടത്തോളം ലഘ്വക്ഷരങ്ങളെക്കൊണ്ടുതന്നെ നിവൃത്തിക്കണമെന്നുള്ള നിർബ്ബന്ധം നമ്പ്യാരുടേതാണ്. എഴുത്തച്ഛന്നു ആ നിർബ്ബന്ധം അത്രതന്നെയില്ല. മാത്ര ശരിയാക്കേണമെന്നേ ഉള്ളൂ. 'മനോജനിമയവികൃതിബന്ധമില്ലാതോർക്ക്' എന്നിതിന്നിടയിൽ ഗുരുക്കൾ വരുത്തി അക്ഷരം ചുരുക്കുന്ന സമ്പ്രദായം രാമായണം മുതലായ എഴുത്തച്ഛന്റെ കൃതികളിലുണ്ട്. ശിവപുരാണത്തിലാകട്ടെ നമ്പ്യാരുടെ നളചരിതത്തിലാകട്ടെ അതിനെ കാണുന്നില്ലെന്നുള്ളതും ഈ സംഗതിയിൽ മതിയായ തെളിവായി സ്വീകരിക്കാം.

"കതിരുകളുമെതറുകളുമനവധിഫലങ്ങളും
കൂട്ടിക്കൂമിക്കുന്നചെട്ടികോമട്ടികൾ
മുടിയലിയമുടിയുമൊരുവടിയുമൊരുമാറാപ്പു
മുണ്ടിൽതിരിച്ചുടൻതോളിലിട്ടങ്ങിനെ
ഇരുപുറവുമുലയുമൊരുകടിതടവിലാസവു-
മിങ്ങിനെമണ്ടുന്നപാന്ഥവൃന്ദങ്ങളും".

എന്നാദിയായ ശിവപുരാണത്തിലെ വരികളും 'മട്ടുകൊണ്ടൊരുവിധംമൊരുപ്പംപെറിച്ചില ചെട്ടികൾ കോമട്ടികൾ കൂട്ടികൾവൃദ്ധന്മാരും തടിയുംതലപ്പാവുംകണക്കുംകുപ്പായവും' എന്നൊക്കെ ഗ്രാമ്യപ്രകൃതിവർണ്ണനം സരസമായി എഴുതിക്കളിച്ച ഒരെഴുത്താണിയുടെ പ്രയോഗഫലം തന്നെയാണെന്നുള്ളതിൽ സംശയിപ്പാനില്ല.

"സമരമഴയുടയവനമതിചപലഹീനനും
'സപ്തധി'കാൎയ്യംകൈകൊട്ടത്തിടൊലാളവാൻ."

ഈ ഒരു പാഠംതന്നെ ശിവപുരാണം നമ്പ്യാരുടേതാണെന്നു വിളിച്ചു പറയുന്നുണ്ട്. ഇതിനെ നോക്കിയാൽ ഇനിയും ശിവപുരാണം എഴുത്തച്ഛന്റെ കൃതിയല്ലെന്നു തെളിയിപ്പാൻ പല സംഗതികളും സൂക്ഷ്മഗ്രാഹികൾക്കു കണ്ടുപിടിപ്പാൻ പ്രയാസമില്ല. ആകയാൽ എഴുത്തച്ഛനു കൌമാരാവസ്ഥയിലും, ദേശസഞ്ചാരത്തിലും മനക്കോട്ടു ബാലരാമൻ എന്നൊരാളുടെ സാഹായ്യമുണ്ടായിരുന്നു എന്നു ശിവപുരാണത്തെ അടിസ്ഥാനപ്പെടുത്തി ഊഹിക്കുന്നതു തീരെ ശരിയായിരിക്കുന്നില്ലെന്നും സ്പഷ്ടമാകുന്നു.

എഴുത്തച്ഛൻ ഒരസാമാന്യപണ്ഡിതനായി സ്വദേശത്തു തിരിച്ചെത്തിയപ്പോഴും നമ്പൂതിരിമാർ അദ്ദേഹത്തെ അനാദരിതമായ കണ്ണുകൊണ്ടുതന്നെ നോക്കിക്കൊണ്ടിരുന്നു; എങ്കിലും മഹാത്മാവായ മേല്പത്തൂർ നാരായണൻഭട്ടതിരിപ്പാട്ടിലേക്ക് അദ്ദേഹത്തോടു വളരെ ഇഷ്ടകെട്ടായിരുന്നു എന്നു കേൾവി നല്ലപോലെ വിശ്വസിക്കാവുന്നതാണ്. ഭട്ടതിരിപ്പാട് എഴുത്തച്ഛന്റെ യഥാൎത്ഥയോഗ്യതകളെ അറിവാൻ കഴിവുള്ള ആളാകയാലും, അവർ സമീപസ്ഥന്മാരായതിനാൽ പലപ്പോഴും തമ്മിൽ കണ്ടു പരിചയിപ്പാൻ ഇടയുള്ളതിനാലും അന്യോന്യം ദൃഢസ്നേഹത്തോടു കൂടെത്തന്നെ ഇരുന്നു എന്നു വിചാരിപ്പാനെ ന്യായമുള്ളു.

ഏതുവിധമായാലും കിളിപ്പാട്ട് എന്ന നവീനപ്രസ്ഥാനം ഭാഷയിലേൎപ്പെടുത്തിയും, രാമായണം ഭാരതം മുതലായ സംസ്കൃതഗ്രന്ഥങ്ങൾ ഭാഷാന്തരംചെയ്തും അക്കാലത്ത് ശൈശവാവസ്ഥയിലിരുന്ന ഭാഷയെ അഭിവൃദ്ധിയിൽ കൊണ്ടുവന്ന ഈ മഹാത്മാവ് കൊച്ചിരാജ്യത്തിന്റെ കിഴക്കുള്ള ചിറ്റൂരിൽ "ശോകനാശനി"നദിയുടെ തീരത്തുവെച്ചു സമാധിയടഞ്ഞുവെന്നാണ് ചരിത്രത്തിൽ കാണുന്നത്. അതിനാ

ടയാളമായി ആ "രാമായണഗാനഗന്ധർവ്വ"ന്റെ സ്മാരകമായ ഗുരുമഠം എന്ന ഒരു സ്ഥലം ഇന്നും അവിടെ ശോഭിക്കുന്നു. പ്രതിവത്സരം അവിടെ എഴുത്തച്ഛൻ സമാധിയടഞ്ഞ ദിവസത്തിന്റെ സ്മരണയ്ക്കായി ചില ആഘോഷങ്ങളിന്നും നടന്നുവരുന്നുണ്ട്.

---

## രാജാ കേശവദാസൻ.

---

കേശവപിള്ള ദിവാൻജിയുടെ പ്രസിദ്ധി തിരുവിതാംകൂറിലല്ലാതെ മററെങ്ങും വളരെ ഇല്ലെന്നുതന്നെ പറയാം. കൊച്ചിസ്സീമയിലും ബ്രിട്ടീഷ് മലയാളത്തിലും അദ്ദേഹത്തിന്റെ പേരു കേട്ടിട്ടുള്ളവർകൂടി വളരെ ദുർല്ലഭമാണ്. എന്നാൽ അദ്ദേഹത്തിന്റെ വൃത്താന്തമറിഞ്ഞിട്ടുള്ളവർ, യുദ്ധഭൂമിയിലും രാജസഭയിലും ഒരുപോലെ ഇത്ര അഗ്രഗണ്യനായിട്ടു മററാരു മലയാളി ഉണ്ടായിട്ടുള്ളതായി കേട്ടിട്ടില്ലെന്നു നിസ്സംശയമായി സമ്മതിക്കുന്നതാണ്. ദരിദ്രന്മാരായ മാതാപിതാക്കന്മാരുടെ സന്താനമായി ജനിച്ചു സേവയും ശിപാർശിയും കൂടാതെ തന്റെ ബുദ്ധിവൈഭവംകൊണ്ടും, സത്യംകൊണ്ടും സ്വാമിഭക്തികൊണ്ടും ക്രമേണ വലുതായി ഒടുവിൽ, ൯൭൩-ൽ നാടുനീങ്ങിയ മഹാരാജാവിന്റെ പ്രധാനമന്ത്രിയും പ്രധാനസേനാപതിയുമായി, അന്നത്തെ ബങ്കാളം ഗവർണ്ണർജനറാലുടെ പക്കൽനിന്നും രാജാ കേശവദാസൻ എന്ന സ്ഥാനപ്പേര് സമ്പാദിച്ചു ആൾ ഒരു അസാമാന്യനായിരുന്നു എന്നു പ്രഥമദൃഷ്ടിയിൽതന്നെ സ്പഷ്ടമാകുന്നതാണ്. ഇത്ര മഹാനായുള്ള ഒരു മലയാളിയുമായി പരിചയമാകുന്നതിന്നു സ്വദേശാഭിമാനികളായ എല്ലാ മലയാളികൾക്കും അഭിലാഷമുണ്ടാകുമെന്നുള്ള ഉത്തമവിശ്വാസത്തിന്മേലാണ് ഞങ്ങൾ ഈ വിഷയത്തെപ്പററി ഇവിടെ എഴുതുന്നത്. എന്നാൽ ഇംഗ്ലി-

ഷ്യകാരന്മാരുടേയും മററും ഇടയിലുള്ളതുപോലെ മഹാന്മാരുടെ ചരിത്രങ്ങളെ വിസ്താരമായി എഴുതുന്ന സമ്പ്രദായം നമ്മുടെ പൂർവ്വികന്മാരുടെ ഇടയിൽ ഇല്ലാതിരുന്നതിനാൽ അദ്ദേഹത്തിന്റെ വൃത്താന്തം പൂർണ്ണമായി എഴുതുന്നതിന്നു തരമില്ലാതെ വന്നിരിക്കുന്നു എന്നു വ്യസനത്തോടുകൂടി പറയേണ്ടിയിരിക്കുന്നു. താഴെ പറയുന്നിടത്തോളം സംഗതികളെ തിരുവനന്തപുരം പി. അയ്യപ്പൻപിള്ള അവർകൾ കേശവപ്പിള്ളയെപ്പററി ഇംഗ്ലീഷിൽ ഒരു ചെറിയ പുസ്തകം എഴുതി പ്രസിദ്ധം ചെയ്തിട്ടുള്ളതിൽ നിന്ന് എടുത്തിരിക്കുന്നതാണ്.

കേശവപ്പിള്ള ഏതുകൊല്ലത്തിൽ ജനിച്ചു എന്നു തിട്ടയായി പറയുന്നതിന്നു യാതൊരു രേഖയും ഉള്ളതായി ഞങ്ങൾ അറിയുന്നില്ല. എങ്കിലും അതു ൯൨൦–മാണ്ടിനു സമീപിച്ചായിരുന്നു എന്നു ഏകദേശം ഊഹിക്കാവുന്നതാണ്. അദ്ദേഹത്തിന്റെ അമ്മ കുന്നത്തുകാരിയും ൧൨ വയസ്സുമുതൽ പത്മനാഭപുരം കൊട്ടാരത്തിൽ ഒരു തവണക്കാരിയുമായിരുന്നു. അങ്ങിനെ ദാസ്യപ്രവൃത്തിചെയ്തു താമസിക്കുമ്പോൾ ഒരു ജ്യോതിഷക്കാരൻ ആ സ്ത്രീക്ക് സംബന്ധമായി. ഉടനെ ഗർഭിണിയായി. മേടമാസം ൧൦–ാംനു ഒരു പുത്രനെ പ്രസവിച്ചു. അവനു കേശവൻ എന്നു പേരിട്ടു. കുട്ടിക്കു അഞ്ചുവയസ്സായപ്പോൾ അവന്റെ ബുദ്ധിയേയും സാമത്ഥ്യത്തേയും കണ്ടു സന്തോഷിച്ചു സമീപത്തിലുണ്ടായിരുന്ന ഒരു എഴുത്തുപള്ളിയിലെ ആശാൻ അവനെ ധർമ്മമായി വിദ്യ പഠിപ്പിച്ചുതുടങ്ങി. ആ ആശാനു പഠിപ്പിക്കുവാനുള്ളതെല്ലാം അല്പകാലംകൊണ്ടു പഠിക്കയും ബാല്യത്തിൽതന്നെ കണക്കുകൂട്ടുന്നതിൽ അസാമാന്യനൈപുണ്യത്തെ പ്രകടിപ്പിക്കുകയുംചെയ്തു. അങ്ങിനെ ൧൨ വയസ്സായപ്പോൾ ആ കുട്ടി തന്റെ കുടുംബത്തിലെ ദാരിദ്ര്യാതിരേകംകൊണ്ടു ഉപജീവനത്തിന്നു വല്ല മാർഗ്ഗവും ഉണ്ടാകുമൊ എന്നു അന്വേഷിപ്പാൻ വേണ്ടി തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. പൂവാറ് എന്ന ദിക്കിൽ

എത്തിയപ്പോൾ അവിടെവച്ച് ഒരു വലിയ കച്ചവടക്കാരനെ കാണുകയും അയാൾ കുട്ടിയോടു വർത്തമാനങ്ങളും ചില കണക്കുകളും ചോദിച്ചതിന് അവൻ മറുപടി പറഞ്ഞതു കേട്ട് സന്തോഷിച്ചു ഒരുറുപ്പിക ശമ്പളത്തിന്മേൽ തന്റെ ഒരു കണക്കെഴുത്തുകാരനായി അവനെ നിശ്ചയിക്കുകയും ചെയ്തു. കേശവൻ തന്റെ സത്യംകൊണ്ടും പ്രാപ്തികൊണ്ടും അല്പകാലത്താൽ അയാളുടെ വിശ്വാസത്തിന്നും ഇഷ്ടത്തിന്നും പാത്രമായിത്തീരുകയും തന്റെ സാമർത്ഥ്യംകൊണ്ടും നിഷ്കർഷകൊണ്ടും കച്ചവടത്തിന്നു വളരെ അഭിവൃദ്ധി വരുത്തുകയും ചെയ്തു.

അങ്ങിനെ ഇരിക്കുമ്പോൾ ഒരു രാത്രിയിൽ ആ കച്ചവടക്കാരൻ മഹാരാജാവിനെ മുഖം കാണിക്കാൻപോയപ്പോൾ കേശവനും കൊട്ടാരത്തിലേക്കു കൂടെ പോയിരുന്നു. മഹാരാജാവിന്നു കച്ചവടസംബന്ധമായി പല കാര്യങ്ങളും അയാളോടു സംസാരിപ്പാനുണ്ടായിരുന്നതിനാൽ മുഖം കാണിച്ചു പുറത്തുവന്നപ്പോഴേക്കു നേരം കുറെ അധികമായി. പള്ളിയറയുടെ പുറത്തു കിടന്നുറങ്ങിയിരുന്ന കേശവനെ വിളിക്കാതെ അയാൾ വീട്ടിലേക്കു പോയി. പിറേറന്നാൾ രാവിലെ രാജാവു പള്ളിക്കുറുപ്പുണർന്നു വാതിൽ തുറന്നു നോക്കിയപ്പോൾ നഗ്നനായി കിടന്നുറങ്ങുന്ന കേശവനെയാണ് കണികണ്ടത്. അദ്ദേഹം കോപിച്ചു ഈ അശുഭലക്ഷണമായ കണിക്കു കാരണഭൂതനായ യുവാവിനെ പാറാവിൽവെക്കുവാൻ കല്പിച്ചു. എന്നാൽ ദൈവഗത്യാ അന്നത്തെ ദിവസഫലം അദ്ദേഹം വിചാരിച്ചതിന്നു നേരെ വിപരീതമായിട്ടാണു കാണപ്പെട്ടത്. കേശവനെ പാറാവിൽ വെച്ചു ൨ നാഴികകഴിഞ്ഞപ്പോൾ അനവധി വാണിജ്യത്തോടുകൂടിയ ഒരു കച്ചവടക്കപ്പൽ തുറമുഖത്തു എത്തിയിരിക്കുന്നു എന്നു സന്തോഷകരമായ വർത്തമാനം കേട്ടു. അദ്ദേഹം അതു കേട്ടു സന്തോഷിച്ചു കേശവനെ പാറാവിൽനിന്നു വിടുവാനും, അയാൾക്കു കൊട്ടാരത്തിൽത

ന്നെ ഒരു ജീവവാം കൊടുക്കുവാനും കല്പിച്ചു. അന്നുമുതൽ കേശവൻ ക്രമേണ മഹാരാജാവിന്റെ പ്രീതിക്കു പാത്രമായിവരികയും, ഏറെ താമസിക്കാതെ കൊട്ടാരം സമ്പ്രതിയുടെ കീഴിൽ ഒരു ഗുമസ്തനായി നിശ്ചയിക്കപ്പെടുകയുംചെയ്തു. കാൎയ്യാദികളിലുള്ള നൈപുണ്യംകൊണ്ടും, ജാഗ്രതകൊണ്ടും, തന്റെ സ്വഭാവഗുണംകൊണ്ടും, അയാൾ വേഗത്തിൽ എല്ലാപേൎക്കും സമ്മതനായിത്തീൎന്നു. കൊട്ടാരം സമ്പ്രതിയെന്നുതന്നെയല്ല, ദിവാൻജികൂടിയും കേശവപിള്ളയോടു കാൎയ്യങ്ങൾ ആലോചിച്ചുതുടങ്ങി.

കേശവപിള്ളയുടെ അഭ്യുദയകാലത്തു രാജ്യഭാരംചെയ്തുകൊണ്ടിരുന്നതു ൯൩൩-ൽ തിരുമൂപ്പു കിട്ടി ൯൭൩-ൽ നാടുനീങ്ങിയ കാൎത്തിക തിരുനാൾ രാമവൎമ്മമഹാരാജാവാകുന്നു. അതിവിദ്വാനും നീതിമാനും രാജ്യതന്ത്രജ്ഞനും പ്രജാവത്സലനുമായ അദ്ദേഹത്തിന്റെ രാജ്യഭാരം വളരെ ക്ഷേമകരമായിരുന്നു എന്നു പ്രസിദ്ധമാണെല്ലൊ. അക്കാലത്തു കച്ചവടം, കൃഷി മുതലായതിന്റെ വൎദ്ധനകൊണ്ടു രാജ്യത്തു ധനസമൃദ്ധിയും വിദ്വൽസല്ക്കാരംകൊണ്ടു വിദ്യാപ്രചാരവും പ്രജകൾക്കു പല പ്രകാരത്തിലുള്ള ക്ഷേമവുമുണ്ടായിരുന്നു. കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാരിയർ മുതലായ കവിതക്കാരും വിദ്വാന്മാരും അദ്ദേഹത്തിന്റെ രക്ഷയിലിരുന്നു പ്രസിദ്ധന്മാരായവരാണ്. അതുകൊണ്ടു കേശവപിള്ള ക്രമേണ പ്രാപിച്ച ഉന്നതിയെക്കുറിച്ച് വ്യവഹരിക്കുമ്പോൾ ആ മഹാരാജാവിന്നു യോഗ്യത കണ്ടുപിടിക്കാനും സമ്മാനിപ്പാനും ഉണ്ടായിരുന്ന ശക്തികൂടി ഗണിക്കപ്പെടുവാൻ അവകാശമുള്ളതാണ്.

കേശവപിള്ള കൊട്ടാരത്തിൽ ഗുമസ്തനായിരിക്കുമ്പോൾ കച്ചവടസംബന്ധമായ കാൎയ്യങ്ങളിൽ ചില ഏൎപ്പാടുകൾചെയ്വാൻ അദ്ദേഹത്തെ നിയോഗിച്ചു. ബുദ്ധിമാനായ അദ്ദേഹം കച്ചവടത്തിന്റെ അഭിവൃദ്ധികൊണ്ടു രാജ്യത്തേക്കു വള

രെ ക്ഷേമമുണ്ടാകുമെന്നു കണ്ടു അതിന്റെ പൂൎണ്ണമായും യഥാൎത്ഥമായുമുള്ള പരിജ്ഞാനം സമ്പാദിപ്പാൻ വേണ്ടി സമീപത്തിൽ കച്ചവടശാലകൾ കെട്ടി വ്യാപാരംചെയ്തുവന്നിരുന്ന ലന്തക്കാരോടും ഇംഗ്ലീഷുകാരോടും എഴുത്തുകുത്തുകൾ നടത്തിത്തുടങ്ങി. വളരെ കാലത്തെ പരിചയംകൊണ്ടു കച്ചവടകാൎയ്യത്തിൽ പ്രത്യേകനൈപുണ്യം സിദ്ധിച്ചിട്ടുള്ള ഈ യൂറോപ്യന്മാരുമായുള്ള സമാഗമംകൊണ്ടു നാട്ടിലേക്കു വളരെ ഗുണങ്ങളുണ്ടായി. തിരുവിതാംകൂറിൽ ധാരാളമായി ഉണ്ടാകുന്ന ചില സാധനങ്ങളെ കമ്പനിക്കാൎക്കു കൊടുക്കത്തക്കവണ്ണവും പകരം അവിടെ പ്രത്യേകം ആവശ്യമുള്ള സാധനങ്ങളെ അവർ വരുത്തികൊടുക്കത്തക്കവണ്ണവും അദ്ദേഹം അവരുമായിട്ടു കരാറുചെയ്തു. ഈ രാജ്യത്തുനിന്നും കൊടുക്കുന്നതു കുരുമുളകു്, ഏലം, ഇലവങ്ങം മുതലായതും; പകരം അവർ തയ്യാർചെയ്തുകൊടുത്തിരുന്നതു ഈയവും, ചെമ്പും, പടെസാരയും പ്രത്യേകിച്ചു് തോക്കു് വെടിമരുന്നു് മുതലായ യുദ്ധസാമഗ്രികളും ആയിരുന്നു. അന്നു മൈസൂരിലെ മഹാരാജാവായിരുന്ന ഹൈദർ അലി വളരെ ശക്തനും അക്രമിയും ആയിരുന്നതിനാൽ തിരുവിതാംകൂർ രാജ്യരക്ഷയ്ക്കു നല്ലതായ ഒരു സൈന്യം ആവശ്യമായിരുന്നതുകൊണ്ടു് ഈ ഏൎപ്പാടു വളരെ ഗുണപ്രദമായിരുന്നു എന്നു നിസ്സംശയമായി പറയാവുന്നതാണു്. ഈ ഏൎപ്പാടുകൊണ്ടു നല്ലപോലെ സന്നദ്ധന്മാരായ യോദ്ധാക്കളെ തയ്യാറാക്കുന്നതിനുള്ള മാൎഗ്ഗമുണ്ടായി.

അക്കാലത്തു തിരുവിതാംകൂറിലെ സേനാപതി ഡിനോയി എന്ന ഒരു യൂറോപ്യനായിരുന്നു. കേശവപിള്ള ചെറുപ്പത്തിൽത്തന്നെ അയാളുടെ ഇഷ്ടനായിത്തീൎന്നതിനാൽ അയാളുടെ സമാഗമംകൊണ്ടു് അദ്ദേഹം നൂതനസമ്പ്രദായപ്രകാരമുള്ള യുദ്ധത്തിനുവേണ്ട നൈപുണ്യം സമ്പാദിച്ചു. അയാളുടെ കീഴിലുണ്ടായിരുന്ന ലന്തക്കാരുടേയും പറങ്കികളുടേ

യും അടുക്കൽനിന്ന് പാർസിഭാഷയും ഹിന്ദുസ്ഥാനിയും അദ്ദേഹം പഠിച്ചു. ഈ ഭാഷകളുടേയും യുദ്ധത്തിന്റെയും പരിജ്ഞാനം പിന്നീടു അദ്ദേഹത്തിനു വളരെ ഉപയോഗമായി വന്നു.

അക്കാലത്തു മൈസൂർ പട്ടാളത്തിൽ നായകനായി ക്രമേണ ഉന്നതിയെ പ്രാപിച്ച്, ഒടുവിൽ തന്റെ മഹാരാജാവിനെ രാജ്യഭ്രഷ്ടനാക്കി ആ സ്ഥാനത്തിൽ കയറിയിരുന്നവനും ടിപ്പുവിന്റെ പിതാവുമായ ഹൈദർ ആലി ഉത്തരകേരളത്തെ ആക്രമിച്ചു കീഴടക്കുകയും, കൊച്ചി മഹാരാജാവിനെ കീഴടക്കി കപ്പം വാങ്ങുകയുംചെയ്തതിന്റെശേഷം തിരുവിതാംകൂർ രാജ്യത്തെ ആക്രമിപ്പാനായി പുറപ്പെട്ടു. എന്നാൽ അതിർത്തിയിങ്കൽ കച്ചവടസ്ഥലങ്ങളുണ്ടാക്കി വ്യാപാരംചെയ്തുകൊണ്ടിരുന്ന ലന്തക്കാരുടെ തടസ്ഥംകൊണ്ടു രാജ്യത്തിന്റെ പുറത്തുനിന്നും കൊച്ചിരാജാവിനെപ്പോലെ കപ്പംകൊടുത്തു കീഴടങ്ങാൻ തിരുവിതാംകൂർ രാജാവിനോടു ആവശ്യപ്പെട്ടു. താൻ കർണ്ണാടകനവാബിന്റെ കീഴിലും കമ്പനിക്കാരുടെ സഖിയുമായിരുന്നതിനാൽ ഹൈദരുടെ അധീനത്തിലാകുവാൻ പാടില്ലെന്നു അയാളുടെ ദൂതനോടു മഹാരാജാവു മറുവടി പറഞ്ഞയച്ചു. അയാളുടെ ആക്രമത്തെക്കുറിച്ച് നവാബിനേയും കമ്പനിക്കാരേയും അറിയിക്കുകയും അതിർത്തിയിലുള്ള കോട്ടകളെ ബലപ്പെടുത്തുന്നതിനു കല്പനകൊടുക്കുകയും ചെയ്തു.

ഈ അവസരത്തിൽ ദളവാ മരിച്ചു. ആ പണിക്കു കൊട്ടാരം സമ്പ്രതിയേയും സമ്പ്രതിപ്പണിക്കു കേശവപിള്ളയേയും നിയമിച്ചു. ആ കാലങ്ങളിൽ കൊട്ടാരം സമ്പ്രതി രാജ്യത്തുള്ളഉദ്യോഗസ്ഥന്മാരിൽ മൂന്നാമനായിരുന്നു. പുതിയ ദളവായുടേയും സമ്പ്രതിയുടേയും സേനാധിപതിയുടേയും ഉത്സാഹത്തിന്മേൽ അസംഖ്യം രൂപാ ചിലവുചെയ്തു അതിർത്തിക്കോട്ടകളെ വളരെ ഉറപ്പാക്കി. എന്നാൽ ഈ ശ്രമ

ങ്ങൾകൊണ്ടു തല്ക്കാലം ആവശ്യമൊന്നുമുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, ഇതു കഴിഞ്ഞ ഉടനെ ൯൪൪-ൽ ഹൈദറും ഇംഗ്ലീഷുകാരും കൂടിയുണ്ടായ സമാധാന ഉടമ്പടിയിൽ ഹൈദർ തിരുവിതാംകൂറിനെ ആക്രമിക്കാതിരിപ്പാൻ പ്രത്യേകം ഒരു വകുപ്പു ചേർത്തിട്ടുണ്ടായിരുന്നു. എങ്കിലും ഈ ഉടമ്പടിയുടെ ശേഷവും മഹാരാജാവു ലന്തക്കാരുടേയും ഇംഗ്ലീഷുകാരുടേയും സഹായത്തോടുകൂടി അതൃത്തികൾ രക്ഷിക്കുന്നതിനു വേണ്ട ഉറപ്പുകൾ ചെയ്തുകൊണ്ടുതന്നെ ഇരുന്നു. ഇതുകൊണ്ടു ഉടനെതന്നെ ഫലം സിദ്ധിച്ചു. ഹൈദർ ഉത്തരകേരളത്തെ പിന്നേയും ആക്രമിച്ചു. സാമൂതിരിപ്പാടു മുതലായ രാജാക്കന്മാരെ രാജ്യഭ്രഷ്ടന്മാരാക്കി. അവർ തിരുവിതാംകൂറിലേക്കു ഓടിപ്പോരുകയും മഹാരാജാവു അവരെ വളരെ സൽക്കാരത്തോടുകൂടി സ്വീകരിക്കുകയും അവൎക്കു അഭയം കൊടുക്കുകയും ചെയ്തു. അതു കേട്ടു കോപിച്ചു ഹൈദർ വലുതായ ഒരു സൈന്യത്തോടുകൂടി തിരുവിതാംകൂറിലേക്കു പുറപ്പെട്ടു. എന്നാൽ അയാൾ അവിടെ എത്തിയപ്പോഴേക്കു, ഉടമ്പടിലംഘനം ചെയ്തതിന്നു ഇംഗ്ലീഷുകാർ അയാളുടെ നേരെ യുദ്ധത്തിനായി വട്ടംകൂട്ടിത്തുടങ്ങിയെന്നു കേട്ടു പിൻതിരിഞ്ഞു തന്റെ നാട്ടിലേക്കു പോന്നു. പിന്നെയുണ്ടായ യുദ്ധത്തിൽ ബ്രിട്ടീഷുപട്ടാളത്തെ തിരുവിതാംകൂറിലെ നായർ സൈന്യം വളരെ സഹായിച്ചു എന്നും അതിന്റെ നേതാവായിരുന്ന കേശവപിള്ള ഒരു സേനാപതിയുടെ മുഖ്യചിഹ്നങ്ങളെ പ്രകടിപ്പിച്ചു എന്നും ഇംഗ്ലീഷ് സേനാനായകന്മാർ തന്നെ സമ്മതിച്ചിരിക്കുന്നു. മംഗലാപുരത്തുവച്ചുണ്ടായ ഉടമ്പടിയോടുകൂടി ഈ യുദ്ധം കലാശിച്ചു.

യുദ്ധം കഴിഞ്ഞതിന്റെ ശേഷം മഹാരാജാവു രാമേശ്വരത്തേക്കു എഴുന്നള്ളി. ആ എഴുന്നള്ളത്തിനു വേണ്ട വട്ടങ്ങൾ കൂട്ടിയതു കേശവപിള്ളയായിരുന്നു. തിരിച്ചെഴുന്നള്ളിയതിന്റെ ശേഷം ഒളുവായും കേശവപിള്ളയും ചെയ്ത യാത്ര

ത്തെക്കുറിച്ചു സന്തോഷിച്ച് അവക്ക് എന്തു പ്രതിഫലമാണു വേണ്ടതെന്നു മഹാരാജാവു ചോദിച്ചു. ദളവാ മരണശേഷം തന്റെ ഭാര്യാദികൾക്കു തന്റെ മുതലനുഭവിക്കുന്നതിനു യാതൊരുപദ്രവവും വരാതെ ഇരിക്കണമെന്ന് അപേക്ഷിച്ചു. ഈ അപേക്ഷ ആ കാലങ്ങളിലുള്ള രാജാക്കന്മാരുടെ നീതിയെ വെളിവാക്കുന്നു. കേശവപിള്ള മഹാരാജാവ് ആയുരാരോഗ്യാദികളോടും അവിച്ഛിന്നാഭ്യുന്നതിയോടും വളരെക്കാലം പ്രജാപരിപാലനം ചെയ്യുമാറാകണമെന്നു മാത്രമേ തനിക്കു പ്രാർത്ഥനയുള്ളൂ എന്നു പറഞ്ഞു.

൯൬൩-ൽ ദളവാ മരിച്ചു. സർവ്വീസ്സുക്രമപ്രകാരം ആ സ്ഥാനത്തേക്കു നിയമിച്ച ആൾ പ്രാപ്തനും ബുദ്ധിമാനും അല്ലായിരുന്നു എങ്കിലും സർവ്വാധികാര്യക്കാരായി കേശവപിള്ളയെ നിശ്ചയിച്ചതിനാലും അദ്ദേഹത്തിന്റെ ദൃഷ്ടി എല്ലായിടത്തും എത്തിക്കൊണ്ടിരുന്നതിനാലും രാജ്യത്തിനു യാതൊരു ദോഷവും സംഭവിച്ചില്ല. അതിനൊരു കൊല്ലം കഴിഞ്ഞപ്പോൾ ആ ദളവായും മരിച്ചു. ൯൬൪ കന്നി ൨൭-ാം൹ കേശവപിള്ളയെ പ്രധാനമന്ത്രിയാക്കി നിശ്ചയിച്ചു. അന്നുമുതൽ ചില ഇംഗ്ലീഷുകാരുടേയും നവാബിന്റെ ഉദ്യോഗസ്ഥന്മാരുടേയും അഭിപ്രായപ്രകാരം ദളവാ എന്ന പേരുമാറ്റി ദിവാൻ എന്നാക്കി.

കേശവപിള്ളയ്ക്കു ദിവാൻപട്ടം കിട്ടിയതിൽപിന്നെ വളരെ താമസിയാതെ തിരുവിതാംകൂറിനു വലിയൊരു ആപത്തു നേരിട്ടു. അതിന്റെ നിവാരണത്തിന് അന്ന് ഇത്ര കേമനായ ഒരു മന്ത്രി ഉണ്ടായിരുന്നത് ആ നാട്ടിലെ ഭാഗ്യം തന്നെ. ൯൫൭-ൽ ഹൈദർ മരിച്ചു. ഈ ദിക്കുകളിൽ ഇപ്പോഴും വളരെ പ്രസിദ്ധിയുള്ള ടിപ്പു സിംഹാസനാരോഹണം ചെയ്തു. അയാൾക്കു തിരുവിതാംകൂർ രാജ്യം തന്റെ കീഴിലാക്കണമെന്നു വളരെ ആഗ്രഹമുണ്ടായിരുന്നു. അതിനു ഓരോ ഉപായങ്ങൾ നോക്കിക്കൊണ്ടിരിക്കുമ്പോൾ അയാളുടെ

ശല്യം സഹിപ്പാൻ പാടില്ലാതെയായിട്ട് ഉത്തരകേരളത്തിൽനിന്നു പല രാജാക്കന്മാരും തിരുവിതാംകൂറിലേക്കു പോയി. അപ്പോൾ ടിപ്പു അവരെ അയാളുടെ അധീനത്തിലേക്കു തിരിച്ചയയ്ക്കുന്നതിന് ആവശ്യപ്പെട്ടതിനെ മഹാരാജാവു കൈക്കൊണ്ടില്ല. എന്നാൽ ഇംഗ്ലീഷുകാരുമായുള്ള ഉടമ്പടി ഹേതുവായിട്ട് തല്ക്കാലം യുദ്ധത്തിനു പുറപ്പെടുന്നതിനും തരമില്ലായിരുന്നു. അതുകൊണ്ടു തന്റെ കീഴിലിരുന്ന കൊച്ചിരാജാവു മുഖാന്തിരം തിരുവിതാംകൂർ രാജാവുമായി സഖ്യമാകുന്നതിന്നു തനിക്കാഗ്രഹമുണ്ടെന്ന് അദ്ദേഹത്തെ അറിയിച്ചു. ഈ ആഗ്രഹത്തെ അദ്ദേഹം സ്വീകരിച്ചില്ലെന്നു തന്നെയല്ല ആ വിവരമൊക്കെയും ഇംഗ്ലീഷുകാരെ അറിയിക്കുകയുംകൂടി ചെയ്തു. അവർ അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം സകല കാര്യങ്ങളും ആലോചിക്കുന്നതിന് ഒരു ഇംഗ്ലീഷുദ്യോഗസ്ഥനേയും രാജ്യരക്ഷയ്ക്കുവേണ്ടി രണ്ടുമൂന്നു ബ്രിട്ടീഷ് പട്ടാളത്തേയും അയച്ചുകൊടുത്തു. ഈ വർത്തമാനങ്ങൾ എല്ലാം കേട്ട് ടിപ്പു രഹസ്യമായി യുദ്ധത്തിന് ഒരുങ്ങിത്തുടങ്ങി. തിരുവിതാംകൂറിലെ അതിർത്തിയിൽ ലന്തക്കാരുടെ വകയായി കൊടുങ്ങല്ലൂർക്ക് സമീപം ജയക്കോട്ട എന്നും കൃഷ്ണൻകോട്ട എന്നും രണ്ടു കോട്ടയുണ്ടായിരുന്നതു അവരുടെ പക്കൽനിന്നും വാങ്ങുന്നതിന് അയാൾ ഉത്സാഹിക്കുന്നുണ്ടെന്ന് കേട്ട ഉടനെ കേശവപ്പിള്ള ആ ക്രയംകൊണ്ട് രാജ്യരക്ഷയ്ക്കു വളരെ ദോഷം വരുമെന്നറിഞ്ഞ് ആ കോട്ടകളെ തിരുവിതാംകൂറിലേക്കു വാങ്ങി. ഈ കോട്ടകൾ തന്റെ കീഴിലായിരുന്ന കൊച്ചി മഹാരാജാവിന്റെ വകയായിരുന്നതിനാൽ ലന്തക്കാർക്ക് അതുകൾ കൊടുപ്പാനൊ തിരുവിതാംകൂറിലേക്കു അതു വാങ്ങുവാനൊ അവകാശമില്ലാതിരുന്നതിനാൽ ആ ക്രയം സാധുവല്ലെന്നുള്ള കാരണം പറഞ്ഞ് ടിപ്പു യുദ്ധയാത്രയ്ക്കൊരുങ്ങി. അറുപത്തഞ്ചാമാണ്ടത്തെ പടയെന്നു ഇപ്പോഴും ഈ ദിക്കുകളിൽ ജനങ്ങൾ പറഞ്ഞുവരുന്നത് ഈ യുദ്ധയാത്രയിലുണ്ടായതാണ്.

ടിപ്പു ഒരു വലിയ സൈന്യത്തോടുകൂടി യുദ്ധത്തിന്നായി പുറപ്പെട്ടു മുമ്പിൽ കൂട്ടി ഒരു ദൂതനെ അയച്ച് ഉത്തരകേരളത്തിൽ നിന്ന് അവിടെ വന്നു താമസിക്കുന്നവരെ അയാളുടെ അധീനത്തിലേക്കു അയക്കണമെന്നും, തിരുവിതാംകൂർ സൈന്യത്തെ കൊടുങ്ങല്ലൂരിൽ നിന്നു പിൻവലിക്കണമെന്നും, അതിർത്തിക്കോട്ടകളിൽ ചിലതിനെ തകർത്തു കളയണമെന്നും മഹാരാജാവിനോടാവശ്യപ്പെട്ടു. അദ്ദേഹം അതിനെ സമ്മതിക്കാത്തതിനാൽ ടിപ്പു കുപിതനായി ആ കോട്ടകളെ ആക്രമിച്ചു. ഇതിന്നു കുറേ ദിവസം മുമ്പിൽ മഹാരാജാവ് കേശവപിള്ളയെ സേനാപതിയായി നിശ്ചയിച്ചിരുന്നതിനാൽ കോട്ടകളെ ആക്രമിച്ചപ്പോൾ അദ്ദേഹമായിരുന്നു ടിപ്പുവിനോടു നേരിട്ടത്. ആ യുദ്ധത്തിൽ അദ്ദേഹവും അദ്ദേഹത്തിന്റെ താഴെ ഉണ്ടായിരുന്ന നായർ സൈന്യവും വളരെ യുദ്ധസാമർത്ഥ്യത്തെയും പരാക്രമത്തെയും പ്രകടിപ്പിക്കുകയും, അതിനാൽ തല്ക്കാലം ടിപ്പുവിന്റെ സൈന്യം പിൻവാങ്ങേണ്ടിവരികയും ചെയ്തു. അങ്ങിനെ പിന്തിരിഞ്ഞു ഓടിപ്പോകുന്ന ലഹളയിൽ ടിപ്പുവിന്റെ വില പിടിച്ച വാളും പരിചയും ചില കൈമോതിരങ്ങളും മെയ്യാഭരണങ്ങളും പോർക്കളത്തിൽ നിന്നു കൊണ്ടുപോകുവാൻ കഴിഞ്ഞില്ല. അതുകളെ ജയചിഹ്നങ്ങളായി കേശവപിള്ള മഹാരാജാവിന്നു അയച്ചുകൊടുത്തു.

അന്യോന്യസഹായത്തിന്നായി തമ്മിൽ സഖ്യം ചെയ്തിരിക്കുന്ന രാജാവിന്റെ രാജ്യത്തെ ഇങ്ങിനെ ആക്രമിച്ച വർത്തമാനം കേട്ടിട്ട് മദ്രാശി ഗവർണ്ണർ ടിപ്പുവിന്ന് ഇങ്ങിനെ ചെയ്തതു നന്നായില്ലെന്നു ഒരു എഴുത്തയച്ചതല്ലാതെ യാതൊന്നും ചെയ്തില്ല. ഇതു കണ്ട് ടിപ്പു ധൈര്യപ്പെട്ട് മൈസൂരിൽ നിന്ന് പിന്നെയും സേനകളെ വരുത്തി രണ്ടാമതും കോട്ടകളെ ആക്രമിച്ചു. തിരുവിതാംകൂർ സൈന്യത്തിന്ന് ഈ പുതിയ സൈന്യത്തോടു നേരിടുന്നതിന്നു ശക്തി മതി

യാകയില്ലെന്നു കണ്ട് കേശവപിള്ള സൈന്യത്തോടുകൂടി പിന്തിരിഞ്ഞു. ഈ അവസരത്തിൽ ടിപ്പു തിരുവിതാംകൂർ രാജ്യത്തിൽ കടന്നു കാണുന്നവരെയെല്ലാം കൊല്ലുകയോ മാർഗ്ഗത്തിൽ കൂട്ടുകയോ ചെയ്കയും ഭവനങ്ങളിൽ കടന്നു കൊള്ളയിടുകയും തീ വയ്ക്കുകയും മറ്റു പല പ്രകാരത്തിലുള്ള അക്രമങ്ങൾ നടത്തുകയും ചെയ്തു. ആലുവാവരെ എത്തിയപ്പോൾ വിചാരിക്കാത്തതായ ഒരു പ്രതിബന്ധമുണ്ടായി. മദ്രാസി ഗവർണ്ണരുടെ ഉദാസീനത മനസ്സിലായപ്പോൾ ബങ്കാളത്തെ ഗവർണ്ണർ ജനറൽ മദ്രാശിക്കു വരികയും ഗവർണ്ണരുടെ പ്രവൃത്തി അതൃപ്തികരമാണെന്നു കണ്ട് അയാളെ പണിയിൽ നിന്ന് പിരിച്ചു വേറെ ഒരാളെ നിശ്ചയിക്കുകയും ടിപ്പുവിനോടു യുദ്ധത്തിന്നായി പുറപ്പെടുകയും ചെയ്തു. ഇംഗ്ലീഷുകാരും ടിപ്പുവും തമ്മിലുണ്ടായ യുദ്ധത്തെക്കുറിച്ച് ഈ പ്രകൃതത്തിൽ വിസ്തരിക്കേണ്ട ആവശ്യമില്ല. എന്നാൽ ടിപ്പു ആ യുദ്ധത്തിൽ തോല്ക്കുകയും രാജ്യത്തിൽ പകുതി ഇംഗ്ലീഷുകാർക്ക് കൊടുക്കേണ്ടിവരികയും ചെയ്തു എന്നും ഇംഗ്ലീഷുകാരുടെ സഹായത്തിന്നായി ഒരു നായർപട്ടാളത്തോടു കൂടി കേശവപ്പിള്ള മൈസൂരിലേക്കു പോയി വളരെ കീർത്തിയെയും സമ്പാദിച്ച് തിരിച്ചു വന്നു എന്നും മാത്രം ഇവിടെ പറയുന്നു.

ഇപ്പോൾ മലയാളജില്ലയെന്നു പറയുന്ന ഉത്തരകേരളത്തെ ടിപ്പു ആക്രമിച്ചപ്പോൾ അവിടത്തെ നാടുവാഴികളും മറ്റും തിരുവിതാംകൂറിൽ ശരണം പ്രാപിച്ചു എന്നു ഇതിന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. അനാഥസ്ഥിതിയിൽ കിടന്നിരുന്ന ആ രാജ്യത്തെ കാര്യങ്ങളെല്ലാം വഴിപ്പെടുത്തുന്നതിന്നു ഇംഗ്ലീഷുകാർ മഹാരാജാവിനേയും അദ്ദേഹം ആ ചുമതല കേശവപ്പിള്ളയേയും ഏല്പിച്ചു. ടിപ്പു അവിടത്തെ ഭൂമിയെല്ലാം തന്റെ സേവകന്മാർക്ക് ഭാഗിച്ചുകൊടുക്കയും മുമ്പിലുണ്ടായിരുന്ന അതിരുകളേയും ആധാരങ്ങളേയും നശിപ്പി

പ്പുകളകയും ചെയ്തിരുന്നതിനാൽ ആവലാധി വരാത്ത വിധത്തിൽ യഥാക്രമമായി അതാതു ആളുകൾക്ക് അവരവരുടെ ഭൂമി തിരിച്ചുകൊടുക്കുന്നതിന് കേശവപിള്ള ശീഘ്രപ്രയത്നം ചെയ്യേണ്ടിവന്നു. അദ്ദേഹം ഏതെല്ലാം വിധത്തിലാണ് കാൎയ്യങ്ങൾ നടത്തിയത് എന്നു ഇവിടെ പറയുന്നതിനു സ്ഥലമില്ല. എന്നാൽ അദ്ദേഹം എല്ലാവൎക്കും സമ്മതമാകത്തക്കവണ്ണം അവരവരുടെ ഭൂമി അവരവൎക്കു തിരിച്ചുകൊടുക്കുകയും കമ്പനിക്കാൎക്കു വേണ്ട ഗുണങ്ങൾ സിദ്ധിക്കുന്നതിനു പല ഏൎപ്പാടുകൾ ചെയ്കയും ചെയ്തു തിരിച്ചുപോന്നു എന്നു മാത്രം പറഞ്ഞാൽ മതിയല്ലൊ.

യുദ്ധമെല്ലാം കഴിഞ്ഞതിന്റെ ശേഷം നാട്ടിലെ ക്ഷേമാഭിവൃദ്ധിക്കു വേണ്ട കാൎയ്യങ്ങൾ ആലോചിപ്പാൻ സാവകാശമുണ്ടായപ്പോൾ കേശവപിള്ള അതിനുവേണ്ടി പല ഏൎപ്പാടുകളും ചെയ്തു. നാട്ടിൽ ധനപുഷ്ടിയുണ്ടാകുന്നതിനു കച്ചവടം വൎദ്ധിപ്പിപ്പാനാണ് അദ്ദേഹം പ്രധാനമായി യത്നിച്ചത്. കച്ചവടത്തിനു യോഗ്യതയുള്ളതും കപ്പലുകൾക്കും മറ്റും നിൎബാധമായി വന്നുനില്പാൻ വേണ്ടുന്നതുമായ സ്ഥാനങ്ങളെ തീൎച്ചപ്പെടുത്തുന്നതിനുവേണ്ടി കന്യാകുമാരിമുതൽ വൈക്കംവരെയുള്ള സമുദ്രതീരത്തെ അദ്ദേഹം പരിശോധിപ്പിച്ച്, കൊളച്ചൽ വിഴിഞ്ഞം എന്ന സ്ഥലങ്ങളിൽ കച്ചവടസ്ഥലങ്ങളുണ്ടാക്കിയതിന്റെ ശേഷം ആലപ്പുഴ എന്ന പ്രദേശത്തെ പ്രധാന തുറമുഖമാക്കി. ആലപ്പുഴ അന്നു ഒരു കുറുങ്കാടായിരുന്നു. ആ സ്ഥാനം കച്ചവടത്തിനു വളരെ സൌകൎയ്യമുള്ളതാണെന്നു കണ്ട് അവിടെ സൎക്കാർ ചിലവിന്മേൽ കച്ചവടസ്ഥലങ്ങളുണ്ടാക്കി ബൊംബായിൽനിന്നും മറ്റും കച്ചിക്കാരെയും വാന്യന്മാരെയും തിരുനെൽവേലിയിൽനിന്നു ബ്രാഹ്മണരെയും വ്യാപാരത്തിന്നായി കൊണ്ടുവന്നു പാൎപ്പിക്കുകയും, അവിടെ കൊണ്ടുവന്ന്, കച്ചവടം ചെയ്യത്തക്കവണ്ണം കരുവച്ചു നാട്ടിലെ മരമെല്ലാം പാറായിത്തകെന്ന കുത്തകയായി ഏല്പിച്ചുകൊടുക്കുകയും ചെയ്തിരുന്നു. പുറമെ ആ സ്ഥലത്തിനു പ്രാധാന്യമുണ്ടാകുവാൻവേണ്ടി ഒരു അമ്പലവും കൊട്ടാരവും കച്ചേരിയും പണിയിച്ചു തമ്പുരാനും ദിവാൻജിയും കൂടക്കൂടെ അവിടെ വന്നു താമസിക്കുകയും ചെയ്തുവന്നു. ഇങ്ങിനെയാണ്

ആലപ്പുഴ തുറമുഖമുണ്ടായത്. ഇപ്രകാരം തന്നെ കോട്ടാർ, തിരുവനന്തപുരം മുതലായ ദിക്കുകളിലും കച്ചവടം വർദ്ധിക്കുന്നതിന്നു പല ഏർപ്പാടുകൾ ചെയ്തു. ഇതിന്നുപുറമെ നാഞ്ചിനാട്ടിലും മറ്റും കൃഷിപ്പണിക്കു സൌകര്യത്തിന്നുവേണ്ടി തോടുകളുണ്ടാക്കുകയും മറ്റും ചെയ്യുകയും പ്രധാന പ്രചാരത്തിന്നു പുതിയ നാണ്യങ്ങൾ പലതുണ്ടാക്കുകയും ചെയ്തു.

ടിപ്പുവിനോടു യുദ്ധം നടന്നുകൊണ്ടിരുന്നപ്പോൾ തിരുവിതാംകൂർ വടക്കെ അതൃത്തിയിങ്കൽ സ്ഥാപിച്ചിരുന്ന ഇംഗ്ലീഷ് സൈന്യത്തിന്റെ ചെലവ് യുദ്ധം കഴിഞ്ഞതിന്റെ ശേഷവും നടത്തുന്നത് അനാവശ്യവും പ്രയാസവുമാണെന്നു കണ്ട് കേശവപിള്ള ആ സൈന്യത്തെ പിൻവലിക്കുന്നതിന്നു മദ്രാശിഗവർണ്ണർക്ക് എഴുതി. എന്നാൽ അയാൾ അതു സമ്മതിച്ചില്ല. അപ്പോൾ ദിവാൻജി വിവരമെല്ലാം ഗവർണ്ണർ ജനറലിനോടും മറ്റുദ്യോഗസ്ഥരോടും അറിയിക്കുകയും അദ്ദേഹത്തിന്റെ വാദത്തെ സമ്മതിച്ചു മേലിൽ നടക്കേണ്ട ക്രമങ്ങൾക്കു കമ്പനിക്കാർ ഒരു പുതിയ ഉടമ്പടി ഉണ്ടാക്കുകയും ചെയ്തു. കേശവപിള്ളയുടെ പ്രയത്നംകൊണ്ടു സിദ്ധിച്ചതും തിരുവിതാംകൂർ, ബ്രിട്ടീഷ് ഇന്ത്യാ ഗവർമ്മെണ്ടുകൾ തമ്മിലുള്ള സംബന്ധത്തെ നിർണ്ണയിക്കുന്നതുമായ ഈ ഉടമ്പടിപ്രകാരം തന്നെയാണ് ഈ രണ്ടു രാജ്യങ്ങളും തമ്മിൽ സഖ്യമായി ഇപ്പോഴും എല്ലാ പ്രധാന സംഗതികളും നടന്നുവരുന്നത്.

ഈ ഉടമ്പടി ഉണ്ടായത് ൯൭൧-ാമാണ്ടിലായിരുന്നു. അതിന്റെ ശേഷം മഹാരാജാവും കേശവപിള്ളയുംകൂടെ മൂന്നു കൊല്ലമെ രാജ്യഭാരമുണ്ടായുള്ളു. ഇതിന്നു മുമ്പിലും പ്രത്യേകിച്ചും ഈ മൂന്നുകൊല്ലവും അദ്ദേഹം ജനങ്ങളുടെ ക്ഷേമത്തിന്നുവേണ്ടി രാപ്പകൽ ഒരുപോലെ യത്നിക്കുകയും ജനങ്ങളുടെ ബഹുമാനത്തിന്നും കൃതജ്ഞതയ്ക്കും പാത്രമാകയും ചെയ്തു. അക്കാലത്തെ ഗവർണ്ണർ ജനറാൽ അദ്ദേഹത്തിന്റെ രാജ്യഭരണകൌശലത്തേയും യുദ്ധസാമർത്ഥ്യത്തേയും കണ്ടു സന്തോഷിച്ചു "രാജാകേശവദാസൻ" എന്ന സ്ഥാനം കൊടുത്തു. അവരവരുടെ മാഹാത്മ്യത്തെ ഉൽഘോഷിക്കുന്നതിന്നും ഇംഗ്ലീഷ് അധികാരികളുടെ സേവ പിടിക്കുന്നതിന്നും വളരെ സൌക

ട്ടുമുള്ള ഈ കാലങ്ങളിലും വളരെ ദുർല്ലഭമായ ഈ സ്ഥാനം അന്നത്തെക്കാലത്ത് അദ്ദേഹത്തിനു സിദ്ധിച്ചതുതന്നെ അദ്ദേഹത്തിന്റെ യോഗ്യതയ്ക്കു പ്രബലമായ ഒരു തെളിവാകുന്നു. മഹാരാജാവും അദ്ദേഹത്തിനുവേണ്ടി എന്തുചെയ്യുന്നതിനും തയ്യാറായിരുന്നു എന്നുതന്നെയല്ലാ വളരെ ഭൂമി കരമൊഴിവായി കൊടുപ്പാനും തീർച്ചയാക്കി. എന്നാൽ അദ്ദേഹം തന്റെ അഭ്യുദയത്തെക്കാൾ അധികം കാംക്ഷിച്ചിരുന്നതു തന്റെ സ്വാമിയുടെ യശസ്സിനേയും നാട്ടിന്റെ ക്ഷേമത്തേയും ആയിരുന്നതിനാൽ ആ സമ്മാനത്തെ സ്വീകരിച്ചില്ല. മേല്പറഞ്ഞ സംഗതികൾ ആലോചിക്കുമ്പോൾ, അദ്ദേഹത്തെ തിരുവിതാംകൂറിലുള്ളവർ നന്ദിപൂർവ്വം ഇപ്പോഴും വിചാരിക്കുന്നതിനേയും ഇപ്പോഴും അദ്ദേഹത്തെ "വലിയ ദിവാൻജി" എന്നു വിളിച്ചുവരുന്നതിനേയും കുറിച്ചു ഒട്ടുംതന്നെ അത്ഭുതപ്പെടുവാനില്ലല്ലോ.

൯൭൩-ാമാണ്ടിൽ മഹാരാജാവു നാടുനീങ്ങി. ഈ സംഭവം കേശവപ്പിള്ളയ്ക്കു വളരെ ശോചകമായിരുന്നു. മഹാരാജാവിനു അദ്ദേഹത്തിന്റെയും അദ്ദേഹത്തിന്റെ പ്രവൃത്തികളുടേയും ഗുണങ്ങളെ അറിഞ്ഞ് അദ്ദേഹത്തിന്റെ ആലോചനകളെ അനുസരിക്കുന്നതിനും സഹായിക്കുന്നതിനും ഉള്ള ഗുണവും ബുദ്ധിയും ഉണ്ടായിരുന്നതിനാലാകുന്നു കേശവപ്പിള്ളയ്ക്ക് ഇത്രത്തോളം രാജ്യത്തിന്ന് അഭിവൃദ്ധിയുണ്ടാക്കുവാൻ സാധിച്ചത്. എന്നാൽ അദ്ദേഹത്തിന്റെ മരണശേഷം സിംഹാസനാരോഹണംചെയ്ത ബാലരാമവർമ്മ മഹാരാജാവു ൧൬ വയസ്സായ ഒരു യുവാവും കുറെ മന്ദബുദ്ധിയും ആയിരുന്നതിനാൽ അദ്ദേഹം സ്വാർത്ഥപരന്മാരും ദുർവൃത്തന്മാരുമായ സേവകന്മാരുടെ പാട്ടിലായി. ഈ സേവകന്മാരിൽ പ്രധാനി ശങ്കരൻനമ്പൂതിരി എന്നൊരാളായിരുന്നു. അദ്ദേഹത്തിന്നു കേശവപ്പിള്ളയുടെ അഭ്യുദയം നശിപ്പിച്ച് ആ സ്ഥാനത്തു കയറണമെന്നായിരുന്നു മോഹം. ഇതുനിമിത്തം അദ്ദേഹം ഓരോ ദുർബ്ബോധനകൾ ചെയ്തു മഹാരാജാവിനെ ദിവാൻജിയുടെ പരമശത്രുവാക്കിത്തീർക്കയും അദ്ദേഹം കൊട്ടാരത്തിൽ കടക്കുവാൻതന്നെ പാടില്ലെന്നു പറയുകയുംചെ

ല്ലു. അങ്ങിനെ കുറെനാൾ കഴിഞ്ഞപ്പോൾ ഒരു ദിവസം അദ്ദേഹത്തെ പണിയിൽനിന്നു തീരെ പിരിച്ചു എന്നുതന്നെയല്ല കൊട്ടാരത്തിൽ പാറാവിൽ വെക്കുകയുംകൂടി ചെയ്തു. അവിടുന്നു ൨൦ ദിവസം കഴിഞ്ഞപ്പോൾ കേശവപ്പിള്ള കാരാഗൃഹത്തിൽ കിടന്നു മരിച്ചു എന്നു നമ്പൂതിരി ജനങ്ങളെ അറിയിച്ചു. എന്നാൽ അതു കാലമൃത്യു അല്ലെന്നും ഈ ദുഷ്ടനമ്പൂതിരിയുടെ കല്പനപ്രകാരം പരിചാരകന്മാർ അദ്ദേഹത്തെ വിഷംകൊടുത്തു കൊന്നതാണെന്നുമാകുന്നു ഇപ്പോഴത്തെ ജനങ്ങളുടെ വിശ്വാസം. അദ്ദേഹം മരിച്ചു ഉടനെ മഹാരാജാവു നമ്പൂതിരിയെ ദിവാൻജിയാക്കി. ദിവാൻപട്ടം കിട്ടിയതിന്റെ ശേഷം അദ്ദേഹം മുമ്പിൽ ചെയ്ത പ്രവൃത്തി കേശവപിള്ളയുടെ സകല മുതലിനേയും സർക്കാരിലേക്കു അടക്കുകയായിരുന്നു. അദ്ദേഹത്തിന്റെ മാറിൽ നിത്യം ധരിച്ചിരുന്ന ആഭരണങ്ങളേയുംകൂടി പിടിച്ചുപറിച്ചു എന്നല്ലേ പറയേണ്ടു!

തന്റെ സ്വാമിയുടേയും നാട്ടുകാരുടേയും ഐശ്വര്യത്തിനും ഖ്യാതിക്കും വേണ്ടി സ്വാർത്ഥചിന്ത കൂടാതെ രാപ്പകൽ പ്രയത്നം ചെയ്തിരുന്നയാ ഈ പ്രത്യുപകാരത്തെപ്പറ്റി എന്താണു പറയേണ്ടത്?

ഇതുകൊണ്ട്,

"ദുഷ്പ്രഭുക്കളുമകത്തിലോഹനം ചെയ്തീടാമോ
മൂർഖപ്പാമ്പിന്റെമുഖം ചുംബനംചെയ്തീടാമോ
സിംഹത്തെച്ചെന്നു പരിരംഭണംചെയ്തീടാമോ
സിദ്ധമാമിതെങ്കിലും സിദ്ധിയന്നുപാർത്തുനാം"

എന്നു പറഞ്ഞിട്ടുള്ളത് ഒരു അതിശയോക്തിയല്ലെന്നു സ്പഷ്ടമാകുന്നു. ഈ സംഗതിയെപ്പറ്റി പ്രസിദ്ധമായ ഒരു ശ്ലോകമുള്ളതിനെ ഇവിടെ എഴുതി ഇതിനെ അവസാനിപ്പിക്കുന്നു.

ക്ഷോണീകോണശതാംശപാലനകലാദുർവ്വാരഗർവ്വാനല-
ക്ഷുഭ്യൽക്ഷുദ്രനരേന്ദ്രചാടുരചനാം ധന്യാം ന മന്യാമഹേ
ദേവംസേവിതുമേവനിശ്ചിനുമഹേയോസൌദയാലുഃപുരാ
ധാനാമുഷ്ടിമുചേകുചേലമുനയേ ദത്തേസ്മ വിത്തേശതാം.



# ദിവാൻ ശങ്കുണ്ണിമേനോൻ

ഇന്ത്യയിൽ സർവ്വപ്രകാരേണയും വിശ്രുതമായ കൊച്ചി രാജ്യത്തിൽ വളരെക്കാലം ദിവാൻപണി നോക്കി സകലജനങ്ങളുടെയും സ്നേഹബഹുമാനങ്ങൾക്കു പാത്രീഭൂതനായ, ഒരു മഹാപുരുഷനാകുന്നു ശ്രീമാൻ തോട്ടക്കാട്ടു ശങ്കുണ്ണിമേനോൻ.

സ്വപ്രയത്നംകൊണ്ടും ദൈവശക്തികൊണ്ടും ലോകത്തിലേക്കും ഉയർന്നപദവിയിലെത്താമെന്ന് വ്യക്തമാക്കിയ ഒരു മഹാമനസ്കനായ ഏടക്കുന്നി ശങ്കരവാരിയരവർകളുടെ മൂത്തമകനായിരുന്നു ഇദ്ദേഹം. ശങ്കുണ്ണിമേനോൻ ൯൯൪-മേടമാസം ൨൨-ാംനു ശനിയാഴ്ച ഭൂജാതനായി. ബാല്യകാലത്തെ ചരിത്രങ്ങളെന്തെല്ലാമെന്നു വിശ്വാസയോഗ്യമായ തെളിവുകളൊന്നും ഇതേവരെ കിട്ടിയിട്ടില്ല. പഴയ നാട്ടുനടപ്പനുസരിച്ചു ഇദ്ദേഹം അഞ്ചാമത്തെ വയസ്സിൽ നിലത്തെഴുത്തുപഠിക്കുവാനാരംഭിക്കയും, അതിനെ തുടർന്നുള്ള മറുപാഠങ്ങളും അഭ്യസിക്കയും ചെയ്തു.

ഇദ്ദേഹത്തിന്റെ പിതാവായ ദിവാൻ ശങ്കരവാരിയർക്കു തിരുവനന്തപുരത്തുള്ള ബ്രിട്ടീഷ് റസിഡൻറാഫീസിൽ ഒരു ഉദ്യോഗം ലഭിച്ചതോടുകൂടി ശങ്കുണ്ണിമേനോൻ അച്ഛനൊന്നിച്ചു തിരുവനന്തപുരത്തേക്കുപോയി. അതിനുശേഷം അദ്ദേഹം അവിടത്തെ ഇംഗ്ലീഷു സ്കൂളിൽ ചേർന്നു പഠിപ്പുതുടങ്ങി. ശങ്കുണ്ണിമേനോൻ ക്ലാസിൽ എല്ലാപരീക്ഷകളിലും ഒന്നാമനായി വിജയപ്രാപിച്ചിരുന്നു. അക്കാലത്ത് ശങ്കുണ്ണിമേനോന്റെ ഉപാദ്ധ്യായനായിരുന്ന "റോബർട്ട്സ്" എന്നമഹാൻ തനിക്ക് ശങ്കുണ്ണിമേനോനെക്കുറിച്ചുള്ള അപാരസ്നേഹത്തെ പല അവസരത്തിലും അദ്ദേഹത്തിന്റെ അച്ഛനയച്ച എഴുത്തുകളിൽ പ്രകാശിപ്പിച്ചിരുന്നു.

ശങ്കുണ്ണിമേനോന് ഒന്നാമതായി ലഭിച്ച ഉദ്യോഗം പോലീസ് സൂപ്രണ്ടാഫീസിൽ ഒരു ഗുമസ്തന്റെ സ്ഥാനമായിരുന്നു. ഈ മഹാനുഭാവൻ ബ്രിട്ടീഷിൽ ഉദ്യോഗം ഭരിച്ചിരിക്കുന്ന കാലത്ത് കൊച്ചിയിൽ രാജ്യകാര്യങ്ങളെല്ലാം വലി

യ കുഴപ്പത്തിൽപ്പെട്ടു കിടക്കുകയായിരുന്നു. ഇദ്ദേഹത്തിന്റെ മുൻഗാമിയായ ദിവാൻ വെങ്കിട്ടരാവുനിമിത്തം രാജ്യകാൎയ്യങ്ങൾക്കു ഒരു വ്യവസ്ഥയും ഉണ്ടായിരുന്നില്ലെന്നുമാത്രമല്ല രാജ്യത്തിൽ ജനങ്ങളുടേയും ഉദ്യോഗസ്ഥന്മാരുടേയും ഇടയിൽ ആഭ്യന്തരകലഹങ്ങളും നിരന്തരമായി ഉണ്ടായിക്കൊണ്ടിരുന്നു. ഈ വക പലപല തകരാറുകളും ഒതുക്കി രാജ്യം ശരിയായനിലയിൽ ഭരിക്കാൻ താനശക്തനാണെന്നറിഞ്ഞു വെങ്കിട്ടരാവു പെൻഷൻ വാങ്ങി ഉദ്യോഗത്തിൽ നിന്നുപിരിഞ്ഞു. ആ സ്ഥാനത്തേക്കു നമ്മുടെ ശങ്കുണ്ണിമേനോനെത്തന്നെ തിരഞ്ഞെടുത്തു.

അക്കാലത്തെ ബ്രിട്ടീഷ് റസിഡണ്ടായ "ജനറൽ കല്ലൻ" കൊച്ചിക്കും തിരുവിതാംകൂറിനും അതൃപ്തികരങ്ങളായ പലനിയമങ്ങളും നടപ്പാക്കുകയും ജനങ്ങൾക്കു ഉപദ്രവകരമായി പലതും പ്രവൎത്തിക്കുകയും ചെയ്തുകൊണ്ടു ഇന്ത്യാ ഗവൎമ്മെണ്ട് അയാളെ ഉദ്യോഗത്തിൽനിന്നു ഒഴിവാക്കി അയാൾനിമിത്തം രാജ്യത്തിന്നു വന്ന നഷ്ടകഷ്ടങ്ങളുടെ വാസ്തവം അന്വേഷിച്ചറിവാൻ മദ്രാസ് ഗവൎമ്മെണ്ടിനോടാവശ്യപ്പെട്ടതു കണ്ടപ്പോൾ ഇതു നല്ല തഞ്ചമാകയില്ല എന്നുകരുതി സായ്പ് ഉടനെ ഉദ്യോഗം രാജികൊടുത്തു. ഈ സ്ഥാനം മിസ്റ്റർ മാൾട്ടുബി കയ്യേറ്റു. മാൾട്ടുബി ശങ്കുണ്ണിമേനോനെ ദിവാനാക്കി നിശ്ചയിച്ചു. ഇതിനെയാണ് ശങ്കുണ്ണിമേനോൻ കൊച്ചിരാജ്യത്തിൽ ഉദ്യോഗം സ്വീകരിച്ചതു്.

ഉദ്യോഗാൎത്ഥം ആധുനികകാലത്തെപ്പോലെ സൎവ്വകലാശാലാബിരുദധാരികളുടെ ബാഹുല്യം അക്കാലത്ത് വളരെ കുറവായിരുന്നതിനാൽ ശങ്കുണ്ണിമേനോനു ബ്രിട്ടീഷിൽതന്നെ ഒരു വലിയ ഉദ്യോഗം കിട്ടി, ഈ രാജ്യത്തു ലഭിച്ചതിലുമധികം വലിയ വിഖ്യാതി സമ്പാദിക്കാൻ കഴിയുമായിരുന്നു. പക്ഷെ ഈ രാജ്യത്തുകാൎക്കു ഇദ്ദേഹംമൂലമുണ്ടാകാൻപോകുന്ന ഗുണങ്ങൾ ഈ വിധമായാൽ ഇല്ലാതെവരുമായിരുന്നുവെന്നു സംശയമില്ലല്ലോ.

൧൮൬൦ മാൎച്ചുമാസം ൧-ാംനു-ശങ്കുണ്ണിമേനോൻ കൊച്ചിരാജ്യത്തെ മന്ത്രിസ്ഥാനം കയ്യേറ്റു. അക്കാലത്ത് ഒരു

സംശയത്തിന്നും ക്ലിപ്തമായ ഒരു നിയമം ഈ രാജ്യത്തുണ്ടായിരുന്നില്ല. കോടതികളിൽ നിയമപരിജ്ഞാനം തീരെ ഇല്ലാത്ത പലരും വക്കീൽപ്രവൃത്തി നോക്കിയിരുന്നു. ആ സമ്പ്രദായം മാററി വക്കീൽപരീക്ഷ ഏൎപ്പെടുത്തി. ഇങ്ങിനെയിരിക്കെ സമാധാനരക്ഷയ്ക്കു വേണ്ട കോടതികൾ രാജ്യത്തിൽപലേടത്തും സ്ഥാപിച്ചു എല്ലാററിന്നും ഒരു പ്രത്യേകവ്യവസ്ഥ അദ്ദേഹം ഉണ്ടാക്കി. അതുമുതൽക്കാണ് നീതിന്യായപരിപാലനം ക്രമമായി നമ്മുടെ രാജ്യത്തു ആരംഭിച്ചതു്.

ശങ്കുണ്ണിമേനോൻ ദിവാൻപദം കയ്യേററ് അധികകാലം കഴിയുന്നതിന്നുമുമ്പുതന്നെ എളയ തമ്പുരാനും പാലിയത്തച്ചനും തമ്മിൽ ഒരു ക്ഷേത്രകാൎയ്യത്തെ സംബന്ധിച്ച് പല വഴക്കുകളും ഉണ്ടായി. കലഹം വൎദ്ധിച്ച് ക്ഷേത്രത്തിൽ ഒരു ഉത്സവദിവസം ഇവർതമ്മിൽ അടികലശൽ നടന്നു. എളയ തമ്പുരാനെ ഇത്തരം അനാവശ്യമായ ദുൎമ്മാൎഗ്ഗങ്ങളിലേക്കു പ്രേരിപ്പിച്ചിരുന്നു. കുപ്രസിദ്ധനായ പരമേശ്വരപട്ടരെ തൃപ്പൂണിത്തുറെനിന്നു ചിറ്റൂൎക്കു നാടുകടത്തി. അടികലശൽ ഉണ്ടാക്കിയ തമ്പുരാന്റെയും പാലിയത്തച്ചന്റെയും ആൾക്കാരെ കോടതിയിൽ നിന്നു കഠിനമായി ശിക്ഷിച്ചു. എന്നാൽ റസിഡണ്ടിന്റെ ശുപാൎശിപ്രകാരം അവരെ മാപ്പുകൊടുത്തു വിട്ടയക്കുകയും ചെയ്തു. ഇങ്ങിനെ പല കുഴപ്പങ്ങളും ശങ്കുണ്ണിമേനോൻ മന്ത്രിപദം കയ്യേററ കാലത്തുണ്ടായെങ്കിലും അസാധാരണ ബുദ്ധിമാനും പ്രതിഭാശാലിയുമായ ആ മന്ത്രിപുംഗവൻ അവയെല്ലാം സൎവ്വസമ്മതമായ നയത്താൽ ശരിപ്പെടുത്തി രാജ്യത്തിൽ നിരന്തരം സമാധാനത്തെ നിലനിൎത്തിക്കൊണ്ടുപോന്നു.

അദ്ദേഹം മന്ത്രിപദം കയ്യേററ കാലത്തു രണ്ട് ഇംഗ്ലീഷ് സ്കൂളുകളെ ഈ രാജ്യത്തിൽ ആകെ ഉണ്ടായിരുന്നുള്ളു. അതിലൊന്നു തൃശ്ശിവപേരൂരും, മററതു എറണാകുളത്തുമായിരുന്നു. ൧൦൫൦-ൽ എറണാകുളം ഹൈസ്കൂളിനെ അദ്ദേഹം ഒരു രണ്ടാംഗ്രേഡ് കോളേജാക്കി ഉയൎത്തി. ഗവൎമ്മെണ്ടു കാൎയ്യങ്ങളെ ഗസററിൽ പ്രതിവാരം പ്രസിദ്ധംചെയ്തുതുടങ്ങി. ജനങ്ങൾക്കു പോസ്റ്റുവഴി വൎത്തമാനങ്ങളറിയാൻ ഏററവും സൌകൎയ്യമായ അഞ്ചലാപ്പീസ് നടപ്പിൽ വരുത്തി.

ശങ്കുണ്ണിമേനോൻ ഇപ്രകാരം അനന്യസാധാരണമായ നൈപുണ്യം പ്രദർശിപ്പിച്ച് ഈ രാജ്യം സമാധാനസന്തോഷസമേതം ഭരിച്ചുകൊണ്ടിരിക്കെ ൧൮൭൭-ൽ അദ്ദേഹത്തിന്ന് അല്പാല്പമായ ചില സുഖക്കേടുകൾ പിടിപെട്ടുതുടങ്ങി. ൧൮൭൯-ൽ അദ്ദേഹത്തെ ഭയങ്കരമായ ഹൃദ്രോഗം ബാധിച്ചു. ൧൮൮൦-നു ശേഷമുള്ള അദ്ദേഹത്തിന്റെ ഡയറിയിൽ ഈ രോഗം എത്ര കണ്ട് അദ്ദേഹത്തെ അസഹ്യപ്പെടുത്തിയിരുന്നുവെന്നു വിശദമായി വിവരിച്ചിട്ടുണ്ട്. ഇതിനെ ഭയങ്കരമായ രോഗം ബാധിച്ചിട്ടും ഈ അസാധാരണബുദ്ധിശാലി തന്റെ ജോലികൾക്കു പറയത്തക്ക ന്യൂനതയൊന്നും കൂടാതെതന്നെ നാലഞ്ചുകൊല്ലം രാജ്യഭാരം ശരിയായിത്തന്നെ നടത്തിപ്പോന്നു. ഒടുവിൽ നിവൃത്തിയില്ലാത്ത നിലയിലെത്തിയപ്പോൾ ൧൮൮൯-ൽ അദ്ദേഹം ഉദ്യോഗത്തിൽനിന്നു ഒഴിഞ്ഞു. വലിയതമ്പുരാൻ അദ്ദേഹത്തിന്നു തക്കതായ പെൻഷൻ അനുവദിച്ചുകൊടുത്തു. ക്രമേണ അദ്ദേഹത്തിന്റെ രോഗം മൂർഛിച്ചുകൊണ്ടുതന്നെ വന്നു. ൧൮൯൨ ആഗസ്റ്റുമാസം ൨൧-ാംനു അദ്ദേഹം ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്നതിന്മദ്ധ്യേ, അപ്രതീക്ഷിതമായി ബാധിച്ച പക്ഷവാതരോഗത്താൽ ആ മഹാമനസ്കൻ ൨൪-ാംനു ഇഹലോകവാസം വെടിഞ്ഞു.

സ്വാർത്ഥം ലേശം ബാധിക്കാതെ സ്വരാജ്യക്ഷേമം ഒന്നുമാത്രം ഉദ്ദേശിച്ച് അതിന്നായി ത്രിവിധകരണങ്ങളാലും അശ്രാന്തപരിശ്രമം ചെയ്തിരുന്ന ആ മഹാപുരുഷനെപ്പോലെ മറ്റൊരാളെ പിന്നെ കൊച്ചിരാജ്യത്തിൽ ദിവാന്റെ സ്ഥാനത്തേക്കു കിട്ടിയിട്ടില്ലാത്തതാലോചിക്കുമ്പോൾ ആ പുരുഷകേസരിയിൽ ഭരണതന്ത്രനൈപുണ്യവും മഹാമനസ്കതയും രാജഭക്തിയും ഭരണീയജനസ്നേഹവും കൃത്യനിഷ്ഠയും എത്രമാത്രമുണ്ടായിരുന്നുവെന്നു നമുക്ക് ഏറെക്കുറെ അനുമാനിക്കാവുന്നതാണല്ലോ.



ഇതുമുതൽ ൧൮൪ വരെയുള്ള ഭാഗങ്ങൾ
തൃശ്ശിവപേരൂർ മംഗളോദയം പ്രസ്സിൽ അച്ചടിച്ചിട്ടുള്ളതാകുന്നു.

